

# കേരള
# ശാസ്ത്ര സാഹിത്യ
# പരിഷത്ത്
# 20-ാം. വാർഷികം
# സുവനീർ 1983



# കേരള ശാസ്ത്രസാഹിത്യ പരിഷത്ത്

## സുവനീർ

20

ഇരുപതാം വാർഷികം

9, 10, 11, 12 ഫെബ്രുവരി

തിരുവനന്തപുരം

കേരള ശാസ്ത്ര സാഹിത്യ പരിഷത്തിനുവേണ്ടി ഇരുപതാം വാർഷികാഘോഷക്കമ്മറ്റി തയ്യാറാക്കിയതാണ് ഈ സുവനീർ. ശ്രീമാൻമാർ എം.എൻ.സുബ്രഹ്മണ്യൻ, പി.ടി.ഭാസ്കരപ്പണിക്കർ, വി.കെ.ദാമോദരൻ, എം.പി. പരമേശ്വരൻ എന്നിവരാണ്, ഇതിലേക്കുള്ള ലേഖനങ്ങൾ തയ്യാറാക്കിയത്. സുവനീറിലേക്ക് പരസ്യങ്ങൾ നൽകിയും മറ്റു തരത്തിലും സഹകരിച്ച എല്ലാവർക്കും ഹൃദയംഗമമായ നന്ദി പ്രകാശിപ്പിച്ചു കൊള്ളുന്നു.

സുവനീർ കമ്മറ്റിക്കുവേണ്ടി:

കെ.ആർ.രാജൻ (ചെയർമാൻ), വെട്ടൂർ പി. രാജൻ (കൺവീനർ)

അച്ചടി: സ്വരാജ് പ്രസ്സ് & പബ്ലിക്കേഷൻസ്, തിരുവനന്തപുരം

കവർ: വിജയൻ നെയ്യാറ്റിൻകര

Published by Kerala Sastra Sahithya Parishad in Connection with its 20 th Annual Celebrations held at Trivandrum on 9, 10, 11, 12, February 1983

# ഉള്ളടക്കം

# ശാസ്ത്രസാഹിത്യ പ്രസ്ഥാനം-
# നാഴികക്കല്ലുകൾ

## 1. ശാസ്ത്രസാഹിത്യ പരിഷത്തിന്റെ തുടക്കം



ശാസ്ത്രവും ശാസ്ത്രസാഹിത്യവും പ്രചരിപ്പിക്കുന്നതിനായി ഒരു സംഘടന രൂപീകരിക്കണമെന്ന് ആഗ്രഹിച്ചിരുന്ന കേരളത്തിലെ ചില ശാസ്ത്ര സാഹിത്യകാരന്മാർക്ക് ഒത്തുകൂടാൻ ഒരവസരമുണ്ടായത് 1957-ൽ ആണ്. ഒററപ്പാലം ഹൈസ്ക്കൂളിൽ ഭദ്രകലാസമ്മേളനം നടക്കുമ്പോഴാണ് മേൽപ്പറഞ്ഞ യോഗം ചേർന്നത്. പ്രസ്തുത യോഗത്തിൽ വച്ച് അവർ 'ശാസ്ത്ര സാഹിത്യസമിതി' എന്നൊരു സംഘടന രൂപീകരിച്ചു. പി. കെ. കോരുമാസ്ററർ അധ്യക്ഷനും പി. ടി. ഭാസ്ക്കരപ്പണിക്കർ ഉപാധ്യക്ഷനും ഒ. പി. നമ്പൂതിരിപ്പാട് കാര്യദർശിയും ആയി ഒരു നിർവാഹകസമിതി തെരഞ്ഞെടുക്കപ്പെട്ടു.

വിവിധ ശാസ്ത്രശാഖകളെ സംബന്ധിച്ച ലേഖനങ്ങൾ സമാഹരിച്ച് 'പെൻഗ്വിൻ സയൻസ് ന്യൂസ്'' എന്ന ഗ്രന്ഥ പരമ്പരയുടെ മാതൃകയിൽ, മലയാളത്തിൽ ശാസ്ത്ര പുസ്തകങ്ങൾ പ്രസിദ്ധീകരിക്കുവാൻ സമിതി തീരുമാനിച്ചു. 1958-ൽ 'ആധുനികശാസ്ത്രം' എന്ന പേരിൽ ആദ്യത്തെ ലേഖന സമാഹാരം പ്രസിദ്ധീകരിച്ചു. മുൻകൂറായി യാതൊരു സംഖ്യയും ആവശ്യപ്പെടാതെ തൃശൂരിലെ മംഗളോദയം പ്രസ് മാനേജർ ആ പുസ്തകം അച്ചടിച്ചുതന്നു; പുസ്തകം വിററുകിട്ടുന്ന തുകയിൽ നിന്ന് കടലാസിന്റെ വിലയും അച്ചടിക്കൂലിയും കൊടുക്കാമെ

ന്ന വ്യവസ്ഥയിൽ. ഗണിതവും ജ്യോതിശാസ്ത്രവും (പി. കെ. കോരു); ആററം—പരമാണു (ഡോ. എസ്. പരമേശ്വരൻ); പ്രോട്ടോപ്ളാസം (പി. ടി. ഭാസ്ക്കരപ്പണിക്കർ); ശാസ്ത്രപുരോഗതി (സി. കെ. മൂസ്സത്); നമ്മുടെ ശാസ്ത്ര പാരമ്പര്യം (എം. സി. നമ്പൂതിരിപ്പാട്); ആധുനിക ശാസ്ത്രത്തിൻെറ കർമ്മ പദ്ധതിയും വീക്ഷണവും (ഇ. വി. ദേവ്); നാളത്തെ ഭക്ഷണം (ഒ. പി. നമ്പൂതിരിപ്പാട്) എന്നീ ലേഖനങ്ങളാണ് സമാഹാരത്തിൽ ഉണ്ടായിരുന്നത്. 1000 കോപ്പി അച്ചടിച്ചു. വില ഒരുറുപ്പികയായിരുന്നു. പേജ്: 102.

1959—ൽ, ഡാർവിൻെറ 'ഒറിജിൻ ഓഫ് സ്പീഷീസ്' പ്രസിദ്ധീകരിച്ച് 100 വർഷം തികയുന്ന സന്ദർഭത്തിൽ, പ്രസ്തുത ഗ്രന്ഥത്തിൻെറ മലയാള പരിഭാഷ പ്രസിദ്ധീകരിക്കാൻ സമിതി ആലോചിച്ചു. പക്ഷേ അത് നടന്നില്ല.

'ആധുനികശാസ്ത്ര'ത്തെ തുടർന്ന് ആ പരമ്പരയിൽ മററുപുസ്തകമൊന്നും ഇറങ്ങിയില്ല. ക്രമേണ ശാസ്ത്രസാഹിത്യ സമിതിയും നിഷ്ക്രിയമായി.

കുറച്ചുകൊല്ലങ്ങൾക്കുശേഷം ശാസ്ത്രസാഹിത്യരംഗം വീണ്ടും സജീവമായി. 1962 ഏപ്രിൽ 8—ാം തീയതി സി. കെ. ഡി. പണിക്കർ, കെ. ജി. അടിയോടി, കോന്നിയൂർ ആർ. നരേന്ദ്രനാഥ്, കെ. കെ. പി. മേനോൻ, ഡോ. കെ. കെ. നായർ എന്നിവർ ചേർന്ന് കേരളത്തിലെ ശാസ്ത്രസാഹിത്യകാരന്മാരുടെ ഒരു യോഗം കോഴിക്കോട്ട് ഹോട്ടൽ ഇമ്പീരിയലിൽ വിളിച്ചു കൂട്ടി. കേരളത്തിലെ ശാസ്ത്രസാഹിത്യകാരന്മാർ അഭിമുഖീകരിക്കുന്ന പ്രയാസങ്ങളെയും അവർക്ക് സംഘടന ഉണ്ടാകേണ്ടതിൻെറ ആവശ്യകതയെയും കുറിച്ച് ആ യോഗത്തിനുള്ള ക്ഷണക്കത്തിൽ വിവരിച്ചിരുന്നു. പതിനഞ്ചിൽപ്പരം പേർ യോഗത്തിൽ പങ്കെടുത്തു. സാധാരണക്കാരുടെ ഇടയിൽ ആധുനിക ശാസ്ത്രത്തെപ്പററി താത്പര്യവും ബോധവും വളർത്തുക; അതിനായി മലയാളത്തിൽ ശാസ്ത്രപുസ്തകങ്ങൾ, ശാസ്ത്ര മാസികകൾ മുതലായവ പ്രസിദ്ധീകരിക്കുക, ഇതേ ലക്ഷ്യത്തിനുവേണ്ടി പ്രവർത്തിക്കുന്ന മററു സ്ഥാപനങ്ങൾക്ക് വേണ്ട സഹായങ്ങൾ ചെയ്യുക; സമ്മേളനങ്ങൾ, ചർച്ചകൾ, ശാസ്ത്ര ചലച്ചിത്ര പ്രദർശനങ്ങൾ തുടങ്ങിയവ സംഘടിപ്പിക്കുക എന്നീ ലക്ഷ്യങ്ങളോടെ, പ്രസ്തുതയോഗത്തിൽ വച്ച് 'കേരള ശാസ്ത്രസാഹിത്യ പരിഷത്ത്' എന്ന സംഘടനയ്ക്ക് രൂപം നൽകി. ഡോ. കെ. ഭാസ്കരൻ നായർ അധ്യക്ഷനും, കോന്നിയൂർ ആർ. നരേന്ദ്രനാഥ് ഉപാധ്യക്ഷനും, കെ. ജി. അടിയോടി കാര്യദർശിയും, എൻ. വി. കൃഷ്ണവാരിയർ ഖജാൻചിയും, കെ. കെ. പി. മേനോൻ ഡോ. എസ്. പരമേശ്വരൻ, സി. പി. മേനോൻ എന്നിവർ അംഗങ്ങളായും, നിർവാഹക സമിതിയെ തെരഞ്ഞെടുത്തു.

കേരള ശാസ്ത്രസാഹിത്യപരിഷത്തിൻെറ ഔപചാരികമായ ഉദ്ഘാടനം 1962 സെപ്തംബർ 10-ാംനു- കോഴിക്കോട് ദേവഗിരി സെൻറ് ജോസഫ് കോളജ് ഓഡിറേറാറിയത്തിൽ വച്ച നടന്നു. പ്രസ്തുത കോളജ് പ്രിൻസിപ്പാൾ റവ. ഫാദർ തിയോഡോഷ്യസ് പരിഷത്തിൻെറ ഔപചാരികമായ ഉദ്ഘാടനം നിർവഹിച്ചു. പ്രൊ. സി. കെ. ഡി. പണിക്കർ അധ്യക്ഷതവഹിച്ചു. ഉദ്ഘാടനത്തോടനുബന്ധിച്ച് അഞ്ചുദിവസം നീണ്ടുനിന്ന ശാസ്ത്രപ്രദർശനവും മലയാളശാസ്ത്ര പുസ്തക പ്രദർശനവും ശാസ്ത്രസെമിനാറും ഉണ്ടായിരുന്നു. ശാസ്ത്ര സാഹിത്യകാരന്മാർക്കു മാത്രമേ അന്ന് പരിഷത്തിൽ അംഗത്വം അനുവദിച്ചിരുന്നുള്ളു. ഒരു സുവനീറും പ്രസിദ്ധീകരിച്ചിരുന്നു.

സിംപോസിയങ്ങൾ, ശാസ്ത്ര ചലച്ചിത്ര പ്രദർശനങ്ങൾ എന്നിവയായിരുന്നു പരിഷത്തിൻെറ ആദ്യകാലത്തെ പ്രവർത്തനങ്ങൾ. 1963 ഏപ്രിൽ 20—ാംനു- 'ശാസ്ത്രവും യുദ്ധവും' എന്ന വിഷയത്തെപ്പററിയും '63 സെപ്തംബർ 21—ാംനു- 'വെള്ള'ത്തെപ്പററിയും '63 നവംബറിൽ സി. വി. രാമനെപ്പററിയും കോഴിക്കോട്ട് സിംപോസിയങ്ങൾ നടത്തി.

'63 നവംബർ 24-ാംനു- പരിഷത്തിൻെറ വാർഷിക ജനറൽ ബോഡിയോഗം കോഴിക്കോട്ടു വച്ചു ചേർന്നു. കാര്യദർശിയുടെ റിപ്പോർട്ടും വരവുചെലവു കണക്കും പാസാക്കി. താഴെ പറയുന്നവരെ പുതിയ വർഷത്തേയ്ക്കുള്ള ഭാരവാഹികളായി തെരഞ്ഞെടുത്തു. ഡോ. കെ. ഭാസ്കരൻ നായർ (അധ്യക്ഷൻ); ഡോ. കെ. കെ. നായർ (ഉപാധ്യക്ഷൻ), കെ. ജി. അടിയോടി (കാര്യദർശി); എൻ. വി. കൃഷ്ണവാര്യർ (ഖജാൻചി); ഡോ. എസ്. പരമേശ്വരൻ, ഡോ. എസ്. ശാന്തകുമാർ; ഡോ. കെ. ജോർജ് (നിർവാഹക സമിതി അംഗങ്ങൾ.) 1961_63ലെ മൊത്തം വരവ് 3327 ക. യും ചെലവ് 3030 ക.യും കയ്യിരുപ്പ് 297 ക.യും ആയിരുന്നു.

മലയാളത്തിൽ ശാസ്ത്ര സാഹിത്യ രചന ചെയ്യാൻ കഴിവുള്ളവരുടെ പേരും മേൽവിലാസ

വും അവർക്കു കൈകാര്യം ചെയ്യാൻ കഴിയുന്ന ശാസ്ത്ര ശാഖകളും ഉൾപ്പെടുത്തി ഒരുലഘു ലേഖ (ഒരു ഹൂ ഈസ് ഹൂ) തയ്യാറാക്കി എല്ലാ പ്രസിദ്ധീകരണശാലക്കാർക്കും, ആനുകാലിക പ്രസിദ്ധീകരണങ്ങൾക്കും അയച്ചുകൊടുത്തു.

യുണൈറ്റഡ് സ്റ്റേറ്റ്സ് ഇൻഫർമേഷൻ സർവീസിന്റെ സഹകരണത്തോടെ പരിഷത്ത് '63 ഡിസംബറിൽ മൂന്നു ദിവസം കോഴിക്കോട്ട് ഒരു ശാസ്ത്ര ചലച്ചിത്ര പ്രദർശനം നടത്തി.

1964–65 കാലത്തെ പരിഷത്ത് പ്രവർത്തനത്തിലെ പ്രധാനവശം ശാസ്ത്ര സിംപോസിയങ്ങൾ ആയിരുന്നു. ഐ. സി. ചാക്കോ, മെൻഡൽ, ജെ. ബി. എസ്. ഹാൽഡേൻ എന്നിവരെപ്പററി കോഴിക്കോടും മണ്ണ്, പ്രകൃതിസംരക്ഷണം, ഭക്ഷണം എന്നീ വിഷയങ്ങളെപ്പററി തിരുവനന്തപുരത്തും സിംപോസിയങ്ങൾ നടത്തി.

## പരിഷത്ത് ബോംബെയിൽ

1966 ജനുവരിയിൽ ശാസ്ത്ര സാഹിത്യ പരിഷത്ത് (മലയാളം) ബോംബെയിൽ രൂപീകരിച്ചു. ഡോ. എം. പി. പരമേശ്വരൻ, ടി. ശേഷ അയ്യങ്കാർ, ഏ. പി. ജയരാമൻ, പി. ടി. ഗോപാലകൃഷ്ണൻ, എം. പി. എസ്. രമണി മുതലായവർ ആയിരുന്നു അതിന്റെ പ്രമുഖ പ്രവർത്തകന്മാർ. ഏകദേശം നൂറ് അംഗങ്ങളുള്ള ബോംബെ ശാസ്ത്രസാഹിത്യ പരിഷത്തിൽ, എല്ലാവരും ശാസ്ത്ര സാങ്കേതിക രംഗങ്ങളിൽ പ്രവർത്തിയെടുക്കുന്ന മലയാളികൾ ആയിരുന്നു.

പ്രതിമാസം കൂടുന്ന ചർച്ചാ യോഗങ്ങളിൽ ഒന്നോ രണ്ടോ വിഷയങ്ങളെപ്പററി ആ വിഷയത്തിലെ വിദഗ്ധൻമാർ പ്രബന്ധം അവതരിപ്പിക്കുകയും, മററുള്ളവർ സജീവമായി ചർച്ച ചെയ്യുകയും പതിവായിരുന്നു.

ബോംബെയിലെ ദാദർ ബുക്ക്സെൻറർ (സോമയ്യാ പബ്ളിക്കേഷൻസ്) കുട്ടികൾക്കുവേണ്ടി വിവിധ ഇന്ത്യൻ ഭാഷകളിൽ 'നാളത്തെ പൗരന്മാർ' എന്ന ശാസ്ത്ര ഗ്രന്ഥപരമ്പര പ്രസിദ്ധീകരിക്കുവാൻ തുടങ്ങി. അവർക്കു വേണ്ടി നാലു പുസ്തകങ്ങൾ ബോംബെ പരിഷത്തംഗങ്ങൾ മലയാളത്തിൽ വിവർത്തനം ചെയ്തു കൊടുക്കുകയും, അവർ അവ പ്രസിദ്ധീകരിക്കുകയും ചെയ്തു. അതിനു ലഭിച്ച പ്രതിഫലത്തിന്റെ പകുതി ബോംബെ പരിഷത്തിന് സംഭാവന ചെയ്തു.

1966 മാർച്ചിൽ കോഴിക്കോട്ടുവച്ച് കേരള ശാസ്ത്ര സാഹിത്യ പരിഷത്തിന്റെ വാർഷിക ജനറൽബോഡി യോഗം ചേർന്നു. റിപ്പോർട്ടും വരവു ചെലവു കണക്കും പാസാക്കിയ ശേഷം പുതിയ ഭാരവാഹികളെ തെരഞ്ഞെടുത്തു. ഡോ. എസ്. ശാന്തകുമാർ (അദ്ധ്യക്ഷൻ); എൻ. വി. കൃഷ്ണവാര്യർ (ഉപാദ്ധ്യക്ഷൻ); പി. ടി ഭാസ്കരപ്പണിക്കർ (കാര്യദർശിയും ഖജാൻചിയും); കെ. ജി. അടിയോടി, എം. എൻ. സുബ്രഹ്മണ്യൻ, ഡോ. എം. പി. പരമേശ്വരൻ, കോന്നിയൂർ ആർ. നരേന്ദ്രനാഥ്, കെ. കെ. പി. മേനോൻ (സഹകാര്യദർശിമാർ); ഡോ. എസ്. പരമേശ്വരൻ, എം. സി. നമ്പൂതിരിപ്പാട്, ഡോ. കെ. ജോർജ്, സി. കെ. ഡി. പണിക്കർ, ഡോ. എം. കണ്ണൻകുട്ടി (നിർവാഹകസമിതി അംഗങ്ങൾ.)

1966 മേയ് മാസത്തിൽ ഒലവക്കോട്ടുവച്ച് കേരള ശാസ്ത്ര സാഹിത്യ പരിഷത്തിന്റെ മൂന്നാം വാർഷിക സമ്മേളനം നടന്നു. സ്വന്തമായി ഒരു വാർഷിക സമ്മേളനം നടത്താൻ തക്ക സാമ്പത്തിക ശേഷി അന്ന് പരിഷത്തിനുണ്ടായിരുന്നില്ല. ഒലവക്കോട് റെയിൽവേ കോളനിയിൽവച്ച് 'സാഹിത്യസമിതി'യുടെ നാലു ദിവസത്തെ ക്യാമ്പിനോട് അനുബന്ധിച്ച് ആണ് അന്ന് പരിഷത്ത് വാർഷികം നടത്തിയത്. വാർഷികത്തിൽ വച്ച് 'ശാസ്ത്രഗതി' ത്രൈമാസികം ആരംഭിക്കുവാൻ തീരുമാനിച്ചു. എൻ. വി. കൃഷ്ണവാര്യർ, പി. ടി. ഭാസ്കരപ്പണിക്കർ, എം. സി. നമ്പൂതിരിപ്പാട് എന്നീ 3 പേരടങ്ങുന്ന പത്രാധിപസമിതിയെ തെരഞ്ഞെടുത്തു. ശാസ്ത്ര സാഹിത്യകാരൻമാർക്ക് മാത്രമല്ല, ശാസ്ത്രത്തിൽ താല്പര്യമുള്ള എല്ലാവർക്കും പരിഷത്തിൽ അംഗത്വം നൽകാമെന്ന് അംഗീകരിച്ചു.

1966 ഒക്ടോബറിൽ 'ശാസ്ത്രഗതി'യുടെ ഒന്നാംലക്കം അച്ചടി പൂർത്തിയായി. തൃശൂർ മംഗളോദയം പ്രസ്സിൽ നിന്നാണ് അച്ചടിച്ചത്. 'കേരള ശാസ്ത്ര സാഹിത്യ പരിഷത്തിനെപ്പററി, 'വെള്ളത്തിനുവേണ്ടി'; 'ശാസ്ത്രവിദ്യാഭ്യാസം മാതൃഭാഷയിലൂടെ'; 'ഇലക്ട്രോണിക് കംപ്യൂട്ടർ'; 'പൂവ്' മുതലായ 12 ലേഖനങ്ങളാണ് ഒന്നാം ലക്കത്തിൽ ഉണ്ടായിരുന്നത്. പേജ്: 120. ഒററപ്രതി വില: ഒന്നര ഉറുപ്പിക: വാർഷിക വരിസംഖ്യ: ആറ് ഉറുപ്പിക.

1966 നവംബർ 28–ാംതീയതി ശാസ്ത്രഗതിയുടെ ഔപചാരികമായ ഉദ്ഘാടനം കോഴിക്കോട്ട് ടൗൺഹാളിൽ ചേർന്ന പൊതുയോഗത്തിൽ വച്ച് കെ. പി. കേശവമേനോൻ നിർവഹിച്ചു. യോഗസ്ഥലത്തുവച്ചു തന്നെ ധാരാളം കോപ്പി

കരം വിററഴിഞ്ഞു. പലരും വരിക്കാരായി ചേരുകയും ചെയ്തു.

ശാസ്ത്രഗതി ആരംഭിക്കുന്നതിനു കുറേക്കാലം മുമ്പ്, ഒരു ശാസ്ത്ര മാസിക പ്രസിദ്ധീകരിക്കണമെന്ന അപേക്ഷയുമായി മാതൃഭൂമി, മലയാള മനോരമ മുതലായ പ്രമുഖ പ്രസിദ്ധീകരണസ്ഥാപനങ്ങളെ പരിഷത്ത് സമീപിച്ചു. പക്ഷേ അവരെല്ലാം ആ അഭ്യർത്ഥന തള്ളിക്കളഞ്ഞു. ഈ സാഹചര്യത്തിലാണ്, സ്വന്തമായി ശാസ്ത്രഗതി' തുടങ്ങുവാൻ പരിഷത്ത് തീരുമാനിച്ചത്.

1966 ൽ പരിഷത്ത് പരിണാമവാദത്തെപ്പററി ഒരു സിംപോസിയം കോഴിക്കോട്ടു നടത്തി. ഷൊർണൂർവച്ച് ലോഹങ്ങളെപ്പററി ഒരു സിമ്പോസിയം നടത്തുകയും, ആ യോഗത്തിൽ വച്ച് പരിഷത്തിൻെറ 'ഷൊർണൂർ യൂനിററ്' രൂപീകരിക്കുകയും ചെയ്തു.

### മലയാളത്തിലെ സാങ്കേതിക പദങ്ങൾ—നാലാംവാർഷികത്തിലെ ചർച്ച

പരിഷത്തിൻെറ നാലാം വാർഷികം 1967 മേയ് 13–ാംതീയതി തൃശൂർ റീജിയണൽ തിയേററിൽ വച്ചു നടന്നു. സ്ത്രീകളടക്കം ധാരാളം പേർ സമ്മേളനത്തിൽ പങ്കെടുത്തു. സമ്മേളനത്തിൻെറ ഭാഗമായി ശാസ്ത്ര പുസ്തക പ്രദർശനവും സംഘടിപ്പിച്ചിരുന്നു. സാങ്കേതിക പദപ്രശ്നത്തെക്കുറിച്ചു നടന്ന ചർച്ചാ യോഗത്തിൽ പ്രൊഫ. സി. കെ. മൂസ്സത് ആധ്യക്ഷ്യം വഹിച്ചു. ഡോ. എം. പി. പരമേശ്വരൻ 'സാങ്കേതിക പദപ്രശ്നം മലയാളത്തിൽ' എന്ന വിഷയം അവതരിപ്പിച്ചു. ആ പ്രബന്ധത്തിലെ പ്രധാന നിർദേശങ്ങൾ താഴെപ്പറയുന്നവയായിരുന്നു:

1) രാസപദാർഥങ്ങളുടെ പേരുകൾ, ശാസ്ത്രീയ ഉപകരണങ്ങളുടെ പേരുകൾ, അളവുമാനങ്ങൾ മുതലായവയുടെ അന്തർദേശീയ പദങ്ങൾ ഇംഗ്ളീഷിലെ രൂപത്തിൽ അതേപടി മലയാളത്തിൽ സ്വീകരിക്കാം. ഉദാ: കാർബൺ, ഹൈഡ്രജൻ, പൊട്ടാസിയം, വോൾട്ട്, കിലോഗ്രാം തുടങ്ങിയവ.

2) മലയാള ഭാഷയിൽ പ്രചാരം നേടിക്കഴിഞ്ഞ ബൾബ്, സ്വിച്ച്, മോട്ടോർ, ജനറേറർ തുടങ്ങിയ പദങ്ങൾ അതേപടി സ്വീകരിക്കാം.

3) സസ്യശാസ്ത്രം, ജന്തുശാസ്ത്രം മുതലായവയിലെ ദ്വിപദ നാമ പദ്ധതി അതേ പടി സ്വീകരിക്കേണ്ടതാണ്.

4) പദങ്ങൾ തർജ്ജുമ ചെയ്യുമ്പോൾ ധാത്വർത്ഥത്തെക്കാൾ ഇന്ന് അവയ്ക്കുള്ള സാങ്കേതികാർത്ഥത്തിനാണ് പ്രാധാന്യം നൽകേണ്ടത്.

5) മനുഷ്യ ശരീരശാസ്ത്രം, വൈദ്യശാസ്ത്രം ഇവയിൽ ആയുർവേദത്തിലെ സാങ്കേതിക പദങ്ങൾ പരീക്ഷണാർത്ഥം ഉപയോഗിച്ചു നോക്കേണ്ടതാണ്.

6) തർജ്ജുമ ഹ്രസ്വമാകണം.

7) ഇംഗ്ളീഷിലെ ക്രിയാപദങ്ങളെ മലയാളത്തിൽ മെരുക്കിയെടുക്കണം. 'ടുഫിററ്' (to fit) എന്ന ക്രിയയ്ക്ക് 'ഫിററുക' എന്നും 'ഷാൽ ഫിററ്' എന്നതിന് 'ഫിററാം' എന്നും 'ഡവലപ്പ്' (develop) എന്നതിന് 'ഡവലപ്പുക' എന്നും മററും പ്രയോഗിക്കാം.

ഡോ. കെ. എൻ. പിഷാരടി, പി. ടി. ഭാസ്ക്കരപ്പണിക്കർ, എ. അച്യുതൻ, എം. എൻ. സുബ്രഹ്മണ്യൻ, കുറുമാപ്പള്ളി കേശവൻനമ്പൂതിരി തുടങ്ങിയവർ ചർച്ചയിൽ പങ്കെടുത്തിരുന്നു. ആദ്യത്തെ ആറു നിർദേശങ്ങളും ചർച്ചയിൽ പങ്കെടുത്തവരെല്ലാം സ്വാഗതം ചെയ്തു. ഏഴാം നിർദേശത്തെ ചിലർ രൂക്ഷമായി എതിർക്കുകയുണ്ടായി.

ഉച്ചയ്ക്കുശേഷം നടന്ന ജനറൽബോഡി യോഗത്തിൽ ഏതാനും ശാസ്ത്ര പുസ്തകങ്ങൾ പ്രസിദ്ധീകരിക്കുക, മലയാളത്തിലെ ഏററവും നല്ല ശാസ്ത്ര പുസ്തകങ്ങൾക്ക് (ഓരോ ശാസ്ത്ര ശാഖയിലെയും) സമ്മാനങ്ങൾ നൽകുക, എല്ലാ ജില്ലാ തലസ്ഥാനങ്ങളിലും കഴിയുമെങ്കിൽ താലൂക്ക് തലസ്ഥാനങ്ങളിലും സിമ്പോസിയങ്ങളും ശാസ്ത്ര പ്രദർശനങ്ങളും സംഘടിപ്പിക്കുക, സാങ്കേതിക പദാവലി തയ്യാറാക്കുക തുടങ്ങിയ ക്രിയാത്മകമായ ഒട്ടേറെ തീരുമാനങ്ങൾ എടുക്കുകയുണ്ടായി.

മലയാളത്തിൽ സാങ്കേതിക പദാവലി തയ്യാറാക്കുന്നതിനായി A മുതൽ K വരെയുള്ള അക്ഷരങ്ങളുടെ ചുമതല ബോംബെ ശാസ്ത്രസാഹിത്യ പരിഷത്തിനെയും L മുതൽ Z വരെയുള്ള അക്ഷരങ്ങളുടെ ചുമതല കേരളത്തിലെ പ്രവർത്തകരെയും ഏല്പിക്കുകയുണ്ടായി. A മുതൽ K വരെയുള്ള അക്ഷരങ്ങളിൽ തുടങ്ങുന്ന സാങ്കേതിക പദങ്ങൾക്ക് പററിയ മലയാള പദങ്ങൾ ബോംബെ ശാസ്ത്ര സാഹിത്യ പരിഷത്ത് തയ്യാറാക്കുകയും അത് പൊതുജനാഭിപ്രായത്തിനായി മാതൃഭൂമി ആഴ്ചപ്പതിപ്പിൽ പ്രസിദ്ധീകരിക്കുകയും ചെയ്തു. തൃശൂർ യൂണിററ് L മുതൽ Z

വരെയുള്ള കുറെ പദങ്ങൾ തയ്യാറാക്കി എക്സ്പ്രസ് ദിനപ്പത്രത്തിൽ പ്രസിദ്ധീകരിച്ചു. പിൽക്കാലത്ത് കേരള ഭാഷാ ഇൻസ്റ്റിറ്റ്യൂട്ട് തയ്യാറാക്കിയ വിജ്ഞാന ശബ്ദാവലി: എൻജിനീയറിങ്ങ് ശബ്ദാവലി എന്നിവയുടെ നിർമ്മാണത്തിന് ഈ പദങ്ങളായിരുന്നു മുഖ്യ ആധാരം.

തൃശൂർ വാർഷികത്തിൽ പി. ടി. ഭാസ്ക്കരപ്പണിക്കർ കരടു ഭരണഘടന അവതരിപ്പിച്ചു. ബോംബെയിലെ പരിഷത് പ്രവർത്തകരായിരുന്നു കരട് ഭരണഘടന തയ്യാറാക്കിയത്. ചില്ലറ ഭേദഗതികളോടെ ഭരണഘടന അംഗീകരിച്ചു.

തൃശൂർ വാർഷികത്തിൽ അംഗീകരിച്ച ഭരണഘടന അനുസരിച്ച് 1967 ജൂലായ് 14—ാം തീയതി സൊസൈററീസ് ആക്ട് പ്രകാരം പരിഷത്ത് രജിസ്ററർ ചെയ്തു.

തുടർന്ന് എല്ലാ ജില്ലകളിലും ജില്ലാക്കമ്മിററികൾ ഉണ്ടാക്കുവാനുള്ള വ്യാപകമായ ശ്രമങ്ങൾ നടന്നു. തൽഫലമായി കോഴിക്കോട്, തൃശൂർ, കൊല്ലം, തിരുവനന്തപുരം എന്നീ ജില്ലകളിൽ ജില്ലാസമിതികൾ ഉണ്ടായി. ഏതാനും യൂണിററുകളും രൂപീകരിക്കപ്പെട്ടു.

സംസ്ഥാനത്തിനു പുറത്ത് ബാംഗ്ളൂരിലും കൽക്കത്തയിലും കൂടി യൂണിററുകൾ ഇക്കാലത്ത് രൂപീകരിക്കുവാൻ കഴിഞ്ഞു എന്നത് ഒരു നേട്ടമാണ്. ബാംഗ്ളൂരിൽ ഇന്ത്യൻ ഇൻസ്ററിററ്യൂട്ട് ഓഫ് സയൻസ് കേന്ദ്രമാക്കിയാണ് പരിഷത്തിൻെറ യൂണിററുണ്ടാക്കിയത്. ഡോ. കെ. ഐ. വാസു, ബി. ബവംഡർ, ടി. എം. ജോസഫ് എന്നിവരുടെ നേതൃത്വത്തിലാണ് ബാംഗ്ളൂർ യൂണിററ് പ്രവർത്തിച്ചു തുടങ്ങിയത്.

കൽക്കത്ത കേന്ദ്രമാക്കി ശാസ്ത്രസാഹിത്യ പരിഷത്തിൻെറ ഒരു യൂണിററ് 1968 ൽ പ്രവർത്തിച്ചു തുടങ്ങി. കെ.എം. ഗോവി, ഡോ. എൻ. സി. നായർ, ഡോ. ആർ. പി. വർമ എന്നിവരാണ് ആ യൂണിററിനു നേതൃത്വം നൽകിയത്. കൽക്കത്ത യൂണിററിലെ പ്രവർത്തകരിലൊരാളായിരുന്നു ഡോ. ഏ. എൻ. പി. ഉമ്മർകുട്ടി.

1966—ൽ രൂപീകരിച്ച ബോംബെ ശാസ്ത്ര സാഹിത്യ പരിഷത്ത്; ഗുജറാത്തി വൈജ്ഞാനിക് സാഹിത്യ മണ്ഡൽ, വിജ്ഞാന തമിഴ് വളർച്ചിക്കഴകം, ശാസ്ത്രസാഹിത്യ പരിഷത് (തെലുങ്ക്); കന്നട വിജ്ഞാന പരിഷത്; ഹിന്ദി വിജ്ഞാൻ പരിഷത്ത് എന്നീ സംഘടനകളുടെ രൂപീകരണത്തിൽ പ്രധാനമായ പങ്കുവഹിച്ചു.

1967 ൽ ശാസ്ത്രഗതിയുടെ പ്രസിദ്ധീകരണം കോഴിക്കോട്ടേയ്ക്കു മാററി. അക്കാലത്ത് പരിഷത്തിൽ അംഗമായി ചേരുന്ന എല്ലാവർക്കും ശാസ്ത്രഗതി മാസിക സൗജന്യമായി നൽകിവന്നിരുന്നു. പരിഷത്തിൻെറ വാർഷിക വരിസംഖ്യ 10 ക. യും, അപേക്ഷാഫീസ് 2 ക. യും ആയിരുന്നു,

1968 സെപ്തംബർ 14, 15 തീയതികളിൽ തിരുവനന്തപുരത്തു വച്ച് പരിഷത്തിൻെറ അഞ്ചാം വാർഷികം നടത്തി. സെപ്തംബർ 14—ാം തീയതി ഡോ. എസ്. ശാന്തകുമാറിൻെറ അധ്യക്ഷതയിൽ പരിഷത്തിൻെറ ജനറൽ ബോഡി ചേർന്നു. അന്ന് സെക്രട്ടറി അവതരിപ്പിച്ച റിപ്പോർട്ടിലെ ചില ഭാഗങ്ങൾ.

'1966 ൽ 40 ഉം 1967 ൽ 122 ഉം ആയിരുന്ന അംഗസംഖ്യ ഇപ്പോൾ 315 ആണ്. 183 പുതിയ അംഗങ്ങളെ ചേർക്കാൻ കഴിഞ്ഞത് എടുത്തു പറയത്തക്ക നേട്ടമാണ്. കുറഞ്ഞ സമയം കൊണ്ട് വളരെ പേരെ പരിഷത്തിലേക്കു കൊണ്ടുവന്ന കൊല്ലം ജില്ലാക്കമ്മിററിയും കാര്യദർശി പി. രാമചന്ദ്രമേനോനും പ്രത്യേകപ്രശംസ അർഹിക്കുന്നു.'

'വരുന്ന നാലഞ്ചു കൊല്ലത്തിനകം ബിരുദാനന്തര പഠനം കൂടി പ്രാദേശിക ഭാഷയിലാക്കുവാൻ പദ്ധതി ഉണ്ടാക്കി. സർക്കാരും സർവകലാശാലകളും തദ്വിഷയത്തിൽ പ്രവർത്തിക്കുന്ന മററു സംഘടനകളുമായി യോജിച്ച് പ്രവർത്തിക്കണം. ഇതിനു സാങ്കേതിക ശബ്ദകോശത്തിനു പുറമെ ശാസ്ത്രപദങ്ങൾ മലയാളത്തിൽ ചേർത്തിട്ടുള്ള നിഘണ്ടുവും ശാസ്ത്രവിജ്ഞാന കോശവും പ്രസിദ്ധീകരിക്കുകയും ശാസ്ത്രമാനവിക വിഷയങ്ങളിൽ പാഠ്യ പുസ്തകങ്ങളും റഫറൻസ് പുസ്തകങ്ങളും മലയാളത്തിൽ എഴുതിയുണ്ടാക്കാൻ ശാസ്ത്രജ്ഞൻമാരെയും ശാസ്ത്ര സാഹിത്യകാരൻമാരെയും പ്രേരിപ്പിക്കുകയും ചെയ്യാവുന്നതാണ്'.

'ശാസ്ത്രഗതി'ക്ക് ലഭിച്ചു വരുന്ന ആശാസ്യമായ സ്വീകരണം കണക്കിലെടുത്ത് ശാസ്ത്രഗതി മാസികയായി പ്രസിദ്ധീകരിക്കുകയും ഹൈസ്ക്കൂൾ വിദ്യാർഥികൾക്കായി ശാസ്ത്രകാര്യങ്ങൾ ലളിതമായി പ്രതിപാദിക്കുന്ന മറെറാരു മാസിക പ്രസിദ്ധീകരിക്കുകയും ചെയ്യേണ്ടതാണ്.

'സർവകലാശാല സെനററ്, വിദ്യാഭ്യാസ ബോർഡ്, ഗ്രന്ഥശാലാ സംഘം. സാഹിത്യ അക്കാദമി, മുതലായവയിൽ പരിഷത്തിനു പ്രാതിനിധ്യം നൽകേണ്ടതാണ്".

'ഭരണവും ബോധനവും മലയാളത്തിലാക്കുന്നതിൽ പരിഷത്തിന് വളരെയേറെ സഹായിക്കാൻ കഴിയും. ശബ്ദകോശങ്ങളും വിജ്ഞാനകോശങ്ങളും അധിക വായനയ്ക്കും റഫറൻസിനുമുള്ള പുസ്തകങ്ങളും മററും പ്രസിദ്ധീകരിക്കാൻ സർക്കാർ, സർവകലാശാലകം, ഭാഷാ ഇൻസ്ററിററ്യൂട്ട് എന്നിവയുടെ സഹായം കൂടിയേ തീരൂ.

പുതിയ പ്രസിഡൻറായി ശ്രീ. പി. ടി. ഭാസ്ക്കരപ്പണിക്കരെയും സെക്രട്ടറിയായി പ്രൊഫ. എ. അച്യുതനെയും തെരഞ്ഞെടുത്തു.

തിരുവനന്തപുരം വാർഷികത്തിൽ ഉദ്ഘാടന സമ്മേളനത്തിനു പുറമെ, 'ശാസ്ത്രസാഹിത്യം മലയാളത്തിൽ ; 'ശാസ്ത്രവിദ്യാഭ്യാസം'; എന്നിവയെപ്പററി രണ്ടു സിമ്പോസിയങ്ങളും നടന്നു. രണ്ടാംദിവസം വൈകുന്നേരം നടന്ന പൊതു സമ്മേളനത്തിൽ പ്രൊഫ. ജോസഫ് മുണ്ടശ്ശേരി അധ്യക്ഷത വഹിച്ചു. ഇ. എം. എസ്. നമ്പൂതിരിപ്പാട് സമ്മേളനം ഉദ്ഘാടനം ചെയ്തു. പ്രൊ. നബീസാ ഉമ്മാൾ, പി. ഗോവിന്ദപ്പിള്ള മുതലായവർ പ്രസംഗിച്ചു. മികച്ച നിലവാരം പുലർത്തുന്ന ഒരു സുവനീർ സമ്മേളനത്തോടനുബന്ധിച്ച് പ്രസിദ്ധീകരിച്ചു.

തിരുവനന്തപുരം സമ്മേളനത്തിനുശേഷം പരിഷത്തിൻെറ അംഗത്വം ക്രമത്തിൽ വർധിക്കുവാൻ തുടങ്ങി. 1969 ൻെറ തുടക്കത്തിൽ അംഗസംഖ്യ 500 ലധികമായി വർധിച്ചു.

1969 ൽ കേരള ഭാഷാ ഇൻസ്ററിററ്യൂട്ടും കേരള ശാസ്ത്രസാഹിത്യ പരിഷത്തും സംയുക്തമായി ഏതാനും ചർച്ചായോഗങ്ങളും ശാസ്ത്രാഭ്യസന പരിപാടികളും സെമിനാറുകളും നടത്തുകയുണ്ടായി. അവയിലെ പ്രബന്ധങ്ങൾ ശാസ്ത്രഗതിയിൽ പ്രസിദ്ധീകരിച്ചു.

## ശാസ്ത്രകേരളം

1969 ജൂൺ ഒന്നിന് കേരള ശാസ്ത്ര സാഹിത്യ പരിഷത്തിൻെറ രണ്ടാമത്തെ ആനുകാലിക പ്രസിദ്ധീകരണമായ 'ശാസ്ത്രകേരളം' മാസിക പുറത്തിറങ്ങി. പി. ടി ഭാസ്ക്കരപ്പണിക്കരായിരുന്നു പത്രാധിപർ. ആർ. ഗോപാലകൃഷ്ണൻ നായർ പബ്ളിക്കേഷൻ മാനേജരും. യൂണിവേഴ്സിററി സ്ററുഡൻറ്സ് സെൻററിൽ ചേർന്ന യോഗത്തിൽ വച്ച് വിദ്യാഭ്യാസ മന്ത്രി സി. എച്ച് മുഹമ്മദുകോയയാണ് പ്രകാശനകർമ്മം നിർവഹിച്ചത്. കേരള സർവകലാശാല വൈസ് ചാൻസലർ ഡോ. എ. അയ്യപ്പൻ അധ്യക്ഷത വഹിച്ചു. വിദ്യാഭ്യാസ ഡയറക്ടർ എ. കെ. നാരായണൻ നമ്പ്യാർ ആശംസാപ്രസംഗം നടത്തി. ഒററപ്രതിവില: 50 പൈസ; വാർഷിക വരിസംഖ്യ: 6 ക; പേജ്; 48.

1969 ജൂൺ 15–ന് കോഴിക്കോട് ടൗൺഹാളിൽ വച്ച് ശാസ്ത്രസാഹിത്യ പരിഷത്തിൻെറ ആറാം വാർഷിക സമ്മേളനം നടന്നു. 1861 മുതൽ 1969 വരെ മലയാളത്തിൽ പ്രസിദ്ധീകരിച്ച, കിട്ടാവുന്നിടത്തോളം ശാസ്ത്ര ഗ്രന്ഥങ്ങൾ അന്നു നടത്തിയ പുസ്തക പ്രദർശനത്തിൽ സമാഹരിച്ചിരുന്നു. ''കാലിക പ്രശ്നങ്ങൾക്ക് ശാസ്ത്രത്തിലൂടെ പരിഹാരം'' എന്ന ചർച്ചായോഗവും 'കരിക്കുലം പ്ളാനിങ്ങ്'' എന്ന സിമ്പോസിയവും നടന്നു.

വാർഷിക സമ്മേളനത്തിൽ സ്വീകരിച്ച ഭരണഘടനാഭേദഗതിയനുസരിച്ച് പരിഷത്തിൽ ഒരു കൊല്ലമെങ്കിലും പ്രവർത്തിച്ച ഒരാൾക്ക് നൂറുരൂപ ഒരുമിച്ചോ നാലുതവണകളായോ അടച്ച് ആജീവന അംഗമാകാമെന്ന് വ്യവസ്ഥ ഉണ്ടാക്കി.

ഭാരതീയ വിജ്ഞാൻ പത്രികാസമിതിയിൽ അംഗമായിച്ചേർന്ന ശാസ്ത്രഗതിക്ക് 1969–70–ൽ കൗൺസിൽ ഓഫ് സൈൻറിഫിക് ആൻഡ് ഇൻഡസ്ട്രിയൽ റിസർച്ച് (C. S. I. R.) ആയിരം രൂപ പ്രതിവർഷഗ്രാൻറായി നൽകി

1969 ഡിസംബർ 26–28 തീയതികളിൽ ഷൊർണ്ണൂരിൽ വച്ച് പരിഷത്തിൻെറ ഏഴാം വാർഷികം നടന്നു. ആഘോഷത്തിൻെറ ഭാഗമായി മൂന്നുദിവസം നീണ്ടുനിന്ന ശാസ്ത്ര സാങ്കേതിക വ്യാവസായിക പ്രദർശനവും വ്യവസായ സെമിനാർ, സാങ്കേതിക വിദ്യാഭ്യാസ സെമിനാർ എന്നിവയുംസംഘടിപ്പിച്ചിരുന്നു. പ്രൊഫ. എ. അച്യുതനെ പ്രസിഡൻറായും വി. കെ. ദാമോദരനെ സെക്രട്ടറിയായും തെരഞ്ഞെടുത്തു.

## യുറീക്ക

ശാസ്ത്രഗതി, ശാസ്ത്രകേരളം എന്നിവയ്ക്കുപുറമെ അപ്പർ പ്രൈമറി വിദ്യാർഥികളുടെ നിലവാരത്തിൽ 'യുറീക്ക' എന്നൊരു ശാസ്ത്ര മാസിക കൂടി തുടങ്ങുവാൻ ഷൊർണൂർ വാർഷിക സമ്മേളനത്തിൽ വച്ച് തീരുമാനമെടുത്തു. 1970 ജൂൺ ഒന്നാം തീയതി യുറീക്കയുടെ പ്രഥമ ലക്കം പുറത്തിറങ്ങി. ഡോ. കെ.എൻ. പിഷാരടി

ചീഫ് എഡിററും ടി. ആർ. ശങ്കുണ്ണി മാനേജിങ് എഡിററും ആയിരുന്നു. ഡമ്മി ¼ വലുപ്പത്തിൽ 32 പേജുകളോടെ പ്രസിദ്ധീകരിച്ച യുറീക്കയുടെ ഒററ പ്രതി വില 30 പൈസയും വാർഷികവരിസംഖ്യ 3 രൂപയും ആയിരുന്നു.

1970 ജൂൺ ഒന്നിന് യുറീക്കയുടെ പ്രഥമ ലക്കം, ശാസ്ത്രകേരളത്തിൻെറ ഒന്നാം പിറന്നാൾ പതിപ്പ്, പരിഷത്തിൻെറ ആദ്യപുസ്തകമായ സയൻസ് 1968, എന്നിവയുടെ പ്രകാശനം കോഴിക്കോട്, തിരുവനന്തപുരം, തൃശൂർ, എറണാകുളം, കോട്ടയം, ഷൊർണൂർ, മലപ്പുറം, ബാംഗ്ളൂർ എന്നിങ്ങനെ 8 കേന്ദ്രങ്ങളിൽവച്ച് നടത്താൻ കഴിഞ്ഞത് പരിഷത്തിൻെറ വളർച്ചയെ കാണിക്കുന്നു. കോഴിക്കോട് ഇവയുടെ പ്രകാശനം നടത്തിയത് നാലപ്പാട്ട് ബാലാമണിയമ്മയും, എറണാകുളത്ത് കെ. എ. ദാമോദരമേനോനും ആയിരുന്നു. 1970 ജൂലൈ വരെ 26 പേർ ആജീവന അംഗങ്ങളായി ചേർന്നിരുന്നു. ഒരു കേന്ദ്ര റഫറൻസ് ലൈബ്രറി ഉണ്ടാക്കുവാനുള്ള തീരുമാനവും ഇക്കാലത്താണുണ്ടായത്. സ്ക്കൂളിനകത്തും പുറത്തുമുള്ള സയൻസ് ക്ളബ്ബുകളെ പരിഷത്തിൻെറ അഫിലിയേററഡ് ഘടകങ്ങളായി അംഗീകരിക്കുവാനുള്ള തീരുമാനവും ഇക്കാലത്തെടുക്കുകയുണ്ടായി. ആദ്യത്തെ അംഗസംഘടന കോഴിക്കോട് റെയിൽവേ കോളനി സയൻസ് സൊസൈററിയും രണ്ടാമത്തേത് അമ്പലപ്പുഴ ഫെയറും (FAIR) ആയിരുന്നു.

1970 ഡിസംബർ 19, 20 തീയതികളിൽ എറണാകുളത്തുവച്ച് പരിഷത്തിൻെറ എട്ടാം വാർഷികം നടന്നു. ഡിസംബർ 19 രാവിലെ 9.30-ന് വർഗീസ് കളത്തിൽ വാർഷികാഘോഷം ഉദ്ഘാടനം ചെയ്തു.

ഈ സമ്മേളനത്തിലാണ് ശാസ്ത്രഗതി ഒരു ദ്വൈമാസികയാക്കുവാൻ തീരുമാനിച്ചത്. ഒററ പ്രതി വില 1 രൂപ, വാർഷിക വരിസംഖ്യ 6 രൂപ തന്നെ. രണ്ടാം ചൊവ്വാഴ്ചകളിൽ പരിഷത്ത് ദിനം മുടങ്ങാതെ നടത്തുന്നതിന് യൂണിററുകളോട് യോഗം ആഹ്വാനം ചെയ്തു. പ്രസിഡൻറായി ഡോ. കെ. മാധവൻകുട്ടിയെയും സെക്രട്ടറിയായി വി. കെ. ദാമോദരനെയും തെരഞ്ഞെടുത്തു.

വാർഷികത്തിൻെറ ഭാഗമായി വ്യവസായ സെമിനാറും, കേരള ഭാഷാ ഇൻസ്ററിററ്യൂട്ടുമായി സഹകരിച്ച് മലയാളം എഴുപതുകളിൽ എന്ന വിഷയത്തെക്കുറിച്ച് ഒരു സെമിനാറും നടത്തി.

മലയാളത്തിൽ എഴുതപ്പെടുന്ന ഏററവും മികച്ച ശാസ്ത്രഗ്രന്ഥത്തിനും കുട്ടികൾക്കുള്ള ശാസ്ത്രഗ്രന്ഥത്തിനും വർഷം തോറും അവാർഡുകൾ നൽകാൻ 1971 ഫെബ്രുവരി 23-ാംതീയതി ചേർന്ന ശാസ്ത്രസാഹിത്യ പരിഷത്ത് കേന്ദ്ര സമിതി തീരുമാനിച്ചു. 1968, 69, 70 വർഷങ്ങളിൽ പ്രസിദ്ധീകരിച്ച ഗ്രന്ഥങ്ങളും കൈയ്യെഴുത്തു പ്രതികളും 1971 ജൂലൈ ഒന്നാം തീയതിക്കു മുമ്പായി പരിഷത് സെക്രട്ടറിയെ ഏൽപിക്കണമെന്നും ഡിസംബറിൽ നടക്കുന്ന വാർഷിക സമ്മേളനത്തിൽ വച്ച് അവാർഡുകൾ നൽകുമെന്നും പ്രഖ്യാപിച്ചു.

വൈകുന്നേരം പരിഷത്തംഗങ്ങൾ മഹാരാജാസ് കോളജിൽനിന്ന് ജാഥയായി മുദ്രാവാക്യങ്ങൾ വിളിച്ചുകൊണ്ട് രാജേന്ദ്ര മൈതാനത്തിലേക്ക് നീങ്ങി. എ. അച്യുതൻെറ അധ്യക്ഷതയിൽ പൊതുയോഗം ആരംഭിച്ചു. ലളിതമായ ഭാഷയിൽ നമ്മുടെ നിത്യജീവിതവും രസതന്ത്രവും എങ്ങനെ കെട്ടുപിണഞ്ഞു കിടക്കുന്നുവെന്നും, രസതന്ത്രത്തിൻെറ ചരിത്രത്തിൻെറ പ്രധാന മുഹൂർത്തങ്ങൾ ഏവയെന്നും പ്രൊഫ. പി. വി. അപ്പു സുദീർഘമായി പ്രസംഗിച്ചു. സുമാർ രണ്ടു മണിക്കൂർ നീണ്ടുനിന്ന ആ മൈതാന പ്രസംഗം ആയിരുന്നു എറണാകുളം വാർഷികത്തിലെ ഏററവും ശ്രദ്ധേയമായ ഇനം.

കോട്ടയത്ത് പരിഷത്തിൻെറ ആഭിമുഖ്യത്തിൽ മലയാള ലിപി പരിഷ്കാരത്തെപ്പററി ഒരു ചർച്ചായോഗം നടത്തി. 1971 ൽ ശാസ്ത്രഗതി മലയാള ലിപി പരിഷ്ക്കരണത്തെക്കുറിച്ച് മുഖപ്രസംഗം എഴുതുകയും മാതൃക പ്രസിദ്ധീകരിക്കുകയും ചെയ്തു.

## എംബ്ളം

1971 ആഗസ്ററ് 29-ാംതീയതി തിരുവല്ലയിൽ വച്ച് ചേർന്ന പരിഷത്ത് നിർവാഹക സമിതിയുടെയും പ്രസിദ്ധീകരണസമിതിയുടെയും സംയുക്ത യോഗം, മുമ്പുനടത്തിയിരുന്ന എംബ്ലം ഡിസൈൻ മത്സരത്തിന് ലഭിച്ചിരുന്ന എൻട്രികൾ പരിശോധിക്കുകയും ഒടുവിൽ കോഴിക്കോട് റീജിയണൽ എൻജിനീയറിങ്ങ് കോളജിലെ അധ്യാപകനായ ടി. എസ്. ബാലഗോപാൽ സമർപ്പിച്ച മാതൃക പരിഷത്തിൻെറ എംബ്ലമായി അംഗീകരിക്കുകയും ചെയ്തു. 1971 സെപ്തംബർ-ഒക്ടോബർ ലക്കം ശാസ്ത്രഗതിയിൽ ഈ എംബ്ളം ആദ്യമായി പ്രസിദ്ധീകരിക്കുകയുണ്ടായി. ഭൂമി

യിൽ കാലുറപ്പിച്ചു നിന്ന് അനന്തവും അജ്ഞാതവുമായ ചക്രവാളങ്ങളിലേക്ക് കണ്ണുനട്ടിരിക്കുന്ന ആധുനിക മനുഷ്യനാണ് എംബ്ളത്തിൽ ഉള്ളത്. സൃഷ്ടിപരമായും സംഹാരാത്മകമായും ഉപയോഗിക്കാവുന്ന അണുശക്തിയെ സൂചിപ്പിച്ചുകൊണ്ട് അണുവിന്റെ മാതൃക മുകളിൽ കാണിച്ചിരിക്കുന്നു.

സ്കൂൾ കുട്ടികളെ ഉദ്ദേശിച്ച് പരിഷത്തിൽ ജൂനിയർ അംഗത്വം അനുവദിക്കുവാൻ തുടങ്ങി. വാർഷിക അംഗത്വ ഫീ 3 രൂപയാണ്. യൂറീക്ക സൗജന്യമായി ലഭിക്കും. ഇവർക്ക് ശാസ്ത്ര കേരളമോ ശാസ്ത്രഗതിയോ ലഭിക്കണമെങ്കിൽ 2 രൂപ കൂടുതൽ നൽകിയാൽമതിയാകും.

പരിഷത്ത് പ്രവർത്തകർ മുൻകൈയെടുത്ത് ശാസ്ത്ര പുസ്തക പ്രസിദ്ധീകരണത്തിനായി "സ്റെറപ്സ്" (STEPS–Scientific Technical and Educational Publishing Co-operative Society) എന്ന ഒരു സഹകരണസംഘം രൂപീകരിച്ചു. ഒക്ടോബർ 2–ാംതീയതി അതിന്റെ പ്രഥമയോഗം ചേർന്നു. സ്വതന്ത്രസഹകരണ സംഘമായി 'സ്റെറപ്സ്' പ്രവർത്തിക്കുവാൻ തുടങ്ങി.

1972 ജനുവരി 6, 7, 8 തീയതികളിൽ തിരുവല്ലാ മാർത്തോമ്മാ കോളജിൽ വച്ച് പരിഷത്തിന്റെ ഒമ്പതാം വാർഷികം നടന്നു. കോഴിക്കോട്, ഷൊർണൂർ, തിരുവനന്തപുരം എന്നിവിടങ്ങളിൽ നിന്ന് പുറപ്പെട്ട് വഴിനീളെ യോഗങ്ങളിൽ ശാസ്ത്ര പ്രഭാഷണങ്ങൾ നടത്തികൊണ്ട് തിരുവല്ലയിൽ എത്തിച്ചേർന്ന മൂന്നു പ്രചരണ (വാഹന) ജാഥകളായിരുന്നു തിരുവല്ലാസമ്മേളനത്തിന്റെ പ്രത്യേകത. സ്കൂളുകൾ, കോളജുകൾ, വായനശാലകൾ, സ്പോർട്സ് ക്ളബുകൾ, നാൽക്കവലകൾ എന്നിവിടങ്ങളിലെല്ലാം ജാഥാംഗങ്ങൾ ശാസ്ത്ര പ്രചരണ പ്രഭാഷണങ്ങൾ നടത്തി. തിരുവല്ലയിൽ എത്തിച്ചേർന്ന ജാഥകൾക്ക് മുൻസിപ്പൽ ചെയർമാന്റെ അധ്യക്ഷതയിൽ പൊതുജന സ്വീകരണം നൽകി.

"തിരുവല്ലയ്ക്കു തിരിച്ചൊരു ജാഥ കേരള നാട്ടിൻ ഉശിരൻ ജാഥ. പുതുവിജ്ഞാനപ്പൂവിളി കൊണ്ടീ നാടിനെ മോചിപ്പിക്കും ജാഥ' എന്നീ ശാസ്ത്ര ഗാനങ്ങളും ആലപിച്ചുകൊണ്ടാണ് ജാഥ മുന്നോട്ടു നീങ്ങിയത്. പുറമെ 'ശാസ്ത്രവും രാജ്യരക്ഷയും'; 'കേരളത്തിന്റെ പുരോഗതിയിൽ ശാസ്ത്രത്തിന്റെ പങ്ക്", 'ശാസ്ത്രവും ബഹുജന മാധ്യമങ്ങളും' എന്നീ സിമ്പോസിയങ്ങൾനടന്നു. വാർഷികത്തിൽ ചർച്ച ചെയ്ത വിഷയം 'ശാസ്ത്രവും സമൂഹവും' എന്നതായിരുന്നു.

ആ വർഷത്തിൽ തന്നെ കെ. വേണു രചിച്ച 'പ്രപഞ്ചവും മനുഷ്യനും' എന്ന പുസ്തകത്തിനും കുമാരപുരം ദേവദാസ് രചിച്ച 'പൂമ്പാററകൾ' എന്ന ബാലശാസ്ത്ര സാഹിത്യ ഗ്രന്ഥത്തിനും പരിഷത്തിന്റെ അവാർഡ് നൽകുകയുണ്ടായി.

ഡോ. കെ. മാധവൻകുട്ടിയെ പ്രസിഡന്റായും ഡോ. എം. പി. പരമേശ്വരനെ സെക്രട്ടറിയായും ആ യോഗം തെരഞ്ഞെടുത്തു.

1971 നവംബർ—ഡിസംബർ ലക്കം മുതൽ ശാസ്ത്രഗതിയിൽ എം. എൻ. സുബ്രഹ്മണ്യൻ തയ്യാറാക്കിയ ശാസ്ത്ര ഗ്രന്ഥ സൂചി ഖണ്ഡശഃ പ്രസിദ്ധപ്പെടുത്തുകയുണ്ടായി പിന്നീട് ഇത് ഒരുമിച്ചു ചേർത്ത് പുസ്തകമാക്കുകയും ചെയ്തു.

ഭാരതീയ വിജ്ഞാൻ പത്രികാ സമിതിയുടെ ആഹ്വാനം അനുസരിച്ച് 1972 ജനുവരി 15 മുതൽ 22 വരെ തിരുവനന്തപുരത്ത് ശാസ്ത്ര കേരളത്തിന്റെ ആഭിമുഖ്യത്തിലും തൃശൂർ യൂറീക്കയുടെ ആഭിമുഖ്യത്തിലും കോഴിക്കോട് ശാസ്ത്രഗതിയുടെ ആഭിമുഖ്യത്തിലും ശാസ്ത്ര വാരം ആഘോഷിച്ചു. എറണാകുളം ജില്ലാ യൂണിററ് തയ്യാറാക്കിയ 'സയൻസ്–69' എന്ന പുസ്തകത്തിന്റെ പ്രകാശനം ഇതോടൊന്നിച്ചാണു നടന്നത്.

1972 സെപ്തംബർ 30, ഒക്ടോബർ 1, 2 എന്നീ തീയതികളിൽ ബാംഗ്ളൂരിലെ ഇന്ത്യൻ ഇൻസ്ററിററ്യൂട്ട് ഓഫ് സയൻസിൽവച്ച് നടന്ന ദക്ഷിണേന്ത്യൻ ശാസ്ത്രസാഹിത്യകാരൻമാരുടെ സമ്മേളനത്തിൽ കേരളത്തിൽനിന്ന് ഒരു ഡസനിലധികം പരിഷത്തംഗങ്ങൾ ഡെലിഗേററുകളായി പങ്കെടുത്തു. പരിഷത്തിന്റെ പ്രസിദ്ധീകരണങ്ങൾ ഏവരുടെയും പ്രശംസയ്ക്ക് പാത്രമായി.

പരിഷത്ത് പ്രവർത്തകർ മുൻകൈയെടുത്ത് ബയോളജി അക്കാദമി, കേരള കെമിക്കൽ അക്കാദമി, കേരളാ അക്കാദമി ഓഫ് ടെക്നിക്കൽ സയൻസ്, ഫിസിക്സ് അക്കാദമി എന്നിവ രൂപീകരിച്ചു. ആദ്യത്തെ രണ്ടെണ്ണം ഉയർന്ന നിലവാരമുള്ള ജേർണലുകൾ പ്രസിദ്ധീകരിക്കുകയുണ്ടായി.

1973 ജനുവരി 12, 13, 14 തീയതികളിൽ കോഴിക്കോട് ടൗൺഹാളിൽ വച്ച് പരിഷത്തിന്റെ പത്താം വാർഷികം ആഘോഷിക്കുകയുണ്ടായി. കഴിഞ്ഞ 10 വർഷങ്ങളിൽ സംഘടനക്കു

ണ്ടായ വളർച്ചയോട് തികച്ചും നീതി പുലർത്തുന്ന വിധത്തിലാണ് ദശവാർഷികാഘോഷങ്ങൾ സംഘടിപ്പിക്കപ്പെട്ടത്. പ്രൊ. പി. ആർ. പിഷാരടിയാണ് വാർഷികം ഉദ്ഘാടനം ചെയ്തത്. 'പരിസര ദൂഷണം കേരളത്തിൽ'; 'കേരളത്തിലെ പ്രകൃതി വിഭവങ്ങൾ'; 'ശാസ്ത്രാഭ്യസനവും ഗവേഷണവും — സർവകലാശാലകളുടെപങ്ക്'; 'ഹൈസ്ക്കൂൾ പാഠപുസ്തകങ്ങൾ' എന്നീ വിഷയങ്ങളെപ്പററി സിമ്പോസിയങ്ങൾനടന്നു. വിപുലമായ ഒരു ശാസ്ത്ര പ്രദർശനവും ഉണ്ടായിരുന്നു. സമ്മേളനത്തോടനുബന്ധിച്ച് മികച്ച ഒരു സുവനീർ പ്രസിദ്ധീകരിച്ചു. കോളജുകൾക്ക് ശാസ്ത്ര നാടക മൽസരം നടത്തി. ഗലീലിയോ നാടകം ഒന്നാം സമ്മാനം നേടി. ഈ ശാസ്ത്രനാടകങ്ങൾ വാർഷികത്തിൽ പ്രദർശിപ്പിക്കപ്പെട്ടു.

1973 ജനുവരി 12 ന് ചേർന്ന യോഗത്തിൽ വച്ച് മലയാള ശാസ്ത്രസാഹിത്യം പരിചയ കോശം പ്രകാശിപ്പിച്ചു. പ്രസിഡൻറായി ഡോ. സി. കെ. രാമചന്ദ്രനെയും സെക്രട്ടറിയായി ആർ. ഗോപാലകൃഷ്ണൻനായരെയും തെരഞ്ഞെടുത്തു.

## ശാസ്ത്ര പ്രചരണവാരം

ദശവാർഷികത്തിൻെറ മുന്നോടിയായി ഒരു ശാസ്ത്ര പ്രചരണവാരം (1973 ജനുവരി 1 മുതൽ 7 വരെ) സംഘടിപ്പിക്കുവാനും ഈ വാരത്തിൽ ആയിരം ശാസ്ത്ര പ്രചരണ യോഗങ്ങൾ നടത്താനും തീരുമാനിച്ചു. അതിനുവേണ്ടി ഒരു സിലബസ് തയ്യാറാക്കി. പ്രപഞ്ചത്തിൻെറ വികാസം, മനുഷ്യ സമൂഹത്തിൻെറ വികാസം, ശാസ്ത്രത്തിൻെറ വികാസം എന്നിങ്ങനെ മൂന്നു പാഠങ്ങൾ ആയിരുന്നു സിലബസ്സിൽ ഉൾപ്പെടുത്തിയിരുന്നത്. പരിപാടി വമ്പിച്ച വിജയമായിരുന്നു. തിരുവനന്തപുരം 165, കൊല്ലം 148, ആലപ്പുഴ 78, കോട്ടയം 72. എറണാകുളം 108, തൃശൂർ 200, പാലക്കാട് 42 മലപ്പുറം 69, കോഴിക്കോട് 171, കണ്ണൂർ 155 എന്നിങ്ങനെ ആകെ 1208 യോഗങ്ങൾ നടത്തി.

ശാസ്ത്രകേരളം ക്വിസ്മൽസരവും അതിനു നൽകുന്ന ട്രോഫിയും ഏർപ്പെടുത്തിയത് ആ വർഷത്തിലാണ്. പത്താം വാർഷികത്തിൽ മത്സരത്തിൽ ഒന്നാം സ്ഥാനം നേടിയ ഹൈസ്ക്കൂളിന് ട്രോഫി സമ്മാനിച്ചു.

1973 ജനുവരി 26, 27, 28 തീയതികളിൽ കൊല്ലത്തുനടത്തിയ ശാസ്ത്രസാഹിത്യകാരൻമാരുടെ വർക്ക്ഷോപ്പിൽ വച്ച് 8 പുസ്തകങ്ങൾ വിവർത്തനം ചെയ്തു. അവ ഭാഷാ ഇൻസ്ററിററ്യൂട്ട് പ്രസിദ്ധീകരിച്ചു.

കോഴിക്കോട് ഒരു സയൻസ് സെൻറർ സ്ഥാപിക്കുവാനുള്ള തീരുമാനം ആദ്യമായി എടുത്തത് പത്താം വാർഷിക സമ്മേളനത്തിൽ വച്ചാണ്.

1973 മേയിൽ പരിഷത്ത് ബുള്ളററിൻ ഒന്നാംലക്കം ഇറങ്ങി. പരിഷത്തിൻെറ പ്രവർത്തന പരിപാടികൾ അംഗങ്ങളെ അറിയിക്കുകയും കേന്ദ്രനിർവാഹക സമിതിയും യൂണ്ററുകളും അംഗങ്ങളും തമ്മിലുള്ള ബന്ധം ദൃഢതരമാക്കുകയും ചെയ്യുന്നതിനു വേണ്ടിയാണ് ബുള്ളററിൻ പ്രസിദ്ധീകരിച്ചു തുടങ്ങിയത്.

കേരള സർവകലാശാലാ അക്കാദമിക് കൗൺസിൽ യോഗം നടന്നു കൊണ്ടിരിക്കുമ്പോൾ 'സർവകലാശാലയിലെ അധ്യയന മാധ്യമം മലയാളമായിരിക്കണം' എന്നാവശ്യപ്പെട്ടുകൊണ്ട് പരിഷത്തിൻെറ നേതൃത്വത്തിൽ ഒരു വമ്പിച്ച പ്രകടനം നടത്തുകയുണ്ടായി. അന്നു കൂടിയ അക്കാദമിക് കൗൺസിൽ യോഗം പ്രീഡിഗ്രിക്ക് മലയാളത്തിൽ ഉത്തരമെഴുതാം എന്ന പ്രമേയം അംഗീകരിച്ചു.

## ശാസ്ത്രം സാമൂഹ്യവിപ്ളവത്തിന്

1973 ഡിസംബർ 8, 9 തീയതികളിൽ തിരുവനന്തപുരം യൂണിവേഴ്സിററി കോളേജിൽ വച്ച് പരിഷത്തിൻെറ പതിനൊന്നാം വാർഷികം നടന്നു. 'ശാസ്ത്രം സാമൂഹ്യവിപ്ളവത്തിന്' എന്ന മുദ്രാവാക്യം അംഗീകരിച്ചത് ഈ വർഷത്തിലാണ്.

വിദ്യുച്ഛക്തി മന്ത്രി എം എൻ ഗോവിന്ദൻ നായർ വാർഷികം ഉദ്ഘാടനം ചെയ്തു. കാർഷിക സമ്മേളനം കൃഷിവകുപ്പു മന്ത്രി വക്കം പുരുഷോത്തമൻ ഉദ്ഘാടനം ചെയ്തു.

'ശാസ്ത്രം സാമൂഹ്യവിപ്ളവത്തിന്'എന്ന വിഷയം കൈകാര്യം ചെയ്തുകൊണ്ടുള്ള ഒരു അഖിലേന്ത്യാ ശാസ്ത്രസമ്മേളനം വാർഷികയോഗത്തോടൊപ്പം നടത്തിയിരുന്നു. ആ സമ്മേളനത്തിൽ ഡോ. ശാരദാ സുബ്രഹ്മണ്യം അധ്യക്ഷത വഹിച്ചു. 'ശാസ്ത്രം സാമൂഹ്യവിപ്ളവത്തിന്' എന്ന പ്രബന്ധം കെ. ആർ. ഭട്ടാചാര്യ അവതരിപ്പിച്ചു. വി.എസ്. ആർ. അപ്പാറാവു, എം. എൻ. ഗോഗ്ടെ, പി. ദേവറാവു, കെ. വീരഭദ്രറാവു,

എൻ. വി. കൃഷ്ണവാരിയർ, ഈ രാ ഗണേശൻ, എം. പി. നാരായണപിള്ള എന്നിവർ പ്രബന്ധങ്ങൾ അവതരിപ്പിച്ചു. അതിനോടനുബന്ധിച്ച് പ്രസിദ്ധീകരിച്ച വാർഷിക സോവനീറിലെ ഏതാനും വരികൾ.

"ശാസ്ത്ര സാഹിത്യ പരിഷത്ത് പതിനൊന്നാമതു ഒരു കാലടി കൂടി മുന്നോട്ടുവച്ചിരിക്കുന്നു.

പരിഷത്തിൻെറ പേശികൾ ദൃഢതയാർന്നിരിക്കുന്നു. ദുഷിച്ച സാമൂഹ്യനീതികളുടെ മാറാലക്കെട്ടുകൾക്കുള്ളിൽ, സ്ഥാപിതതാൽപ്പര്യങ്ങളുടെ കൻമതിൽക്കെട്ടുകൾക്കുള്ളിൽ ബന്ധനസ്ഥമായ ശാസ്ത്രത്തെ സാധാണക്കാരൻേറതാക്കുക. ഇതാണ്, ആയിരുന്നു എന്നും പരിഷത്തിൻെറ ലക്ഷ്യം.

കരുത്ത് കൂടുതൽ കരുത്ത്.
ഒരു കൊടുങ്കാററുപോലെ മുന്നോട്ട്.
ശാസ്ത്രം സാമൂഹ്യ വിപ്ളവത്തിന്."

പ്രസിഡൻറായി ഡോ. സി. കെ. രാമചന്ദ്രനെയും സെക്രട്ടറിയായി വി. എം. എൻ നമ്പൂതിരിപ്പാടിനെയും തെരഞ്ഞെടുത്തു. സ്ക്കൂളുകളിൽ ആയിരം സയൻസ്ക്ളബ്ബുകൾ സംഘടിപ്പിക്കുന്നതിന് ഒരു സ്ക്കൂൾലയ്സാൺ കമ്മിററിയെ ഉണ്ടാക്കി. വിവിധ അക്കാദമികളെ കോർത്തിണക്കിക്കൊണ്ടുള്ള സയൻസ് അക്കാദമി ഉണ്ടാക്കണമെന്നു തീരുമാനിച്ചു. കണ്ണൂരിൽ ഒരു റഫറൻസ് ലൈബ്രറി ഉണ്ടാക്കുവാനും തീരുമാനിച്ചു. ശാസ്ത്രഗതി മാസികയാക്കി പ്രസിദ്ധീകരിക്കുന്നതിനുള്ള തീരുമാനവും അന്നാണെടുത്തത്. അതനുസരിച്ച് 1974 ജൂൺ ലക്കം മുതൽ ശാസ്ത്രഗതി മാസികയായി പ്രസിദ്ധീകരിക്കുവാൻ തുടങ്ങി.

1974 ഫെബ്രുവരി 2—ാം തീയതി സയൻസ് സെൻററിനുവേണ്ടി പരിഷത്തിന് കോഴിക്കോട് കോർപറേഷൻ നൽകിയ 32 സെൻറ് സ്ഥലത്തിൻെറ കൈമാററ രേഖ കോർപറേഷൻ മേയറിൽ നിന്ന് പരിഷത്തദ്ധ്യക്ഷൻ ഏററുവാങ്ങി.

യു. പി. സ്ക്കൂളുകളിൽ 5, 6, 7 ക്ളാസുകളിലെ വിദ്യാർഥികൾക്കായുള്ള യുറീക്കാ വിജ്ഞാനപരീക്ഷ ആരംഭിച്ചു. പൈലററ് പ്രോജക്ടായി തൃശൂർ ജില്ലയിൽ മാത്രം പരീക്ഷ നടത്തി.

പരിഷത്തിൻെറ പന്ത്രണ്ടാം വാർഷികം 1974 ഡിസംബർ 14,15 തീയതികളിൽ എറണാകുളത്ത് ഭാരതീയ വിദ്യാഭവൻ ഓഡിറേറാറിയത്തിൽ വച്ച് ആഘോഷിച്ചു. ഡോ. എൻ. കെ. പണിക്കർ (ചെയർമാൻ, കേരളാസ്റേററ് സയൻസ് ആൻഡ് ടെക്നോളജി കമ്മിററി) വാർഷികം ഉദ്ഘാടനം ചെയ്തു. കാർഷികസമ്മേളനം, വൈദ്യശാസ്ത്ര സമ്മേളനം, പൊതുസമ്മേളനം എന്നിവ നടന്നു.

പ്രൊഫസർ ഏ. ജി. ജി. മോനോനെ പ്രസിഡൻറായും ശ്രീ സി. ജി. ശാന്തകുമാറിനെ സെക്രട്ടറിയായും തെരഞ്ഞെടുത്തു.

1975 മേയ് 9, 10, 11 തീയതികളിൽ പീച്ചിയിൽ വച്ച് പരിഷത്തിൻെറ സംസ്ഥാന പ്രവർത്തക ക്യാമ്പ് നടന്നു. നൂറിലധികം പ്രവർത്തകർ സംയുക്തമായും ഗ്രൂപ്പു തിരിഞ്ഞും. മൂന്നു പകലും രാത്രിയും ചർച്ചകൾ നടത്തി. ഭാവിപ്രവർത്തനത്തിനുള്ള വ്യക്തമായ പരിപാടികൾ തയ്യാറാക്കി.

1976 ജനുവരിമാസം ശാസ്ത്രമാസമായി ആഘോഷിക്കാനും ഈ മാസത്തിൽ കേരളത്തിലങ്ങോളമിങ്ങോളം 3000 ശാസ്ത്രയോഗങ്ങൾ നടത്തുവാനും അതോടനുബന്ധിച്ച് 300 പഞ്ചായത്തുകളിൽ ഗ്രാമശാസ്ത്രസമിതികൾ രൂപീകരിക്കുന്നതിനും തീരുമാനിച്ചു.

1975 നവംബർ മാസം മുതൽ ഭരണഭാഷ മലയാളമാക്കി മാററണമെന്ന് ഗവൺമെൻറിനോട് ആവശ്യപ്പെടുന്ന പ്രമേയം പാസ്സാക്കി. ഇതിനുവേണ്ടി കാസർകോട്ടുനിന്ന് തിരുവനന്തപുരത്തേക്ക് ഒക്ടോബർ ഒന്നു മുതൽ നവംബർ ഒന്നുവരെ ഒരു റിലേജാഥ നടത്തണമെന്നും ഒരുലക്ഷം പേരുടെ ഒപ്പ് ശേഖരിക്കണമെന്നും തീരുമാനിച്ചു. സർക്കാർ ഭരണഭാഷ മലയാളമാക്കിക്കൊണ്ടുള്ള ഉത്തരവ് പുറപ്പെടുവിച്ചതിനാൽ ഈ സംരംഭങ്ങൾ നടത്തേണ്ടതായി വന്നില്ല.

വയർമാൻ, പ്രസ്തൊഴിലാളി, വർക്കുഷോപ്പ് തൊഴിലാളി, കോൺക്രീററ് തൊഴിലാളി എന്നിവർക്കുവേണ്ടി ഒരാഴ്ചവീതം നീണ്ടുനിൽക്കുന്ന ക്ളാസുകൾ നടത്തുവാൻ തീരുമാനിച്ചു. സ്ക്കൂൾ ഫോർ ടെക്നീഷ്യൻസ് ആൻഡ് ആർട്ടിസാൻസ് (START) എന്ന് ഈ പദ്ധതിക്ക് പേരുനൽകി.

കോളജുകൾതോറും ശാസ്ത്രഗതി സയൻസ് ഫാറങ്ങൾ രൂപീകരിച്ച് അതുവഴി വിജ്ഞാന പരീക്ഷ നടത്തണമെന്നുതീരുമാനിച്ചു. തൃശൂർ ജില്ലയിൽ പൈലററ് പ്രോജക്ട് എന്ന നിലയിൽ വിജയിച്ച യുറീക്ക വിജ്ഞാനപരീക്ഷ കേരളത്തിലെ എല്ലാ യു. പി. സ്ക്കൂളുകളിലേ

ക്കും ഹൈസ്ക്കൂളുകളിലെ യു. പി. വിഭാഗത്തിലേക്കും വ്യാപിപ്പിക്കുവാൻ തീരുമാനിച്ചു. എസ്. എസ്. എൽ. സി. പരീക്ഷ കഴിഞ്ഞവർക്ക് തുടർവിദ്യാഭ്യാസമെന്ന നിലയിൽ കറസ്പോണ്ടൻസ് കോഴ്സ് നടത്തണമെന്ന് തീരുമാനിച്ചു.

ശാസ്ത്രഗതി വിജ്ഞാന പരീക്ഷ 75 ഡിസംബറിൽ ആരംഭിച്ചു. ചോദ്യങ്ങൾ സയൻസ് ഫാറങ്ങൾ വഴി കോളജുകളിൽ വിതരണം ചെയ്യുകയും അവയ്ക്കുള്ള ഉത്തരങ്ങൾ ഒരു മാസത്തിനുള്ളിൽ കണ്ടുപിടിച്ച് എഴുതി അറിയിക്കണമെന്ന് നിർദ്ദേശിക്കുകയും ചെയ്തു. ഈ പരീക്ഷയിൽ ഒന്നാം സ്ഥാനം നേടുന്ന വിദ്യാർഥിയുടെ കോളജിന് ജേക്കബ് മണപ്പാട് റോളിങ് ട്രോഫി സമ്മാനമായി നൽകി. കോഴിക്കോട് റീജിയണൽ എൻജിനീയറിംഗ് കോളജ് വിദ്യാർഥിയായിരുന്ന ജേക്കബിന്റെ സ്മരണയ്ക്കായി, പ്രസ്തുത കോളജ് വിദ്യാർഥികൾ പരിഷത്തിന് നൽകിയതാണ് ഈ ട്രോഫി.

## ശാസ്ത്രമാസം

പ്രപഞ്ചത്തിന്റെ വികാസം, മനുഷ്യന്റെ വികാസം, ശാസ്ത്രത്തിന്റെ വികാസം എന്നിവയുടെ മാതൃകയിൽ സംസ്ഥാനത്തുടനീളം കൂടുതൽ ക്ലാസുകൾ നടത്തണമെന്നു തീരുമാനിച്ചതിന്റെ അടിസ്ഥാനത്തിൽ 1976 ജനുവരി ഒന്നു മുതൽ ഒരു മാസക്കാലം ശാസ്ത്രമാസമായി പ്രഖ്യാപിച്ചു. പ്രകൃതി, സമൂഹം, ശാസ്ത്രം എന്നീ മൂന്നു വിഷയങ്ങളിലായി 3000 ശാസ്ത്രക്ലാസ്സുകൾ നടത്തണമെന്നായിരുന്നു പ്ലാൻ. അതിനുള്ള പാഠങ്ങൾ ശാസ്ത്രഗതി (1975 ഡിസംബർ) ശാസ്ത്രകേരളം (ഡിസംബർ 1975) യുറീക്ക എന്നീ മാസികകളിൽ പ്രസിദ്ധീകരിച്ചു. സംസ്ഥാനതലത്തിലും ജില്ലാതലത്തിലും കോച്ചിങ്ങ് ക്യാമ്പുകൾ നടത്തി. അദ്ധ്യാപകരെ പരിശീലിപ്പിച്ചു. സ്ക്കൂൾ അസംബ്ളിയും ക്ലാസ്റൂമും മുതൽ ഗ്രാമീണവായനശാലകളും കർഷകത്തൊഴിലാളിയുടെ കൂരയും വരെയുള്ള വേദികളിൽ ശാസ്ത്ര ക്ലാസുകൾ സംഘടിപ്പിച്ചു.

മൊത്തത്തിൽ 1500–ലധികം പ്രവർത്തകർ രംഗത്തുവന്നു. ഒരു ക്ലാസ് എടുത്തവരും 30 ക്ലാസുകൾ എടുത്തവരും ഇക്കൂട്ടത്തിൽ ഉണ്ടായിരുന്നു. വിദ്യാഭ്യാസവകുപ്പും അദ്ധ്യാപക സംഘടനകളും സർവീസ് സംഘടനകളും ഗ്രന്ഥശാലകളും സ്പോർട്സ് ക്ലബുകളും കലാസമിതികളും ട്രേഡ് യൂണിയനുകളും മറ്റു ബഹുജന സാമൂഹ്യ സംഘടനകളും സാംസ്ക്കാരിക സംഘടനകളും ക്ലാസുകൾ നടത്തുവാൻ പരിഷത്തിനെ സഹായിച്ചിരുന്നു.

മൂവായിരം ക്ലാസുകൾ എന്ന ലക്ഷ്യം നാലിരട്ടിയായി വർദ്ധിച്ചു. 11763 ക്ലാസുകൾ നടന്നതായി ഫെബ്രുവരി 1 ന് നടന്ന വിലയിരുത്തൽ യോഗത്തിൽ റിപ്പോർട്ടു ചെയ്യപ്പെട്ടു. യഥാർത്ഥത്തിൽ ഇതിലും കൂടുതൽ ക്ലാസുകൾ നടന്നിരുന്നു. അങ്ങനെ 12000 ക്ലാസുകളെങ്കിലും നടന്നിട്ടുണ്ടെന്ന് യോഗം വിലയിരുത്തി. ഇതിനുവേണ്ടി മൊത്തം 60000 രൂപയോളം ജനങ്ങൾ ചെലവാക്കിയിരുന്നു. ഒരു പിരിവും സംഘടിപ്പിച്ചിരുന്നില്ല. സർക്കാരിന്റെയോ മററു സ്ഥാപനങ്ങളുടെയോ ധനസഹായവും ഉണ്ടായിരുന്നില്ല. ശ്രീ പി. ടി. ഭാസ്ക്കരപ്പണിക്കരായിരുന്നു ശാസ്ത്രക്ലാസുകളുടെ മുഖ്യ സംഘാടകൻ.

പരിഷത്ത്, ഇന്നത്തെ പരിഷത്തായി തീർന്നതും, ഇന്നത്തെ പരിഷത്തിലെ സജീവ പ്രവർത്തകരിൽ ഒരു നല്ല ശതമാനം പരിഷത്തിലേക്ക് വന്നതും ഈ ക്ലാസുകളിൽ കൂടിയാണ്.

പരിഷത്തിന്റെ പതിമൂന്നാം വാർഷികം 1976 മാർച്ച് 6, 7 തീയതികളിൽ കണ്ണൂരിൽവച്ച നടന്നു. കെ. പി. പി. നമ്പ്യാർ വാർഷികം ഉൽഘാടനം ചെയ്തു. തുടർന്ന് വിദ്യാഭ്യാസ സമ്മേളനം, വ്യവസായ സമ്മേളനം എന്നിവ നടുന്നു. ഡോ. കെ. കെ. രാഹുലൻ പ്രസിഡൻറായും ശ്രീ. സി. ജി. ശാന്തകുമാർ സെക്രട്ടറിയായും തെരഞ്ഞെടുക്കപ്പെട്ടു.

കണ്ണൂർ സമ്മേളനത്തോടനുബന്ധിച്ചായിരുന്നു ആദ്യമായി ശാസ്ത്ര പാർലമെൻറ് നടത്തിയത്. സംസ്ഥാനത്തിന്റെ വിവിധ ഭാഗങ്ങളിൽ നിന്നും പൊതുജനങ്ങൾ അയച്ചുകൊടുക്കുന്ന ചോദ്യങ്ങൾ പാർലമെൻറിൽ വായിച്ച് അവയ്ക്ക് ഉത്തരങ്ങൾ പറയും. ഉപചോദ്യങ്ങൾ അനുവദിക്കുകയും ചെയ്യും. ക്വിസ് പോലെ തന്നെ ജനശ്രദ്ധ പിടിച്ചു പററിയ ഒരു പരിപാടിയായിരുന്നു അത്. 'അങ്ങനെ വെള്ളമുണ്ടായി' എന്ന നൃത്തനാടകം; 'അമരലേഹ്യ പുരാണം'–ഓട്ടൻതുള്ളൽ; നാറാണത്തു ഭ്രാന്തൻ–നാടകം എന്നീ ശാസ്ത്ര കലാപരിപാടികളും ഉണ്ടായിരുന്നു.

1976 മാർച്ച് അവസാനത്തിൽ പ്രീപബ്ളിക്കേഷൻ പദ്ധതി പ്രകാരമുള്ള പരിഷത്തിന്റെ

ആദ്യപുസ്തകം പുറത്തുവന്നു. 'ഫ്യൂച്ചറോളജി' എന്ന പേരിൽ പ്രസിദ്ധീകരിച്ച ഈ പുസ്തകത്തിന്റെ 2000 കോപ്പികൾ അച്ചടിക്കുവാൻ കഴിഞ്ഞു. തിരുവനന്തപുരത്ത് ശാസ്ത്രകേരളം പ്രവർത്തകരാണ് അതു പ്രസിദ്ധീകരിച്ചത്.

കേരളത്തിന്റെ വിഭവശേഷിയെക്കുറിച്ച് കിട്ടാവുന്നിടത്തോളം വിവരങ്ങൾ സമാഹരിച്ചു കൊണ്ട് ശാസ്ത്രീയമായ പ്ലാനിങ്ങ് എങ്ങനെ നടത്താം എന്നതിലേക്ക് വിരൽ ചൂണ്ടുന്ന 'കേരളത്തിന്റെ സമ്പത്ത്' എന്ന പുസ്തകം തയ്യാറാക്കുവാൻ തുടങ്ങിയത് ഇക്കാലത്താണ്. സ്റ്റേറ്റ് പ്ലാനിങ്ങ് ബോർഡിലും സെൻറർ ഫോർ ഡവലപ്പ്മെൻറ് സ്റ്റഡീസിലും ഉള്ള പരിഷത് പ്രവർത്തകർ ഇക്കാര്യത്തിൽ അന്നത്തെ പരിഷത്ത് പ്രസിദ്ധീകരണ സമിതി കൺവീനറായിരുന്ന ഡോ. എം. പി. പരമേശ്വരനുമായി വളരെ സഹകരിച്ചു.

1976 മെയ് 21, 22, 23 തീയതികളിൽ ഇടുക്കിയിൽവച്ച് പരിഷത്തിന്റെ രണ്ടാം സംസ്ഥാന ക്യാമ്പ് നടന്നു. 3 ദിവസം പകലും രാത്രിയും ഗ്രൂപ്പുകളായി തിരിഞ്ഞും സംയുക്തമായും പരിഷത് പ്രവർത്തകർ ചർച്ചകൾ നടത്തി ഭാവി പ്രവർത്തനത്തിന് രൂപരേഖ തയാറാക്കി.

കേരളത്തിന്റെ വിവിധ ഭാഗങ്ങളിലായി അന്ന് പരിഷത്തിന് ധാരാളം ഗ്രാമശാസ്ത്ര സമിതികൾ ഉണ്ടായിരുന്നു. ഗ്രാമശാസ്ത്ര സമിതികളിലും ഗ്രാമശാസ്ത്രസമിതികൾ ഇല്ലാത്ത സ്ഥലത്ത് സ്കൂളുകളിലും ശാസ്ത്ര പുസ്തകങ്ങൾ വിതരണം ചെയ്യുന്നതിനായി രണ്ടര ലക്ഷം രൂപയുടെ ഒരു പ്രോജക്ട് പരിഷത്ത് സർക്കാരിനു സമർപ്പിച്ചിരുന്നു. ഈ പ്രോജക്ട് ആവശ്യമായ ഭേദഗതികളോടെ സർക്കാർ അംഗീകരിക്കുകയും 1977 മാർച്ച് 31 നകം പുസ്തകങ്ങൾ വിതരണം ചെയ്യുവാൻ ഏർപ്പാടാക്കുകയും ചെയ്തു.

## പതിനൊന്നു പുസ്തകങ്ങൾ

1977 ജനുവരി 1 ന് പതിനൊന്നു ജില്ലാതല സ്ഥാനങ്ങളിലും പതിനൊന്നു ശാസ്ത്ര പുസ്തകങ്ങൾ അടങ്ങിയ സമ്മാനപ്പെട്ടി പ്രകാശനം ചെയ്തു. പത്തു ശാസ്ത്ര പുസ്തകങ്ങൾ അടങ്ങിയ സമ്മാനപ്പെട്ടി എന്നാണ് ആദ്യം പരസ്യപ്പെടുത്തിയിരുന്നതെങ്കിലും ഒരു പുസ്തകം കൂടി ചേർത്ത് 11 പുസ്തകങ്ങളാണ് പണമടച്ചവർക്ക് നൽകിയത്.

കോട്ടയത്ത് പുസ്തകങ്ങൾ പ്രകാശിപ്പിച്ച ഡി. സി. കിഴക്കേമുറി ഇങ്ങനെ പറഞ്ഞു: 'ശുഷ്കമായ നമ്മുടെ ബാലസാഹിത്യ രംഗത്ത് ശാസ്ത്ര പുസ്തകങ്ങളുമായി കടന്നുവന്ന പരിഷത്തിനെ അഭിനന്ദിക്കേണ്ടിയിരിക്കുന്നു. മനോഹരമായ പുറം ചട്ട, നല്ല കടലാസിലുള്ള അച്ചടി. മലയാളത്തിൽ അപൂർവമായ സൈസ് ഇവ ഈ പുസ്തകങ്ങളെ ആകർഷകമാക്കുന്നുണ്ട്. പതിനൊന്നു കേന്ദ്രങ്ങളിൽ ഈ പുസ്തകങ്ങൾ ഒരേ സമയത്തു പ്രകാശനം ചെയ്യുന്നു. ഇതിന്റെ അർത്ഥം പരിഷത്ത് കേരളം പിടിച്ചടക്കിയിരിക്കുന്നു എന്നാണ്.'

ചുരുങ്ങിയ കാലത്തിനുള്ളിൽ ഈ 11 പുസ്തകങ്ങൾക്ക് രണ്ടാം പതിപ്പ് ആവശ്യമായി വന്നു. 77 നവംബറിൽ തന്നെ രണ്ടാം പതിപ്പും പ്രസിദ്ധീകരിച്ചു. 1977 ജനുവരിയിൽ '77 ലെ പരിഷത് ഡയറി പ്രസിദ്ധീകരിച്ചു (വില 6 ക). തുടർന്ന് എല്ലാ വർഷവും 'പരിഷത് ഡയറി' പ്രസിദ്ധീകരിച്ചു വരുന്നു. വളരെയധികം ശാസ്ത്രീയ വിവരങ്ങൾ ഉൾക്കൊള്ളുന്ന ആകർഷകമായ ഈ ഡയറി ജന പ്രീതി നേടിക്കഴിഞ്ഞു.

## ഗ്രാമശാസ്ത്രം

ഗ്രാമശാസ്ത്ര സമിതികളുടെ പ്രവർത്തനങ്ങൾ ഏകോപിപ്പിക്കുക എന്ന ഉദ്ദേശ്യത്തോടെ ഗ്രാമശാസ്ത്രസമിതി ബുള്ളററിൻ എന്ന പേരിൽ ഒരു മാസിക പ്രസിദ്ധീകരിക്കണമെന്ന തീരുമാനം 1977 ജൂണിലാണ് നടപ്പിലായത്. 'ഗ്രാമശാസ്ത്ര സമിതികളുടെ കരുത്തുററ സംഘാടകനും സംയോജകനും ആകാൻ ബുള്ളററിന് കഴിയണം' എന്നാണ് ആദ്യ ലക്കത്തിന്റെ ആമുഖത്തിൽ പത്രാധിപരായ ശ്രീ. കെ. വി. രഘുനാഥൻ എഴുതിയിരുന്നത്. 1978 മുതൽ ഗ്രാമശാസ്ത്രബുള്ളററിന്റെ പേര് 'ഗ്രാമശാസ്ത്രം' എന്നാക്കി.

കേരളത്തിന്റെ സമ്പത്ത്, കുട്ടികൾക്കുള്ള പതിനൊന്നു പുസ്തകങ്ങൾ എന്നിവയുടെ പ്രസിദ്ധീകരണത്തെത്തുടർന്ന് പരിഷത്തിന് ശക്തമായ ഒരു പ്രസിദ്ധീകരണ വിഭാഗം ഉണ്ടായി. അത് തിരുവനന്തപുരം കേന്ദ്രമായി പ്രവർത്തിച്ചു തുടങ്ങി. പരിഷത്ത് ബുക്ക്ക്ലബ്ബ് ആരംഭിച്ചു. ആയിരത്തിൽ പരം അംഗങ്ങൾ ബുക്ക് ക്ലബ്ബ് തുടങ്ങിയ അവസരത്തിൽ അതിൽ അംഗങ്ങളായിരുന്നു.

മറെറാരു വലിയ ബഹുജന സമ്പർക്ക പരിപാടിയായിരുന്നു 'കേരളത്തിൻെറ സമ്പത്ത്' എന്ന വിഷയത്തെക്കുറിച്ചു നടത്തിയ ക്ളാസുകൾ. പ്രകൃതി. സമൂഹം, ശാസ്ത്രം എന്ന വിഷയത്തെക്കുറിച്ച് മൂവായിരം ശാസ്ത്രക്ളാസുകൾക്ക് നൽകിയതു പോലുള്ള പരിശീലന ക്ളാസുകൾ അധ്യാപകർക്ക് സംസ്ഥാന തലത്തിലും ജില്ലാ തലത്തിലും നടത്തി. രാഷ്ട്രീയ പരിത: സ്ഥിതികൾ ക്ളാസുകൾ വ്യാപകമായി നടത്തുവാൻ അനുകൂലമായിരുന്നില്ല. എങ്കിലും.

ക്ളാസുകൾ സംസ്ഥാനത്തുടനീളം നടത്തുന്നതിന് പരിഷത്തിനു കഴിഞ്ഞു.

പരിഷത്തിൻെറ പതിനാലാം വാർഷികം കൊല്ലത്ത് വച്ചാണ് നടത്തിയത്. 1977 ഫെബ്രുവരി 11, 12, 13 തീയതികളിൽ. അന്നത്തെ രാഷ്ട്രപതി ഫക്രുദീൻ അലി അഹമ്മദിൻെറ അകാല നിര്യാണത്തെത്തുടർന്ന് ആഘോഷപരിപാടികൾ വേണ്ടെന്നു വയ്ക്കുകയും കാര്യമാത്ര പ്രസക്തമായ ബിസിനസ് യോഗങ്ങൾ മാത്രം നടത്തുകയും ചെയ്തു. ബഹു. മന്ത്രി കെ. ജി. അടിയോടി സമ്മേളനം ഉദ്ഘാടനം ചെയ്തു. 'കേരളത്തിൻെറ ധാതു സമ്പത്ത്' 'കേരളത്തിലെ വനങ്ങൾ' 'സമുദ്രവും മൽസ്യസമ്പത്തും' 'ഊർജം കേരളത്തിൽ' എന്നീ വിഷയങ്ങളെക്കുറിച്ചുള്ള സെമിനാറുകൾ നടന്നു. കർണാടകത്തിൽ നിന്നും ഏതാനും സൗഹാർദ പ്രതിനിധികൾ വാർഷികത്തിന് എത്തിയിരുന്നു.

ഡോ. കെ. കെ. രാഹുലനെ പ്രസിഡൻറായും വി. കെ. ശശിധരനെ സെക്രട്ടറിയായും തെരഞ്ഞെടുത്തു. ശാസ്ത്രപാർലിമെൻറ്, ശാസ്ത്രകേരളം ക്വിസ്, ശാസ്ത്രഗതി ക്വിസ് എന്നിവ പൊതുജനങ്ങളെ അത്യധികം ആകർഷിച്ചു. ഫെബ്രുവരി 13 നു 'മനുഷ്യനും ചുററുപാടും' എന്ന വിഷയത്തെക്കുറിച്ച് സെമിനാർ നടന്നു. വാർഷിക സുവനീറിനു പകരം പരിഷത്ത് പ്രസിദ്ധീകരിച്ച 'മനുഷ്യനും ചുററുപാടും' എന്ന പുസ്തകം അവിടെ വിതരണം ചെയ്തു. 'മോട്ടോർ സൈക്കിൾ–സ്ക്കൂട്ടർ' എന്ന പുസ്തകം രചിച്ച ശ്രീ. പി. ഐ വർഗീസിനും 'മാനസിക രോഗങ്ങൾ' എന്ന പുസ്തകം എഴുതിയ ഡോ. വി. കെ. രാമചന്ദ്രനും പരിഷത്ത് ആ വർഷം അവാർഡുകൾ നൽകുകയുണ്ടായി.

കണ്ണൂർ ജില്ലയിലെ ശിവപുരം യൂണിററിൻെറ പരിധിയിൽ പെട്ട ഗ്രാമശാസ്ത്ര സമിതികളെ ഉൾപ്പെടുത്തിക്കൊണ്ട് 77 ഫെബ്രുവരി 27 ന് കാഞ്ഞിലേരിയിൽ വച്ച് വിവിധ മൽസരങ്ങൾ നടത്തിയത് ആ വർഷത്തെ പുതുമയുള്ള ഒരിനമായിരുന്നു. ഞാറു നടൽ, ഓലമെടയൽ, മരച്ചീനി ചെത്തൽ, തെങ്ങുകയററം, തേങ്ങ പൊതിയ്ക്കൽ എന്നിങ്ങനെ നിരവധി ഇനങ്ങളിലുള്ള മത്സരങ്ങൾ ഏർപ്പെടുത്തിയിരുന്നു. പിൽക്കാലത്ത് പല ഗ്രാമശാസ്ത്ര സമിതികളും യൂണിററുകളും ഇത്തരം മത്സരങ്ങൾ ഏർപ്പെടുത്തിയിട്ടുണ്ട്.

യുറീക്ക, ശാസ്ത്രകേരളം എന്നീ മാസികകളുടെ ആഭിമുഖ്യത്തിൽ 77 മെയ് 12, 13 തീയതികളിൽ കാലടി ബ്രഹ്മാനന്ദോദയം സംസ്കൃത യു. പി. സ്ക്കൂളിൽ വച്ച് ഒരു ബാലശാസ്ത്ര ശില്പ ശാല നടത്തി.

പരിഷത്തിൻെറ മൂന്നാമത്തെ വാർഷിക ക്യാമ്പ് 77 മെയ് 13, 14, 15 തീയതികളിൽ കാലടിയിൽ വച്ചു നടന്നു. കൂടുതൽ അംഗങ്ങൾ കാലടി ക്യാമ്പിൽ പങ്കെടുത്തിരുന്നു. ധാരാളം പുതിയ നിർദേശങ്ങളും ഉണ്ടായി. ഗ്രാമശാസ്ത്രസമിതി, പ്രസിദ്ധീകരണ സമിതി, സ്റ്റാർട്ട്, ഔപചാരിക വിദ്യാഭ്യാസ പ്രവർത്തനങ്ങൾ, ബഹുജന വിദ്യാഭ്യാസ പരിപാടി എന്നിങ്ങനെ ഗ്രൂപ്പുതിരിഞ്ഞും ഒരുമിച്ചും ചർച്ചകൾ നടന്നു. കാലടി ക്യാമ്പിൽ വച്ചാണ് 'കൂവേരി മുതൽ പൂവച്ചൽവരെ'യുള്ള ശാസ്ത്ര സാംസ്ക്കാരിക ജാഥയ്ക്ക് രൂപം നൽകിയത്.

### ശാസ്ത്രസാംസ്ക്കാരിക ജാഥ

''ഇതാ ഒരു പുതിയ ജാഥ....ശാസ്ത്രസാഹിത്യ പരിഷത്തിൻെറ ശാസ്ത്ര സാംസ്ക്കാരിക ജാഥ....ഭാരതത്തിൻെറ ആത്മാവ് ഗ്രാമങ്ങളിലാണെന്നു പ്രഖ്യാപിച്ച മഹാത്മാഗാന്ധിയുടെ ജൻമദിനമായ ഒക്ടോബർ 2–ാം തീയതി കേരളത്തിൻെറ വടക്കേ അററത്തുള്ള കണ്ണൂർ ജില്ലയിലെ കൂവേരി ഗ്രാമത്തിൽ നിന്ന് ആരംഭിച്ച് കേരളത്തിലെ വിവിധ ജില്ലകളിലെ കുഗ്രാമങ്ങളിൽ കൂടി സഞ്ചരിച്ച് റഷ്യൻ വിപ്ളവ ദിനമായ നവംബർ 7 ന് കേരളത്തിൻെറ തെക്കേ അററത്തുള്ള തിരുവനന്തപുരം ജില്ലയിലെ പൂവച്ചൽ ഗ്രാമത്തിൽ സമാപിക്കുന്ന ശാസ്ത്രജാഥ.' മുപ്പത്തേഴുദിവസങ്ങൾ രാവിലെ 8 മണിമുതൽ രാത്രി 9 മണിവരെ ഉച്ചഭാഷിണിയിലൂടെ ഒഴുകിക്കൊണ്ടിരുന്ന അനൗൺസ്മെൻറ് ശ്രദ്ധിക്കാത്തവർ ആരുമുണ്ടായിരിക്കുകയില്ല. 'ശാസ്ത്രം സാമൂഹ്യവിപ്ളവത്തിന്'' എന്ന മുദ്രാവാക്യവു

മായി ശാസ്ത്രജാഥ കേരളത്തിലെ ആയിരത്തോളം ഗ്രാമങ്ങളിലൂടെ കടന്നുപോയി.

ഒക്ടോബർ 2 ന് കൂവേരിയിൽ വച്ച് പരിഷത്ത് പ്രസിഡൻറ് ഡോ. രാഹുലൻ ജാഥ ഉദ്ഘാടനം ചെയ്തു. സി. ജി. ശാന്തകുമാർ ആയിരുന്നു ജാഥാക്യാപ്റ്ററൻ. 866 സ്വീകരണയോഗങ്ങളിൽ പങ്കെടുത്ത് പതിനായിരത്തിലേറെ കിലോമീററർ താണ്ടി നാലരലക്ഷം ജനങ്ങളുമായി സമ്പർക്കത്തിലേർപ്പെട്ട് ജാഥ പൂവച്ചലിൽ എത്തി. ജാഥയിൽ ആകെ 26000 രൂപ വിലക്കുള്ള പുസ്തകങ്ങൾ വിററു. 'ഭരണവും പഠനവും മലയാളത്തിൽ'; 'ശാസ്ത്രം സാമൂഹ്യ വിപ്ളവത്തിന്'; 'അദ്ധ്വാനശേഷി ഏററവും വലിയ സമ്പത്ത്'; 'വ്യവസായവൽക്കരണം പുരോഗതിയുടെ മാർഗം' തുടങ്ങിയ ലഘുലേഖകളും മാസികകളും പുസ്തകങ്ങളും ശാസ്ത്ര സാംസ്ക്കാരിക ജാഥയിൽ വിൽപ്പന നടത്തിയിരുന്നു.

ശാസ്ത്രജാഥ മുന്നേറിയപ്പോൾ ജാഥാംഗങ്ങളുടെ കൂട്ടായ ഗാനാലാപത്തിലൂടെ ഉരുത്തിരിഞ്ഞുണ്ടായതാണ് ശാസ്ത്രഗീത. ജാഥ, പാലക്കാട്ടെത്തിയപ്പോഴേക്കും അത് അച്ചടിച്ച് പ്രസിദ്ധീകരിച്ചു.

### ശാസ്ത്രം എന്താണ്?

ന്യൂട്ടൻ ചൊല്ലീ, ഐൻസ്റൈറൻ ചൊല്ലീ
നല്ലവരായവരെല്ലാം ചൊല്ലീ;
മാർക്സ് പറഞ്ഞു; ഗാന്ധി പറഞ്ഞു;
ജവഹരിലാൽ നെഹ്റു പറഞ്ഞു;
ശാസ്ത്രമെന്നാൽ നന്മയാണ്;
ശാസ്ത്രമെന്നാൽ സത്യമാണ്;
ചലനമാണ് സത്യമെന്ന്;
ചലനമില്ലാതൊന്നുമില്ല.
മാററമില്ലാതൊന്നുമില്ല:
ശാസ്ത്രം അധ്വാനം;
അധ്വാനം സമ്പത്ത്;
സമ്പത്ത് ജനനന്മയ്ക്ക്;
ശാസ്ത്രം ജനനന്മയ്ക്ക്.

### ശാസ്ത്രം എന്തിനാണ്?

ശാസ്ത്രം പട്ടിണി മാററാൻ—
ശാസ്ത്രം രോഗംമാററാൻ,
ശാസ്ത്രം അജ്ഞതമാററാൻ—
ശാസ്ത്രം ലോകം മാററാൻ,
ശാസ്ത്രം തൊഴിലുണ്ടാക്കാൻ—
ശാസ്ത്രം തൊഴിൽ നന്നാക്കാൻ,

### ശാസ്ത്രം ആർക്ക്?

ശാസ്ത്രം കൃഷിചെയ്വോന്—
ശാസ്ത്രംതൊഴിലാളിക്ക്,
ശാസ്ത്രം ഗ്രാമീണർക്ക്—
ശാസ്ത്രം എല്ലാവർക്കു,

വയനാട്ടിലെ കുറിച്യരും ഇരുമ്പഴിയിലെ മാപ്പിളമാരും പാലക്കാട്ടെ കർഷകത്തൊഴിലാളികളും കണ്ണൂരിലെ നെയ്ത്തുകാരും ബീഡിതൊഴിലാളികളും ആലപ്പുഴയിലെ കയർതൊഴിലാളികളും എഴുകോണിലെ കശുവണ്ടിത്തൊഴിലാളികളും ശാസ്ത്രഗീത ഏററുപാടി. അതിൻെറ സന്ദേശം ഗ്രഹിച്ചു.

മുപ്പത്തേഴു ദിവസം ഗ്രാമാന്തരങ്ങളിൽ സഞ്ചരിച്ച ഈ നാടോടി ജാഥ നവംബർ ഏഴിന് പൂവച്ചലിൽ എത്തിച്ചേർന്നു. സമാപന സമ്മേളന സ്ഥലത്ത് നിന്ന് രണ്ട് കിലോമീററർ അകലെ വച്ചു തന്നെ ആയിരക്കണക്കിനു സ്ത്രീ പുരുഷന്മാർ ജാഥയിൽ ചേർന്നു. നിറപറയും നിലവിളക്കും കുരുത്തോലയും ദീപാലങ്കാരങ്ങളും. ഒരു മഹോൽസവത്തിൻെറ പ്രതീതി. സമാപന സമ്മേളനം ഉദ്ഘാടനം ചെയ്തത് മുഖ്യമന്ത്രി എ. കെ. ആൻറണി ആയിരുന്നു സമ്മേളനത്തിലെ ജനബാഹുല്യം കണ്ട് പ്രസംഗിക്കാനെത്തിയവർ അൽഭുതപ്പെട്ടു. മുഖ്യമന്ത്രി തൻെറ ബനവലൻറ് ഫണ്ടിൽ നിന്നും അയ്യായിരം രൂപ ശാസ്ത്ര സാഹിത്യ പരിഷത്തിന് സംഭാവന ചെയ്തു. വ്യവസായ മന്ത്രി ശ്രീ. പി. കെ. വാസുദേവൻനായർ അധ്യക്ഷത വഹിച്ചു. ശ്രീ. പി. ഗോവിന്ദപ്പിള്ള ആശംസാപ്രസംഗം നടത്തി.

കേരളത്തിലെ കൃഷിയെപ്പററി സംസ്ഥാനത്തുടനീളം ക്ളാസുകൾ എടുക്കണമെന്ന് അഭിപ്രായമുണ്ടായതിനെ തുടർന്ന് ക്ളാസെടുക്കുന്നവർക്ക് പരിശീലനം നൽകാനായി കഞ്ചിക്കോടുവച്ച് 1977 ഡിസംബർ 9 10, 11 തീയതികളിൽ ഒരു പ്രവർത്തക 'ക്യാമ്പ്' നടത്തി. 'കേരളത്തിലെ കൃഷി' എന്ന പേരിൽ ഒരു പുസ്തകം പ്രസിദ്ധീകരിക്കുകയും ചെയ്തു.

1978 ഫെബ്രുവരി 10, 11, 12 തീയതികളിൽ കോട്ടയം സി. എം. എസ് കോളേജിൽവച്ച് പരിഷത്തിൻെറ പതിനഞ്ചാം വാർഷികം നടന്നു. പുതിയ പ്രസിഡൻറായി ശ്രീ. വി. കെ. ദാമോദരനെയും സെക്രട്ടറിയായി ശ്രീ. വി. കെ. ശശിധരനെയും തെരഞ്ഞെടുത്തു. വാർഷികത്തിൻെറ ഭാഗമായി വിദ്യാർഥികളും പരിഷത്അംഗങ്ങളും

പൊതുജനങ്ങളും പങ്കെടുത്ത ഒരു ജാഥ നടത്തി; വിവിധ സ്കൂളുകൾ പ്രദർശിപ്പിച്ച പ്രാകൃത മനുഷ്യൻ, ക്യൂറിദമ്പതിമാർ, മെൻഡൽ എന്നീ ടാബ്ളോകൾ പ്രത്യേകം പ്രസ്താവ്യമായിരുന്നു. ജാഥക്കുശേഷം ശാസ്ത്രപ്രഭാഷണങ്ങളും ശാസ്ത്രഗാനമേളയും ശാസ്ത്ര കഥാപ്രസംഗവും നടന്നു. ലോവർ പ്രൈമറി സ്കൂൾ വിദ്യാർഥികൾക്കായി ഒരു ചുമർപ്പത്രം ആരംഭിക്കുവാൻ തീരുമാനിച്ചു. വാർഷികത്തിനുമുൻപ് മാഞ്ഞൂർ ഗ്രാമത്തിൽ നടത്തിയ ക്യാൻസർ ഡിറ്റെക്ഷൻ ക്യാമ്പിനെക്കുറിച്ചുള്ള വിവരങ്ങൾ അന്ന് യോഗത്തിൽ സമർപ്പിച്ചു. വാർഷിക സൂവനീറിന് പകരമായി 'നാടിന് ചേർന്ന സാങ്കേതിക വിദ്യ' എന്ന പുസ്തകവും പ്രീ പബ്ളിക്കേഷൻ പദ്ധതി പ്രകാരം വിതരണം ചെയ്യുന്നതിനുവേണ്ടി തയ്യാറാക്കിയിരുന്ന 'ടാലൻറ് സെർച്ച് ചോദ്യ ബാങ്ക്'' എന്ന പുസ്തകവും സമ്മേളനത്തിൽ വച്ച് പ്രകാശനം ചെയ്തു. ഉദ്ഘാടനസമ്മേളനത്തിൽ വ്യവസായ മന്ത്രി ശ്രീ. പി. കെ. വാസുദേവൻനായർ, ഡോ. ജോർജ് ജേക്കബ് (മുൻ ചെയർമാൻ, യൂണിവേഴ്സിററി ഗ്രാൻറ്സ് കമ്മിഷൻ); ഡോ, ആർ. കെ. പോദാർ (കൽക്കത്ത സർവകലാശാല പ്രോ–വൈസ് ചാൻസലർ) എന്നിവർ പങ്കെടുത്തു.

പന്ത്രണ്ടാം തീയതി കുട്ടനാടിൻെറ വികസന പ്രശ്നങ്ങളെക്കുറിച്ചുള്ള സെമിനാർ നടന്നു. ജനുവരി മാസത്തിൽ ഒരാഴ്ചക്കാലം കുട്ടനാടിൻെറ വിവിധ ഭാഗങ്ങൾ സന്ദർശിച്ച് പ്രശ്നങ്ങൾ നേരിൽ പഠിച്ച ശാസ്ത്രജ്ഞൻമാരുടെ സംഘത്തിൻെറ റിപ്പോർട്ട് കെ. പി, കണ്ണൻ അവതരിപ്പിച്ചു; ''തോട്ടപ്പള്ളി സ്പിൽവേ കൊണ്ട് ഉദ്ദേശിച്ച ഫലം സിദ്ധിച്ചിട്ടില്ല. തണ്ണീർമുക്കം ബണ്ട് പല പുതിയ പ്രശ്നങ്ങളും സൃഷ്ടിച്ചിരിക്കുന്നു. മൽസ്യ ഉൽപ്പാദനം കുറഞ്ഞു. വെള്ളം മലിനമായിത്തീരുന്നു ആഫ്രിക്കൻ പായൽ വ്യാപിച്ചു. സാമൂഹ്യ വീക്ഷണത്തോടെ കുട്ടനാടിൻെറ പ്രശ്നങ്ങൾ പഠിച്ച് പരിഹാരം ഉണ്ടാക്കണം.'' ഇതായിരുന്നു റിപ്പോർട്ടിൻെറ ചുരുക്കം. കൂട്ടത്തിൽ 'കുട്ടനാട് ഒരു പഠനം' എന്ന റിപ്പോർട്ട് അച്ചടിച്ചു പ്രസിദ്ധീകരിക്കുകയും ചെയ്തു.

ശാസ്ത്ര പാർലമെൻറിൽ സ്പീക്കർ, കേരള നിയമസഭാ ഡെപ്യൂട്ടി സ്പീക്കർ പി. കെ. ഗോപാലകൃഷ്ണൻ ആയിരുന്നു. വാർഷികത്തിന് മുമ്പ് ഒരു മാസം, തിരുനക്കര മൈതാനത്ത് ശാസ്ത്ര പുസ്തക പ്രദർശനവും ശാസ്ത്ര പ്രഭാഷണങ്ങളും തുടർച്ചയായി ഉണ്ടായിരുന്നു.

## പരിഷത്‌വാർത്ത

1978 ഏപ്രിൽ മുതലാണ് പരിഷത് വാർത്ത പ്രസിദ്ധീകരണം ആരംഭിച്ചത്. അതിനു മുൻപ് ശാസ്ത്ര സാഹിത്യ പരിഷത് ബുള്ളററിൻ പ്രസിദ്ധീകരിച്ചിരുന്നു എങ്കിലും അതിൻെറ പ്രസിദ്ധീകരണം മുറയ്ക്ക് നടന്നിരുന്നില്ല. പരിഷത് വാർത്തയുടെ പ്രഥമലക്കത്തിൻെറ ആമുഖത്തിൽ പരിഷത് പ്രസിഡൻറ് ഇപ്രകാരം എഴുതിയിരുന്നു.

''കേരളശാസ്ത്ര സാഹിത്യ പരിഷത്തിൻെറ ഏററവും പുതിയ പ്രസിദ്ധീകരണമാണ്, പരിഷത് വാർത്ത. ബഹുമുഖമായ പരിഷത് പ്രവർത്തനങ്ങളുടെ ഒരു കണ്ണാടിയാണ് ഈ പ്രസിദ്ധീകരണം... ഇത് വെറുമൊരു ബുള്ളററിനോ റിപ്പോർട്ടറോ അല്ല. പരിഷത് അംഗങ്ങളുടെ 'ഹൗസ് മാഗസിൻ' ആണ്. അംഗങ്ങളെ പരസ്പരം ബന്ധിപ്പിക്കുകയും സംഘടിപ്പിക്കുകയും ഉയർത്തുകയും ചെയ്യുന്ന പരിഷത്തിൻെറ ചങ്ങലയും ചങ്ങാതിയും ആയിരിക്കട്ടെ ഈ വാർത്താപത്രിക.''

പരിഷത്തിൻെറ നാലാമത്തെ പ്രവർത്തക ക്യാമ്പ് കൽപററയിലെ പുളിയാർ മലയിലുള്ള കൃഷ്ണ ഗൗഡർ ഹാളിൽ വച്ച് 78 ഏപ്രിൽ 28. 29, 30 തീയതികളിൽ നടന്നു. ആകെ 104 പ്രതിനിധികൾ ക്യാമ്പിൽ പങ്കെടുത്തു. സംഘടന, പ്രസിദ്ധീകരണങ്ങൾ, ഗ്രാമരംഗം, ബഹുജനരംഗം, വിദ്യാഭ്യാസരംഗം എന്നിങ്ങനെ അഞ്ചു ഗ്രൂപ്പുകളായി തിരിഞ്ഞ് ചർച്ച നടത്തി. വയനാട് ജില്ലാകമ്മററി രൂപീകരിക്കുകയും വയനാടിനെ പ്രത്യേക ജില്ലയായി പരിഷത് അംഗീകരിക്കുകയും ചെയ്തത് അന്നാണ്. വയനാടിൻെറ പ്രശ്നങ്ങളെക്കുറിച്ച് ഒരു ചർച്ചയും സംഘടിപ്പിക്കുകയുണ്ടായി. ആദിവാസിയായ ശ്രീ. സി. എം. യോഗി, ശ്രീ. ടി. മാധവമേനോൻ, ശ്രീ. പി. കെ. ശിവാനന്ദൻ, ശ്രീ. കെ. പാനൂർ മുതലായവർ ആ ചർച്ചയിൽ പങ്കെടുത്തു.

1978 ഏപ്രിൽ ലക്കം മുതൽ ശാസ്ത്രഗതിയുടെ വലിപ്പം ക്രൗൺ $\frac{1}{8}$–ൽ നിന്ന് ഡമ്മി $\frac{1}{4}$ ആയി മാററി. വാർഷിക വരിസംഖ്യ 15 രൂപയും ഒററപ്രതി വില ക. 1.50 ഉം ആക്കി ഉയർത്തി.

## ബോട്ടുജാഥ

1978 ഒക്ടോബർ 2, 3, 4 തീയതികളിൽ ആലപ്പുഴ ജില്ലാക്കമ്മററിയുടെ ആഭിമുഖ്യത്തിൽ

ഒരു ശാസ്ത്ര സാംസ്ക്കാരിക ബോട്ടുജാഥ സംഘടിപ്പിക്കുകയുണ്ടായി. രണ്ടാം തീയതി രാവിലെ പുറക്കാട് കന്നിട്ടയിൽ നിന്ന് ജാഥ പുറപ്പെട്ടു. കരുമാടി, അമ്പലപ്പുഴ, പടഹാരം, തകഴി, ചങ്ങംകരി, ചെക്കിടികാട്, എടത്വാ, തലവടി വഴി ജാഥ ഊരുക്കരിയിലെത്തി. രണ്ടാം ദിവസം കുളങ്ങര, രാമങ്കരി, പുതുക്കരി, മിത്രകരി, പുളിങ്കുന്ന്, മങ്കൊമ്പ് വഴി നെടുമുടിയിലെത്തി വിശ്രമിച്ചു. മൂന്നാം ദിവസം ചമ്പക്കുളം, വൈശ്യംഭാഗം, പുളിക്കക്കടവ് വഴി ആലപ്പുഴയിൽ എത്തി ബോട്ടുജാഥ സമാപിച്ചു. മുൻവർഷത്തെ ശാസ്ത്ര സാംസ്ക്കാരിക ജാഥയിലെ മുദ്രാവാക്യങ്ങളും ശാസ്ത്ര പ്രഭാഷണങ്ങളും ബോട്ടുജാഥയിലൂടെ കൂടുതൽ സ്ഥലങ്ങളിലേക്ക് വ്യാപിച്ചു. ചുനക്കര ജനാർദ്ദനൻ നായർ ആയിരുന്നു ജാഥാക്യാപ്ററൻ.

## സൈലൻറ്വാലി പ്രശ്നം

സൈലൻറ് വാലി എന്ന നിത്യഹരിത വനപ്രദേശത്ത് കുന്തിപ്പുഴയിൽ വൈദ്യുതി നിർമ്മാണത്തിനും ജലസേചനത്തിനുമായി ഒരു അണക്കെട്ടുപണിയാനുള്ള വിദ്യുച്ഛക്തി ബോർഡിൻെറ തീരുമാനത്തിനെ എതിർത്തുകൊണ്ടും അനുകൂലിച്ചുകൊണ്ടുമുള്ള അഭിപ്രായ പ്രകടനങ്ങൾ അന്ന് ശാസ്ത്രസാഹിത്യ പരിഷത്തിനുള്ളിലും പുറത്തും നടന്നുകൊണ്ടിരുന്നു. ശാസ്ത്രഗതിയിലും ശാസ്ത്ര കേരളത്തിലും പ്രശ്നത്തിൻെറ നാനാ വശങ്ങളെ പരിശോധിച്ചുകൊണ്ടും, അനുകൂലിച്ചുകൊണ്ടും, എതിർത്തുകൊണ്ടും, ധാരാളം ലേഖനങ്ങൾ പ്രസിദ്ധീകരിക്കുകയുണ്ടായി. ധാരാളം ചർച്ചകളും നടന്നു.

ഈ ചർച്ചകളുടെ അടിസ്ഥാനത്തിൽ തികഞ്ഞ ശാസ്ത്രീയ മനോഭാവത്തോടെ സൈലൻറ് വാലിയെപ്പററി 78 ഒക്ടോബർ 10-ന് പരിഷത് കേന്ദ്ര നിർവാഹക സമിതി താഴെ കാണുന്ന പ്രമേയം പാസ്സാക്കി കേരള മുഖ്യമന്ത്രിക്കും ഇന്ത്യൻ പ്രധാനമന്ത്രിക്കും അയച്ചുകൊടുത്തു.

'കേരള ശാസ്ത്ര സാഹിത്യ പരിഷത്ത് സൈലൻറ് വാലി പദ്ധതിയെക്കുറിച്ച് താഴെ പറയുന്ന വിവരങ്ങൾ സമർപ്പിക്കുന്നു.''

"വളരെ അപൂർവമായ സസ്യജന്തുവർഗങ്ങൾ അധിവസിക്കുന്നതും അന്യം വന്നുകൊണ്ടിരിക്കുന്നതുമായ ഒരു സവിശേഷ വനപ്രദേശമാണ് സൈലൻറ്വാലി. ജലവൈദ്യുത പദ്ധതി പ്രവർത്തനം വേണ്ടത്ര ശ്രദ്ധയോടെ നിർവഹിക്കുന്നില്ലെങ്കിൽ ഈ സസ്യജന്തുക്കളെ അത് നശിപ്പിക്കുമെന്നുമാത്രമല്ല, പരിസരത്തിലാകെ ഗുരുതരമായ പ്രത്യാഘാതമുണ്ടാക്കുമെന്നും ശാസ്ത്രജ്ഞർ ഭയപ്പെടുന്നു.

നൂറുശതമാനം ജലവൈദ്യുതിയെ ആശ്രയിക്കുന്ന കേരളത്തിലെ വിദ്യുച്ഛക്തി വിതരത്തിലെ അപായ സാധ്യത കേരളത്തിലെ ഊർജാസൂത്രണ വിദഗ്ധർ പല തവണ ചൂണ്ടിക്കാണിച്ചിട്ടുണ്ട്. ഒരു കൊല്ലം മഴ പിഴച്ചാൽ കോടി കണക്കിന് രൂപയുടെ നഷ്ടമാണുണ്ടാകുന്നത്. കേരളത്തിലെ വൈദ്യുതി വ്യൂഹത്തിൽ എത്രയും വേഗം ഒരു തെർമൽ സ്റേറഷൻ സ്ഥാപിക്കേണ്ടത് ആവശ്യമാണെന്ന് അവർ പറയുന്നു.

ഈ പശ്ചാത്തലത്തിൽ വിവിധ നിർദേശങ്ങളുടെ ഗുണദോഷങ്ങൾ ശരിയാംവണ്ണം പഠിച്ച് ഏററവും ഉചിതമായ ഒരു തീരുമാനമെടുക്കുന്നതുവരെ സൈലൻറ് വാലി പദ്ധതി പ്രദേശത്ത് തിരുത്തുവാൻ പററാത്ത തരത്തിലുള്ള പ്രവർത്തനങ്ങൾ നടത്തരുതെന്ന് കേരള ശാസ്ത്ര സാഹിത്യ പരിഷത് അഭ്യർഥിക്കുന്നു.''

## ജനകീയ ശാസ്ത്രപ്രസ്ഥാനത്തിലേക്ക്

ജനകീയ ശാസ്ത്ര പ്രസ്ഥാനങ്ങളുടെ ഒന്നാം അഖിലേന്ത്യാ സമ്മേളനം തിരുവനന്തപുരത്ത് സെൻർ ഫോർ ഡെവലപ്മെൻറ് സ്ററഡീസ് ക്യാമ്പസിൽ വച്ച് 78 നവംബർ 10, 11, 12 തീയതികളിൽ നടന്നു. ആതിഥേയരായ ശാസ്ത്രസാഹിത്യ പരിഷത്തിൻെറ 35 പ്രതിനിധികളടക്കം ഇന്ത്യയുടെ വിവിധ ഭാഗങ്ങളിൽ നിന്ന് നൂറിലധികം പ്രതിനിധികൾ പങ്കെടുത്തു. മഹാരാഷ്ട്രയിൽ നിന്നും സയൻസ് എഡ്യൂക്കേഷൻ ഗ്രൂപ്പ്, ശാസ്ത്ര സാഹിത്യ പരിഷത് ബോംബെ, ശ്രമിക് സംഘടന, ഭൂമിസേന, ഇന്ത്യൻ വിദ്യാഭ്യാസ ഇൻസ്ററിററ്യൂട്ട്, ഭീംശക്തി തരുൺമണ്ഡൽ എന്നീ സംഘടനകളും കർണ്ണാടകത്തിൽനിന്ന് ഗ്രാം വികാസ്മണ്ഡൽ, സയൻസ് സർക്കിൾ, ആസ്ട്രാ, ആഷാ എന്നീ സംഘടനകളും അസോസിയേഷൻ ഫോർ പ്രൊമോഷൻ ഓഫ് സയൻസ് എഡ്യൂക്കേഷനും മധ്യപ്രദേശിൽ നിന്നും വിദൂഷക്, കാർഖാന, കിശോർ ഭാരതി എന്നിവയും പശ്ചിമബംഗാളിൽ നിന്നും വീക്ഷൺ, സയൻറിഫിക് വർക്കേഴ്സ്ഫാറം. ബംഗീയ വിജ്ഞാൻ പരിഷത്, സയൻസ് ആൻഡ് ടെക്നോളജി കമ്മററി, ആരോഗ്യ വിദ്യാഭ്യാസനയ ഗ്രൂപ്പ് എന്നിവയും ഡൽഹിയിൽ

നിന്ന് സി. എസ്. ഐ. ആർ; യുവശാസ്ത്രജ്ഞന്മാരുടെ സൊസൈററി എന്നിവയും കേരളത്തിൽ നിന്നും പരിഷത്തിനു പുറമെ സി. എസ്. ഐ. ആർ റീജിയണൽ ലാബറട്ടറി, സ്റ്റേററ് പ്ളാനിങ് ബോർഡ്, സെൻറർ ഫോർ ഡെവലപ്പ്മെൻറ് സ്ററഡീസ്, പ്രോഗ്രാം ഫോർ കമ്മ്യൂണിററി ഓർഗനൈസേഷൻ എന്നിവയുടെ പ്രതിനിധികളും സമ്മേളനത്തിൽ പങ്കെടുത്തിരുന്നു. 'സയൻസ് ടുഡേ' പത്രാധിപർ സുരേന്ദ്ര ത്ധാ; ആകാശവാണിയുടെ സയൻസ് സെല്ലുകളിലെ 15 പ്രതിനിധികൾ എന്നിവരും പങ്കെടുത്തു. ചർച്ചകളിൽ നിന്നും ഉരുത്തിരിഞ്ഞ അഭിപ്രായങ്ങളുടെ ചുരുക്കം ഇപ്രകാരമായിരുന്നു

ഇന്നത്തെ വിദ്യാഭ്യാസ വ്യവസ്ഥ ഭൂരിപക്ഷം പേർക്കും ജീവിക്കാൻ ഉതകുന്ന തൊഴിൽ നൽകുന്നതിൽ പരാജയപ്പെട്ടിരിക്കുന്നു. എട്ടു വർഷത്തെ പ്രൈമറി വിദ്യാഭ്യാസവും തൊഴിൽ പരിശീലനത്തോടുകൂടിയ നാലുവർഷത്തെ സെക്കൻഡറി വിദ്യാഭ്യാസവും സാർവത്രികവും നിർബന്ധിതവും ആക്കണം.

പഠിക്കാൻ കഴിയാത്തവരും ഇടയ്ക്ക് പഠിത്തം നിറുത്തിയവരുമായ 15–35 പ്രായപരിധിയിലുള്ളവർക്ക് അനൗപചാരിക വിദ്യാഭ്യാസം നൽകാൻ സന്നദ്ധ സംഘടനകൾ മുന്നിട്ടിറങ്ങണം. ഉൽപാദന പ്രവർത്തനങ്ങളുമായി ഇവരെ ബന്ധപ്പെടുത്തുന്നതിനും വർത്തമാന രാഷ്ട്രീയ–സാമൂഹ്യപ്രശ്നങ്ങൾ അറിഞ്ഞ് അഭിപ്രായ രൂപീകരണം നടത്തുന്നതിനും ഇവരെ പ്രാപ്തരാക്കണം. അതായിരിക്കണം അനൗപചാരിക വിദ്യാഭ്യാസത്തിന്റെ ലക്ഷ്യം.

ആഹാരം, വസ്ത്രം, പാർപ്പിടം, തൊഴിൽ തുടങ്ങിയ അടിസ്ഥാന ആവശ്യങ്ങൾക്കുതകുന്ന ഗവേഷണങ്ങൾക്ക് മുൻഗണന നൽകണം.

ജനങ്ങളുടെ യഥാർഥ ആരോഗ്യാവശ്യങ്ങളുമായി ബന്ധപ്പെടുത്തി പ്രതിരോധത്തിന് ഊന്നൽ നൽകുന്നവിധത്തിൽ ആരോഗ്യ പ്രസ്ഥാനം പുന:സംവിധാനം ചെയ്യണം. ആരോഗ്യപരിപാലനത്തിനുള്ള അവകാശം മൗലികാവകാശമാക്കണം.

സംസ്ഥാനത്തിനുപുറത്തു നിന്നുവന്ന പ്രതിനിധികൾ ശാസ്ത്ര സാഹിത്യ പരിഷത്തിന്റെ പ്രവർത്തനത്തിൽ വലിയ താൽപര്യം പ്രകടിപ്പിച്ചു. സമ്മേളന നടപടികൾ ഉൾക്കൊള്ളിച്ചുകൊണ്ട് ഇംഗ്ളീഷിലും മലയാളത്തിലും രണ്ടു പുസ്തകങ്ങൾ പ്രസിദ്ധീകരിച്ചു.

അഖിലേന്ത്യാ ശാസ്ത്രാധ്യാപക സംഘടനയുടെ 1923–ാമത് വാർഷികം 78ഡിസംബർ 27, 28, 29 തീയതികളിൽ തിരുവനന്തപുരം മോഡൽ ഹൈസ്ക്കൂളിൽ വച്ച് പരിഷത്തിന്റെ ആതിഥേയത്വത്തിൽ നടന്നു. ഇന്ത്യയുടെ വിവിധ ഭാഗങ്ങളിൽ നിന്നായി 140 പേർ സമ്മേളനത്തിൽ പങ്കെടുത്തു.

പരിഷത്തിന്റെ പതിനാറാം വാർഷികം 1979 ഫെബ്രുവരി 9, 10, 11 തീയതികളിൽ തൊടുപുഴ മുൻസിപ്പൽ ടൗൺഹാളിൽ വച്ചു നടന്നു. വാർഷികത്തിന്റെ മുന്നോടിയായി ഒരു വിദഗ്ധ സംഘം ഇടുക്കിജില്ലയുടെ വിവിധ ഭാഗങ്ങളിൽ നടത്തിയ പഠന പര്യടനവും ഇടുക്കിയുടെ വികസന സാദ്ധ്യതകളെക്കുറിച്ച് വാർഷികത്തോടനുബന്ധിച്ച് നടത്തിയ സിമ്പോസിയവും പ്രത്യേകം പ്രസ്താവ്യമാണ്. പി. ജെ. ജോസഫ് (എം. എൽ. എ.); ഡോ. ശ്യാമസുന്ദരൻനായർ, പി. കെ. നാരായണൻ എന്നിവർ സിമ്പോസിയത്തിൽ പങ്കെടുത്തു.

രണ്ടാം ദിവസം നടത്തിയ ആരോഗ്യ സെമിനാറിൽ കാൻസർ, മനസ്സിന്റെ ആരോഗ്യം എന്നിവ പ്രത്യേക വിഷയങ്ങളായിരുന്നു.

കാൻസർ, മാനസിക ആരോഗ്യം, ഹൃദ്രോഗം ആഹാരവും പലഹാരവും, രോഗനിർണയം തേടി പ്രഥമശുശ്രൂഷ എന്നിങ്ങനെ ആറ് ആരോഗ്യപുസ്തകങ്ങൾ 1979 ഫെബ്രുവരിയിൽ പരിഷത്ത് പ്രസിദ്ധപ്പെടുത്തി.

വാർഷിക സമ്മേളനത്തിൽ പ്രസിഡൻറായി വി. കെ. ദാമോദരനെയും സെക്രട്ടറിയായി കെ. വി. രാഘവൻ നമ്പ്യാരെയും തെരഞ്ഞെടുത്തു.

പരിഷത്തിന്റെ അഞ്ചാമത്തെ പ്രവർത്തക ക്യാമ്പ് 1979 ഏപ്രിൽ 27, 28, 29 തീയതികളിൽ തവനൂരിൽ വച്ചു നടന്നു. ഗ്രൂപ്പുതിരിഞ്ഞും പൊതുവായും നടന്ന ചർച്ചകൾക്കുശേഷം അടുത്ത വർഷത്തേക്കുള്ള വിശദമായ കാര്യപരിപാടി തയ്യാറാക്കി. അന്താരാഷ്ട്ര ശിശുവർഷം പ്രമാണിച്ച് അമ്പതു ബാലശാസ്ത്ര പുസ്തകങ്ങൾ അടങ്ങുന്ന 'സയൻസ്ക്രീം' പ്രസിദ്ധീകരിക്കുവാൻ തീരുമാനിച്ചു.

## ബാലശാസ്ത്രം

ലോവർ പ്രൈമറി വിദ്യാർഥികൾക്കുവേണ്ടിയുള്ള ചുമർ പത്രമായ 'ബാലശാസ്ത്രം' 1979 ജനുവരിയിൽ ഒന്നാം ലക്കം പ്രസിദ്ധീകരിച്ചു.

ഡബിറം ഡമ്മി സൈസിൽ ബഹുവർണങ്ങളിൽ ചിത്രങ്ങളോടെയാണ് അതുപുറത്തിറക്കിയത്. 'ബാലശാസ്ത്രം' എവരുടെയും പ്രശംസക്ക് പാത്രമായി. '79–80 കാലത്ത് മൂന്നു ലക്കങ്ങരം കൂടി ബാലശാസ്ത്രം പ്രസിദ്ധീകരിച്ചു. സാമ്പത്തിക ബാധ്യത അടിക്കടി വർദ്ധിച്ചു വന്നതിനാൽ അതിന്റെ പ്രസിദ്ധീകരണം തൽക്കാലത്തേക്ക് നിർത്തി വയ്ക്കേണ്ടതായി വന്നു.

1979 നവംബർ 9, 10, 11 തീയതികളിൽ തൃശൂർ പൂങ്കുന്നം യു. പി. സ്കൂളിൽ വച്ച് ഗ്രാമശാസ്ത്രസമിതി പ്രവർത്തകരുടെ സംസ്ഥാന ക്യാമ്പ് നടന്നു. ഗ്രാമശാസ്ത്ര സമിതികളുടെ ഭാവി പ്രവർത്തനത്തിനുള്ള ഒരു രൂപരേഖ യോഗം അംഗീകരിച്ചു.

ഡോ. എം. എസ്. സ്വാമിനാഥന്റെ നേതൃത്വത്തിൽ ഒരു പഠനസംഘം കേന്ദ്ര ഗവൺമെന്റിന്റെ നിയോഗപ്രകാരം 1979 ഒക്ടോബറിൽ സൈലന്റ്വാലി സന്ദർശിച്ചു. കേരളശാസ്ത്ര സാഹിത്യ പരിഷത്തിന്റെ പ്രതിനിധികളുമായി അദ്ദേഹം ചർച്ച നടത്തി.

## സയൻസ്ക്രീം

വിജ്ഞാനത്തിന്റെ വിവിധ മേഖലകളെ സ്പർശിച്ചുകൊണ്ടുള്ള 'സയൻസ്ക്രീം' എന്ന പുസ്തക പരമ്പരയിലെ ആദ്യത്തെ അൻപതു പുസ്തകങ്ങരം അന്താരാഷ്ട്ര ശിശുവർഷത്തോടനുബന്ധമായി 1980 ജനുവരിയിൽ പ്രസിദ്ധീകരിക്കുവാൻ തീരുമാനിച്ചിരുന്നു. അവയിൽ ഇരുപതെണ്ണം ജനുവരിയിലും ബാക്കി ഏതാനും മാസങ്ങരംക്കുശേഷവും പ്രസിദ്ധീകരിക്കുകയുണ്ടായി. ഉള്ളടക്കത്തിന്റെ മേന്മ, അച്ചടിയുടെ ഉയർന്ന നിലവാരം വിലക്കുറവ്, എന്നിവ കൊണ്ട് പ്രസ്തുത പുസ്തകങ്ങരം എല്ലാവരുടെയും പ്രശംസ പിടിച്ചുപററി.

പരിഷത്തിന്റെ പതിനേഴാം വാർഷിക സമ്മേളനം 1980 ഫെബ്രുവരി 29മാർച്ച് 1, 2 തീയതികളിൽ തൃശൂർ ടൗൺഹാളിൽ വച്ചു നടന്നു. സമ്മേളനത്തോടനുബന്ധിച്ച് ഒരു വ്യവസായ സെമിനാർ നടത്തി. വ്യവസായ സുവനീറും പ്രസിദ്ധീകരിച്ചു. 'ശാസ്ത്രാന്വേഷണ പ്രോജക്ടുകളും സയൻസ് പരീക്ഷണങ്ങളും' എന്ന പേരിൽ ഒരു പുസ്തകവും വാർഷികത്തോടനുബന്ധിച്ച് പ്രസിദ്ധീകരിച്ചിരുന്നു.

ഒന്നാം തീയതി രാവിലെ തുടർന്ന ജനറൽ കൗൺസിൽ യോഗത്തിൽ പ്രൊഫ. എം. കെ. പ്രസാദിനെ പ്രസിഡൻറായും ശ്രീ. സി. ജെ. ശിവശങ്കരനെ സെക്രട്ടറിയായും തെരഞ്ഞെടുത്തു. മറാത്തി വിജ്ഞാൻ പരിഷത്ത് പ്രസിഡൻറ് എം. എൻ. ഗോഗ്തെ, പ്രൊഫ. മാധവ് ഗാഡ്ഗിൽ എന്നിവർ വാർഷിക സമ്മേളനത്തിൽ സംബന്ധിച്ചിരുന്നു. മൃഗസംരക്ഷണത്തെ സംബന്ധിച്ച് ഒരു സെമിനാറും വാർഷികത്തിന് നടത്തിയിരുന്നു. വാർഷികത്തിന്റെ മുന്നോടിയായി, ഒരു മാസക്കാലം, 'ശാസ്ത്രസായാഹ്നം' എന്ന ശാസ്ത്ര പ്രഭാഷണ പരമ്പര തേക്കിൻകാട് മൈതാനിയിൽ നടത്തിയിരുന്നു. കൂടാതെ ശാസ്ത്ര പുസ്തക പ്രദർശനവും ഉണ്ടായിരുന്നു.

വാർഷികത്തിനു മുമ്പ് 27, 28 തീയതികളിൽ വയോജന വിദ്യാഭ്യാസത്തെ സംബന്ധിച്ച ഒരു വർക്ക്ഷോപ്പും നടത്തിയിരുന്നു.

## ശാസ്ത്ര കലാജാഥ

ശാസ്ത്ര പ്രചരണത്തിന് കല ഉപയോഗിക്കുന്നത് വളരെ ഫലപ്രദമായിരിക്കുമെന്ന ചിന്തയാണ് ശാസ്ത്രകലാജാഥയ്ക്ക് തുടക്കമിട്ടത്. പരിഷത്തിന്റെ കാഴ്ചപ്പാട് കലയുടെ മാധ്യമത്തിൽ കൂടി ജനങ്ങളിൽ എത്തിക്കുക എന്നതായിരുന്നു കലാജാഥയുടെ ലക്ഷ്യം. 1980 ജൂണിൽ കലാരൂപങ്ങരം തയ്യാറാക്കുന്നതിനായി ഒരു കർമ്മസമിതി രൂപീകരിച്ചു. വി. കെ. ശശിധരൻ ആയിരുന്നു സമിതിയുടെ കൺവീനർ. ഗാനങ്ങളും തെരുവു നാടകങ്ങളും പലരെക്കൊണ്ടും എഴുതിച്ചു. ചർച്ചകളിലൂടെ വേണ്ടത്ര ഭേദഗതികരം വരുത്തി.

1980 സെപ്തംബർ 4 മുതൽ 12 വരെ കലാകാരന്മാർ തിരുവനന്തപുരത്ത് ക്യാമ്പു ചെയ്ത് പരിശീലനം നടത്തി.

1980 സെപ്തംബർ 12, 13, 14 തീയതികളിൽ മാന്നാറിൽ വച്ച് പരിഷത്തിന്റെ സംസ്ഥാന ക്യാമ്പ് നടന്നു. അതുവരെയുള്ള പ്രവർത്തനങ്ങരം അവലോകനം ചെയ്തു; ഭാവിപരിപാടികരം ആസൂത്രണം ചെയ്തു. ക്യാമ്പിൽ ശാസ്ത്രകലാജാഥയിലെ കലാരൂപങ്ങരം എല്ലാം അവതരിപ്പിച്ചു. പരിഷത്ത് പ്രവർത്തകരും പൊതുജനങ്ങളും പരിപാടികരം വീക്ഷിച്ച് പല നിർദ്ദേശങ്ങളും നൽകി. അവയ്ക്കനുസരണമായ വ്യതിയാനങ്ങരം പരിപാടികളിൽ വരുത്തി.

സെപ്തംബർ 26 മുതൽ ഒക്ടോബർ 2 വരെ വീണ്ടും തിരുവനന്തപുരത്തു താമസിച്ച് കലാകാരൻമാർ പരിശീലനം നേടി.

1980 ഒക്ടോബർ 2 ന് തിരുവനന്തപുരം ജില്ലയിലെ കാരക്കോണം ഗ്രാമത്തിൽ നിന്ന് ജാഥ ആരംഭിച്ചു. അന്നത്തെ ആഭ്യന്തരവകുപ്പു മന്ത്രി. ടി. കെ. രാമകൃഷ്ണൻ ജാഥ ഉൽഘാടനം ചെയ്തു. കോന്നിയൂർ ആർ. നരേന്ദ്രനാഥ് ചടങ്ങിൽ ആധ്യക്ഷ്യം വഹിച്ചു.

ജാഥയിലെ കലാകാരൻമാരെല്ലാം പരിഷത് പ്രവർത്തകർ തന്നെ ആയിരുന്നു. കർഷകരും പഠിപ്പുകഴിഞ്ഞ് ജോലി അന്വേഷിച്ചു കൊണ്ടിരുന്നവരും സർക്കാർ ജീവനക്കാരും എഞ്ചിനീയർമാരും ഡോക്ടർമാരുമെക്കെ കലാകാരൻമാരായി ഉണ്ടായിരുന്നു. ശ്രീ. എം. എസ്. മോഹൻ ആയിരുന്നു ജാഥാക്യാപ്റ്ററൻ വി. കെ. ശശിധരൻ കൺവീനറും പി. ജി. പത്മനാഭൻ മാനേജരും ആയിരുന്നു.

കൈലിയും തലയിൽ കെട്ടും ചുവന്ന അരയിൽ കെട്ടും ആയിരുന്നു കലാകാരൻമാരുടെ വേഷം. ചെണ്ട, ഉടുക്ക്, ഗഞ്ചിറ, ഇലത്താളം എന്നീ വാദ്യോപകരണങ്ങൾ മാത്രമേ ഉപയോഗിച്ചിരുന്നുള്ളു. ഓരോ ജില്ലയിലും ശരാശരി 3 ദിവസം വീതം പര്യടനം നടത്തി. ഒരു ദിവസം 6 പരിപാടികൾ വീതം നടത്താനാണ് നിശ്ചയിച്ചിരുന്നതെങ്കിലും പലദിവസങ്ങളിലും കൂടുതൽ പരിപാടികൾ നടത്തേണ്ടതായി വന്നുകൂടി.

'നാളെ നേതാക്കളായ് മാറേണ്ട നിങ്ങൾക്ക്.
കാലം അമാന്തിച്ചു പോയില്ല
നിങ്ങൾ പഠിക്കുവിൻ നിങ്ങൾ പഠിക്കുവിൻ
ആദ്യക്ഷരം മുതൽ മേലോട്ട്.

.... .... .... ....

തയ്യാറാകണമിപ്പോൾത്തന്നെ
ആജ്ഞാശക്തിയായ് മാറീടാൻ'

എന്ന അവതരണ ഗാനം സദസ്യരിൽ ഉന്മേഷം പകർന്നു. സാധാരണക്കാരന്റെ പ്രശ്നങ്ങൾ പരിഹരിക്കാൻ കാലതാമസം വരുത്തുന്ന ചുവപ്പുനാടയ്ക്കെതിരെ വിരൽ ചൂണ്ടുന്നതായിരുന്നു ആഫീസ് എന്ന നാടകം. 'വെളിച്ചത്തിലേക്ക്' എന്നത് അന്ധവിശ്വാസങ്ങൾ തള്ളിക്കളഞ്ഞ് ശാസ്ത്രീയമായി ചിന്തിക്കാൻ ജനങ്ങളെ പ്രേരിപ്പിക്കുന്ന ഒരു നാടകമായിരുന്നു. വനനശീകരണത്തിനും പരിസര മലിനീകരണത്തിനും എതിരായ ശക്തമായ ഒരു കലാസൃഷ്ടി ആയിരുന്നു കുറവരിശി കളി.

'സാധന വിലകൾ വാണംപോലെ കേറിക്കേറി മേലോട്ട്
സാധാരണ ജനജീവിതമങ്ങനെ താളം തെറ്റി താഴോട്ട്'
'സായിപ്പു പോയിട്ടു മുപ്പതു വർഷത്തിലേറെ കഴിഞ്ഞിട്ടും
ആ സായിപ്പിൻ ഭാഷയിലല്ലാതീ നാടു ഭരിക്കുവാനാവില്ലല്ലോ.'
'പശ്ചിമഘട്ടം കേറിമറിഞ്ഞീ നമ്മൾ ലോകം മുഴുവനുമെത്തിയ കാര്യം കവി പാടുന്നതു കേട്ടില്ലേ.'

എന്നീ ഗാനങ്ങൾ എല്ലാവരെയും രസിപ്പിക്കുന്നവയായിരുന്നു; ചിന്തിപ്പിക്കുന്നവയും. മലകളെ നീക്കം ചെയ്യാൻ ശ്രമിക്കുന്ന വൃദ്ധന്റെ കഥയായിരുന്നു 'സമതലം' എന്ന നാടകം. 'ധർമ്മാശുപത്രി' എന്ന ഓട്ടം തുള്ളൽ ആരോഗ്യരംഗത്തെ ശോചനീയാവസ്ഥയും 'ഒരു യാത്ര' എന്ന ഓട്ടൻ തുള്ളൽ കുത്തഴിഞ്ഞ ഗതാഗതരംഗത്തെ ശോച്യാവസ്ഥയും തുറന്നുകാട്ടിയിരുന്നു. 'നരബലി' 'ഗലീലിയോ' എന്നീ വിൽപ്പാട്ടുകളും ധാരാളം കേന്ദ്രങ്ങളിൽ അവതരിപ്പിക്കുകയുണ്ടായി. സോഷ്യലിസ്റ്റ് വിപ്ളവദിനമായ നവംബർ 7–ാം തീയതി കണ്ണൂർ ജില്ലയിലെ കാസർകോട്ട് ശാസ്ത്രകലാജാഥ സമാപിച്ചു.

37 ദിവസം നീണ്ടുനിന്ന കലാജാഥ 244 വേദികളിൽ കലാപരിപാടികൾ അവതരിപ്പിച്ചു. പ്രസിദ്ധീകരണസമിതി ഈ ഓരോ കേന്ദ്രങ്ങളിൽ മുൻകൂട്ടി പുസ്തകങ്ങൾ എത്തിക്കുകയും അതു വില്പന നടത്തുന്ന തുക ജാഥാ ക്യാപ്റ്ററനെ ഏല്പിക്കുകയും ചെയ്യണമെന്നു നിർദേശം നൽകുകയും ചെയ്തിരുന്നു. ജാഥാ പരിപാടികൾ ലഘു ലേഖകളായി അച്ചടിച്ച് അവയും വില്പന നടത്തി. ചുരുങ്ങിയത് 4 ലക്ഷം പേരെങ്കിലും കലാജാഥ കണ്ടിരിക്കണം.

പരിഷത്തിന്റെ പതിനെട്ടാം വാർഷികം പാലക്കാട്ടുവച്ച് 1981 ഫെബ്രുവരി 13, 14, 15 തീയതികളിൽ നടന്നു. ജനറൽ കൗൺസിൽ അംഗങ്ങളും പ്രതിനിധികളുമായി 350–ൽ പരം ആളുകൾ പങ്കെടുത്തു. വനിതകളും ധാരാളം പേർ വന്നിരുന്നു. പാലക്കാടിന്റെ വികസനത്തെക്കുറിച്ചുനടന്ന സെമിനാർ ആയിരുന്നു പ്രധാന പരിപാടി, അതോടനുബന്ധിച്ച് 'പാലക്കാട് ഇന്ന് നാളെ' എന്ന പേരിൽ ഒരു പുസ്തകം പ്രസിദ്ധീകരിക്കണമെന്നും നിശ്ചയിച്ചിരുന്നു. പുസ്തകം പിന്നീട് പ്രസിദ്ധീകരിക്കുകയു

ണ്ടായി. നൂറണി ശാരദാശങ്കര കല്ല്യാണമണ്ഡപത്തിൽ ചേർന്ന ജനറൽ കൗൺസിൽ പ്രൊഫസർ. എം. കെ പ്രസാദിനെ പ്രസിഡൻറായും ശ്രീ. സി. ജെ. ശിവശങ്കരനെ സെക്രട്ടറിയായും തെരഞ്ഞെടുത്തു, 13—ാം തീയതി ചേർന്ന സൗഹൃദ സമ്മേളനത്തിൽ കർണാടക, രാജസ്ഥാൻ എന്നിവിടങ്ങളിൽനിന്നും എത്തിയ സൗഹാർദപ്രതിനിധികരം സംബന്ധിച്ചിരുന്നു, സമാപനസമ്മേളനത്തിൽവച്ച് സയൻസ്ക്രീം കപിസ് എന്ന പുസ്തകം പ്രകാശനം ചെയ്തു.

1980 ലെ കലാജാഥയിലെ അനുഭവങ്ങരം ഉരംക്കൊണ്ടുകൊണ്ട്കൂടുതൽ മെച്ചപ്പെട്ട കലാരൂപങ്ങളോടെ 1981 ലെ പരിപാടി ആസൂത്രണം ചെയ്തു. സെപ്തംബർ മാസത്തിൽ കളമശേരി എച്ച്. എം. ടി. കോളണിയിൽ നടന്ന പരിഷത് ക്യാമ്പിൽ പരിപാടികരം അവതരിപ്പിച്ചു.

രണ്ടു ജാഥകളാണ് 1981 ൽ ആസൂത്രണം ചെയ്തത്. തെക്കു നിന്നുമുള്ള ജാഥ തിരുവനന്തപുരം ജില്ലയിലെ കെടാകുളത്തുനിന്നും വടക്കൻ ജാഥ പയ്യന്നൂരിൽ നിന്നും ഒക്ടോബർ 2-ാം തീയതി ആരംഭിച്ചു. തെക്കൻ ജാഥയുടെ ക്യാപ്ററൻ കോലഴി നാരായണനും മാനേജർ തോമസ് വർഗീസും വടക്കൻ ജാഥയുടെ ക്യാപ്ററൻ ഡോ. എം. ആർ. ഗോപിനാഥൻ നായരും മാനേജർ ഏ. ഏ. ബോസും ആയിരുന്നു.

കഴിഞ്ഞ വഷത്തെ മെച്ചപ്പെട്ട പരിപാടികളും പുതുതായി സംവിധാനം ചെയ്ത പരിപാടികളും ജാഥാംഗങ്ങരം അവതരിപ്പിച്ചു. വിദ്യാഭ്യാസ സമ്പ്രദായത്തിലെ പാളിച്ചയിലേക്കു വിരൽ ചൂണ്ടുന്ന 'തത്തമ്മേ പൂച്ച പൂച്ച' എന്ന നാടകം. ഇന്നത്തെ ചികിൽസാ സമ്പ്രദായത്തെ തുറന്നു കാണിക്കുന്ന 'നരകം' ബഹുരാഷ്ട്ര കമ്പനികളുടെ ഔഷധങ്ങരം, ടോണിക്കുകരം എന്നിവയുടെ നിർമാണ വിപണന നയത്തിലെ കള്ളത്തരങ്ങരം വെളിവാക്കുന്ന, 'യുദ്ധം' എന്നീ നാടകങ്ങരം വനനശീകരണത്തെക്കുറിച്ചുള്ള കാക്കാരിശി നാടകം 'ഹേ പ്രപഞ്ചമേ നീ മായയാണോ....' എന്ന ഗാനം, 'ആർക്കും മനസ്സിലാകും'. എന്ന ബെർതൊരംത് ബ്രഹ്തിൻെറ കവിത തുടങ്ങി നിരവധി പുതിയ ഇനങ്ങരം ശാസ്ത്രകലാജാഥ 1981 ൽ കാഴ്ചവച്ചു, നവംബർ ഏഴാം തീയതി രണ്ടു ജാഥകളും തൃശൂരിൽ എത്തി സമാപന പ്രകടനങ്ങരം നടത്തി.

1981 നവംബർ ഏഴിന് 'സയൻസ്ക്രീം 81' എന്ന പേരിൽ സയൻസ്ക്രീം പരമ്പരയിലെ 10 പുസ്തകങ്ങരം കൂടി പ്രസിദ്ധപ്പെടുത്തി. പുസ്തകത്തിൻെറ വലിപ്പം ഇത്തവണ വ്യത്യാസപ്പെടുത്തിയിരുന്നു. വേദങ്ങളുടെ നാട്, നമുക്കൊരു പാട്ടുപാടാം, ബ്രഹ്മാണ്ഡത്തിൻെറ കഥ തുടങ്ങിയ പുസ്തകങ്ങരം ഈ സെററിൽ പുറത്തുവന്നവയാണ്,

**കെ. വി. രാഘവൻനമ്പ്യാർ**

1981 ഡിസംബർ 14—ാം തീയതി പരിഷത്തിൻെറ പ്രമുഖ പ്രവർത്തകനും മുൻ ജനറൽ സെക്രട്ടറിയും ശാസ്ത്രഗതി പത്രാധിപരും ആയിരുന്ന കെ. വി രാഘവൻനമ്പ്യാർ അന്തരിച്ചു. മൃതദേഹം തിരുവനന്തപുരത്തുനിന്നും പരിഷത് പ്രവർത്തകർ ചേർന്ന് തളിപ്പറമ്പിലെത്തിച്ചു. കൊല്ലത്തും തൃശൂരും മററും പരിഷത് പ്രവർത്തകർ മൃതദേഹത്തിനുമുമ്പിൽ ആദരാജ്ഞലികരം അർപ്പിച്ചു. തളിപ്പറമ്പിൽ പരിഷത് പ്രവർത്തകരുടെ സാന്നിദ്ധ്യത്തിലാണ് ശവസംസ്ക്കാരം നടന്നത്. ശ്രീ നമ്പ്യാരുടെ രണ്ടു കുട്ടികളെ പഠനത്തിൽ സഹായിക്കുവാനായി പരിഷത് ഒരു എൻഡോവ്മെൻറ് ഏർപ്പെടുത്തിയിട്ടുണ്ട്.

പരിഷത്തിൻെറ പത്തൊൻപതാം വാർഷികം 1982 ഫെബ്രുവരി 11, 12, 13, 14 തീയതികളിൽ മഞ്ചേരി ലക്ഷ്മി ആഡിറേറാറിയത്തിൽ വച്ച് നടത്തി. നാനൂറിലേറെ പ്രതിനിധികരം യോഗത്തിൽ സംബന്ധിച്ചു. ഫെബ്രുവരി 11—ന് മഞ്ചേരി ഗവ: ബോയ്സ് ഹൈസ്ക്കൂളിൽ തയാറാക്കിയ ശാസ്ത്ര പ്രദർശനത്തിൽ വിവിധതരം പുകയില്ലാത്ത അടുപ്പുകരം, തെങ്ങുകയററയന്ത്രം എന്നിവ ജനങ്ങളുടെ ശ്രദ്ധ പിടിച്ചു പററി.

12—ാം തീയതി രാവിലെ ഉൽഘാടനശേഷം വിദ്യാഭ്യാസ സെമിനാർ നടന്നു. സെമിനാറിൽ അവതരിപ്പിച്ച വിദ്യാഭ്യാസരേഖ തന്നെ സൂവനീർ ആയി വിതരണം ചെയ്തു. വിദ്യാഭ്യാസ വിചക്ഷണൻമാരുടെ തലത്തിലും അധ്യാപകരുടെ തലത്തിലും വിദ്യാർഥികളുടെയും രക്ഷാകർത്താക്കളുടെയും തലത്തിലും കഴിഞ്ഞ ഏതാനും വർഷങ്ങളായി പരിഷത് പ്രവർത്തകർ നടത്തിയ ചർച്ചകളുടെയും യോഗങ്ങളുടെയും സെമിനാറുകളുടെയും ഫലമായി ഉരുത്തിരിഞ്ഞുണ്ടായ വിദ്യാഭ്യാസരേഖയാണ് മഞ്ചേരി സമ്മേളനത്തിൽ വച്ച് സെമിനാറിൽ അവതരിപ്പിക്കുകയും പ്രകാശിപ്പിക്കുകയും ചെയ്തത്.

ഉച്ചയ്ക്കുശേഷം ചേർന്ന ജനറൽ കൗൺസിൽ യോഗം ശ്രീ. സി. ജി. ശാന്തകുമാറിനെ പ്രസിഡൻറായും ശ്രീ. കെ. കെ. കൃഷ്ണകുമാറിനെ ജനറൽ സെക്രട്ടറിയായും തെരഞ്ഞെടുത്തു. അന്നു രാത്രി നടന്ന സമ്മേളനത്തിൽ കേരളത്തിനു പുറത്തുനിന്നും വന്നെത്തിയ സൗഹാർദ്ദ പ്രതിനിധികൾ പങ്കെടുത്തു. ചിപ്കോ പ്രസ്ഥാനത്തിൻെറ നേതാവായ സുന്ദർലാൽ ബഹുഗുണ, ഭൂമിസേനയിലെ ദത്താ സവാലെ എന്നിവർ പ്രസംഗിച്ചു.

വാർഷികത്തോടനുബന്ധിച്ച് മഞ്ചേരി സ്കൂളിൽവച്ച് ഒരു ഗ്രാമീണസമ്മേളനം നടക്കുകയുണ്ടായി. ഗ്രാമങ്ങളിൽ നിന്നുള്ള പ്രതിനിധികളും പരിഷത് പ്രവർത്തകരും ചേർന്ന് ഗ്രാമതല പ്രവർത്തനങ്ങളെപ്പററി ചർച്ചചെയ്തു. 14–ാം തീയതി രാവിലെ ജനറൽ കൗൺസിൽ സമ്മേളിച്ച് ഭാവിപ്രവർത്തനങ്ങൾ ആസൂത്രണം ചെയ്തു.

ചാലിയാർ മലിനീകരണപ്രശ്നത്തിൽ ഗവണ്മെൻറും ഫാക്ടറി മാനേജുമെൻറും അടിയന്തിരമായി കൂടിയാലോചനനടത്തി ആവശ്യമായ ശുദ്ധീകരണ നടപടികൾ സ്വീകരിക്കണമെന്നും ആവശ്യപ്പെടുന്ന പ്രമേയവും വെള്ളൂർ ന്യൂസ് പ്രിൻറ് ഫാക്ടറിയുടെ പരിസ്ഥിതിസ്വാധീനപത്രിക പരസ്യപ്പെടുത്തണമെന്ന പ്രമേയവും പാസാക്കി.

വാർഷികത്തിനുമുമ്പുള്ള ഒരു മാസക്കാലം മലപ്പുറം ജില്ലയിലെ ഗ്രാമങ്ങൾതോറും പരിഷത് പ്രവർത്തകർ കലാപരിപാടികൾ അവതരിപ്പിക്കുകയും വികസനചർച്ച പ്രസംഗങ്ങൾ ഇവ നടത്തുകയും ചെയ്തു, 'വന്നേരി മുതൽ വഴിക്കടവുവരെ' എന്നായിരുന്നു ഈ പൊതുജന സമ്പർക്കപരിപാടിയുടെ പേര്.

## ചാലിയാർ

മാവൂരിൽ ഗ്വാളിയർ റയോൺസ് ഫാക്ടറിയിലെ മലിനജലം ശുദ്ധീകരിക്കാതെ ചാലിയാറിലേക്കൊഴുക്കിയും സൾഫർ ഡൈ ഓക്സൈഡ് തുടങ്ങിയ മാലിന്യങ്ങൾ അന്തരീക്ഷത്തിൽ കലർത്തിയും നടത്തുന്ന പരിസര മലിനീകരണത്തിനെതിരായി വാഴക്കാട്ടെയും വാഴയൂരിലെയും ജനങ്ങളെ ബോധവാന്മാരാക്കാനുള്ള ശ്രമങ്ങൾ പരിഷത്ത് നടത്തിയിരുന്നു. മലിനീകരണത്തിനെതിരെ പ്രക്ഷോഭണം നടത്താൻ തയ്യാറായ വിവിധ സംഘടനകളെ പരിഷത് പ്രവർത്തകരാണ് ഏകോപിപ്പിച്ചത്. അങ്ങനെ സംഘടിപ്പിച്ച ചാലിയാർ മലിനീകരണ വിരുദ്ധ ജാഥ 1982 ഏപ്രിൽ 26 മുതൽ 30 വരെ ചാലിയാർ തീരത്തെ അഞ്ചു പഞ്ചായത്തുകളിൽ പദയാത്രയും ശാസ്ത്രകലാ പരിപാടികളും നടത്തി. ഏപ്രിൽ 27 ന് ആക്കോട് വച്ച് ഒരു പരിസര സംരക്ഷണ പഠന ക്യാമ്പും സംഘടിപ്പിക്കപ്പെട്ടു.

## കല്ലടയാററിലെ മലിനീകരണം

പുനലൂർ പേപ്പർ മില്ലിൽ നിന്നും കല്ലടയാറിലേക്ക് ഒഴുക്കി വിടുന്ന മലിനജലം ആ പ്രദേശത്തെ ജനങ്ങളിലും ഭാവിതലമുറകളിലും ഉണ്ടാക്കുന്ന ഭവിഷ്യത്തുകളെക്കുറിച്ച് ബോധവൽക്കരണം നടത്തുവാനായി പരിഷത്ത് പ്രവർത്തകർ കല്ലടയാററിൽ മലിനീകരണ വിരുദ്ധ സമിതി സംഘടിപ്പിക്കുകയും ഏപ്രിൽ 23, 24, 25 തീയതികളിൽ കാൽനട ജാഥയും ശാസ്ത്രകലാപരിപാടികളും നടത്തുകയും ചെയ്തു.

വെള്ളൂർ ന്യൂസ് പ്രിൻറ് ഫാക്ടറി പ്രവർത്തനം തുടങ്ങുന്നതിനു മുമ്പു തന്നെ ചുററുമുള്ള ജനങ്ങളെ മലിനീകരണത്തെപ്പററി മനസ്സിലാക്കുന്നതിനും അതിനെതിരെ ജനങ്ങളെ അണിനിരത്തുന്നതിനും പരിഷത്ത് പരിശ്രമിച്ചു. 1982 മാർച്ച് 2, 3, 4 തീയതികളിൽ വൈക്കത്തും സമീപസ്ഥലങ്ങളിലും കാൽ നട ജാഥയും ശാസ്ത്രകലാ പരിപാടികളും നടത്തി.

തിരുവനന്തപുരത്ത് ശബ്ദ മലിനീകരണത്തിനെതിരായ കേസിൽ ഏതാനും പരിഷത് പ്രവർത്തകർ കക്ഷി ചേരുകയും ശബ്ദമലിനീകരണത്തെ കുറയ്ക്കുവാനുതകുന്ന വിധത്തിൽ ഒരുകോടതി വിധി സമ്പാദിക്കുകയും ചെയ്തു.

1982 മാർച്ചിൽ കോഴിക്കോട് സയൻസ് സെൻററിൻെറ പണി പൂർത്തിയായി. ലൈബ്രറി, അക്വേറിയം, യുറീക്ക എഡിററുടെ ഓഫീസ്, പരിഷത്ത് കോഴിക്കോട് ജില്ലാക്കമ്മിററി ഓഫീസ് എന്നിവയുടെ പ്രവർത്തനം പുതിയ കെട്ടിടത്തിൽ ആരംഭിക്കുകയും ചെയ്തു.

മുറിഞ്ഞ പുഴയിലെ ഗ്രാമശാസ്ത്രസമിതി പ്രവർത്തകരുടെ നേതൃത്വത്തിൽ നാട്ടുകാർ സ്വന്തം പരിശ്രമത്താൽ ഒരു മാസം കൊണ്ട് ഒരു റോഡ് നിർമ്മിച്ചു. റോഡിന് പരിഷത്ത് റോഡ് എന്നാണ് പേരിട്ടിരിക്കുന്നത്.

## ശാസ്ത്രകൗതുകം

പരിഷത്ത് തയ്യാറാക്കിയ ശാസ്ത്രകൗതുകം എന്ന ബൃഹത് ഗ്രന്ഥത്തിൻെറ പ്രകാശനം

1982 ജൂലൈ 25–ന് കോഴിക്കോട്, കൊല്ലം, തിരുവനന്തപുരം, തൃശൂർ എന്നിവിടങ്ങളിൽ വച്ചു നടത്തി. ഉള്ളടക്കത്തിലും അച്ചടിയിലും ബയൻറിങ്ങിലും മുന്നിട്ടു നിൽക്കുന്ന ഈ പുസ്തകത്തിന്റെ അയ്യായിരം കോപ്പികൾ തയ്യാറാക്കി വിതരണം ചെയ്തു.

1982–ലെ ഒരു പുതിയ പൊതുജന സമ്പർക്കപരിപാടിയായിരുന്നു ശാസ്ത്ര സമിതി കാൽനട ജാഥ. സംസ്ഥാനത്തുടനീളം ഗ്രാമശാസ്ത്ര സമിതികളും യൂണിററുകളും ചേർന്ന് ഏപ്രിൽ 21 മുതൽ 31 വരെ നീണ്ടുനിൽക്കുന്ന കാൽനട ജാഥ നടത്തി. ശാസ്ത്രകലാപരിപാടികൾ അവതരിപ്പിക്കുകയും ക്ളാസുകൾ എടുക്കുകയും ചെയ്തു. വഞ്ചിക്കപ്പെടുന്ന ഉപഭോക്താവ് എന്ന വിഷയത്തെക്കുറിച്ചുള്ള ചർച്ചാക്ളാസുകൾ നടത്തി. അതിനുവേണ്ടി തയ്യാറാക്കിയ ലഘു ശാസ്ത്ര പുസ്തകങ്ങൾ വിതരണം ചെയ്തു.

## 1982 ലെ ശാസ്ത്രകലാജാഥ

1982 ലെ ശാസ്ത്രകലാജാഥ കഴിഞ്ഞ രണ്ടു വർഷങ്ങളിലെ അനുഭവങ്ങൾ ഉൾക്കൊണ്ടുകൊണ്ടാണ് നടത്തിയത്. കൂടുതൽ ശക്തിമത്തും കലാസുന്ദരവുമായ ഇനങ്ങൾ ഇതിൽ അവതരിപ്പിച്ചു. കോഴിക്കോട് ജില്ലയിലെ പെരുവണ്ണാമൂഴിയിൽ വച്ച് 1982 സെപ്തംബർ 19, 20, 21 തീയതികളിൽ നടന്ന പ്രവർത്തക ക്യാമ്പിൽ കലാപരിപാടികൾ അവതരിപ്പിക്കുകയും ചർച്ചനടത്തുകയും ചെയ്തു.

1982 ഒക്ടോബർ 2–ാംതീയതി ഇടുക്കി ജില്ലയിലെ ഉടുമ്പന്നൂരിൽനിന്ന് തെക്കൻജാഥ ആരംഭിച്ചു. വയനാട്ടിലെ കൽപ്പററയിൽനിന്നാണ് വടക്കൻ ജാഥ ആരംഭിച്ചത്. തെക്കൻജാഥയുടെ ക്യാപ്ററൻ എം. ആർ ഗോപിനാഥൻനായരും മാനേജർ തോമസ് വർഗീസും ആയിരുന്നു. വടക്കൻ ജാഥയിൽ കോലഴി മുരളി ക്യാപ്ററന്റെയും പി. അപ്പുക്കുട്ടൻനായർ മാനേജരുടെയും ചുമതല വഹിച്ചു. നാല് പെൺകുട്ടികൾകൂടി ജാഥയിൽ ഉടനീളം പങ്കെടുത്തിരുന്നു എന്നതായിരുന്നു ഇത്തവണ ഒരു സവിശേഷതയായി പറയാനുള്ളത്. മെക്കാളെയുടെ പ്രേതമായ ഇന്നത്തെ വിദ്യാഭ്യാസ സമ്പ്രദായത്തെ കളിയാക്കുന്ന 'യന്ത്രം' എന്ന നാടകം, ഫാക്ടറികൾ നടത്തുന്ന മലിനീകരണത്തിലേക്ക് വിരൽചൂണ്ടുന്ന 'വിഷം' എന്ന നാടകം, ശാസ്ത്രത്തെ സ്ഥാപിത താൽപര്യക്കാരിൽ നിന്നും മോചിപ്പിക്കുന്ന 'മോചനം' എന്ന നാടകം 'എതിർക്കിൻ കൂട്ടരെ' എന്ന മരം വെട്ടുകാരും മരം വെട്ടുതടയുന്നവരും തമ്മിലുള്ള വാഗ്വാദം–പരിചമുട്ടുകളി 'ഇറക്കുമതി' എന്ന ചവിട്ടുനാടകം, ഇലക്ട്രിസിററി ബോർഡിന്റെ പോരായ്മകൾ ചൂണ്ടിക്കാണിക്കുന്ന 'വെളിച്ചം' എന്ന ഓട്ടൻ തുള്ളൽ, 'വിശ്വമാനവൻ' എന്ന സംഗീത ശില്പം, 'കേരളം ഇന്നലെ; ഇന്ന്; നാളെ' എന്ന സംഘഗാനം എന്നിവയായിരുന്നു ശ്രദ്ധേയമായ പുതിയ ഇനങ്ങൾ.

നവംബർ 7ന് ചെറായിയിൽ വച്ച് ഉൽസവപ്രതീതി ജനിപ്പിച്ച ചുററുപാടിൽ പതിനായിരക്കണക്കിനു ജനങ്ങളുടെ സാന്നിധ്യത്തിൽ രണ്ടു ജാഥകളും ഒത്തുചേർന്ന് പ്രകടനങ്ങൾ കാഴ്ചവച്ചുകൊണ്ട് പരിപാടി സമാപിച്ചു. 315 കേന്ദ്രങ്ങളിലാണ് ഇത്തവണ പരിപാടികൾ അവതരിപ്പിച്ചത്.

1983 ഫെബ്രുവരിയിൽ പരിഷത്തിന്റെ ഇരുപതാം വാർഷികം തിരുവനന്തപുരത്തു വച്ചു നടക്കുന്നു.

# കേരള ശാസ്ത്രസാഹിത്യ പരിഷത്ത്
# ഇന്നലെ, ഇന്ന്, നാളെ.



കേരളശാസ്ത്ര സാഹിത്യ പരിഷത്ത് 20 വയസ്സ് പിന്നിട്ട് 21–ാം വയസ്സിലേക്ക് പ്രവേശിച്ചിരിക്കയാണ്. പരിഷത്തിനെപ്പോലെ ഒരു സംഘടനയുടെ ആവശ്യം, കേരളത്തിൽ മാത്രമല്ല, ഇന്ത്യയിലാകെ, മുൻപെന്നത്തേക്കാളും കൂടുതൽ അനുഭവപ്പെട്ടിരിക്കുന്ന ഈ സന്ദർഭത്തിൽ പരിഷത്തിൻെറ കഴിഞ്ഞ 20 വർഷത്തെ പ്രവർത്തനങ്ങൾ അപഗ്രഥിക്കുകയും വളർച്ച തളർച്ചകൾ വിലയിരുത്തുകയും അവയുടെ കാരണങ്ങൾ ആരായുകയും ചെയ്യേണ്ടിയിരിക്കുന്നു; എന്തെല്ലാമാണ് അതിൽ അർപ്പിതമായിരിക്കുന്ന കടമകൾ, എന്തെല്ലാമാണ് അതിനേറ്റെടുക്കുവാൻ കഴിയുക എന്ന് പരിശോധിക്കേണ്ടിയിരിക്കുന്നു; പരിഷത്തിനെ ചരിത്രപരമായി വിലയിരുത്തേണ്ടിയിരിക്കുന്നു. ഇന്നത്തെ പരിഷത്ത് ഇന്നലത്തേതിൻെറ തുടർച്ചയാണ് എന്ന കാര്യവും കേരളത്തിലെ സാമൂഹ്യ സാംസ്കാരിക മണ്ഡലങ്ങളിൽ സംഭവിച്ചുകൊണ്ടിരിക്കുന്ന പരിവർത്തനങ്ങളുടെ ഒരു ഭാഗമാണതെന്ന കാര്യവും ഓർത്തുകൊണ്ടായിരിക്കണം ഈ വിലയിരുത്തൽ.

ഇന്ന സ്ഥലത്ത്, ഇന്നസമയത്ത് ഇന്നത് എന്തുകൊണ്ട് സംഭവിച്ചു എന്ന് കൃത്യമായി പറയാൻ ചരിത്രശാസ്ത്രത്തിനാവില്ലെങ്കിലും സമൂഹത്തിൻെറ പൊതുവായ ചലനത്തിൻെറ ഗതി മനസ്സിലാക്കാനും ചാലകശക്തികളെ തിരിച്ചറിയാനും ചരിത്രശാസ്ത്രം നമ്മെ സഹായിക്കുന്നു. ഒരു സമൂഹത്തിൻെറ ചരിത്രത്തിൽ

20 കൊല്ലം ഒരു നീണ്ടകാലമല്ല. എന്നാൽ ഒരു സംഘടനയുടെ ചരിത്രത്തിൽ അത് സാമാന്യം നീണ്ട ഒരു കാലഘട്ടം തന്നെയാണ്.

16–17 നൂററാണ്ടുകളിൽ യൂറോപ്യൻ രാജ്യങ്ങളിൽ രൂപം കൊണ്ട്, വളർന്ന് ഇന്ന് ലോകമാകെ പടർന്നിരിക്കുന്ന ആധുനിക ശാസ്ത്രം ഭാരതത്തിൽ സൃഷ്ടിച്ച അനുരണനങ്ങളാണ് കേരള ശാസ്ത്രസാഹിത്യ പരിഷത്തിന്റെയും പശ്ചാത്തലം എന്നു വേണമെങ്കിൽ പറയാം. ഇന്ത്യയിൽ രാജാറാം മോഹൻ റോയിയെപ്പോലുള്ളവർ തുടങ്ങി വച്ച ആധുനികവൽക്കരണവും കേരളത്തിൽ ശ്രീനാരായണ ഗുരുവിനെപ്പോലെയുള്ളവർ തുടങ്ങി വച്ച സാമൂഹ്യ പരിവർത്തന ശ്രമങ്ങളും സ്വാതന്ത്ര്യ സമരത്തിന്റെ ഭാഗമായി ഉയർന്നുവന്ന അദ്ധ്യാപക പ്രസ്ഥാനവും ഗ്രന്ഥശാലാ പ്രസ്ഥാനവും ഇവക്കെല്ലാം പുറമെ പൊതുവെ ഉയർന്ന സാക്ഷരതാ നിലവാരവും— എല്ലാം കേരളശാസ്ത്രസാഹിത്യ പരിഷത്തിന്റെ വളർച്ചക്ക് വളക്കൂറുള്ള മണ്ണൊരുക്കിയിരിക്കണം. ഇവയിൽ പലതും ഇന്ത്യയിൽ മററു സംസ്ഥാനങ്ങളിലും ലഭ്യമാണെങ്കിലും കേരളത്തിൽ മാത്രം ഇങ്ങനെ ഒരു പ്രസ്ഥാനം ഉയർന്നു വരുന്നതിന് കുറെയൊക്കെ യാദൃച്ഛികമായ കാരണങ്ങളുമുണ്ട്. 1957–ൽ ഒററപ്പാലത്ത് നടന്ന ഭദ്രകലാസമ്മേളനത്തോടൊപ്പം ശാസ്ത്രസാഹിത്യകാരന്മാരുടെ സമ്മേളനം സംഘടിപ്പിച്ചതും അതേപ്പററി അറിയാത്ത ചിലർ 1962 ൽ ശാസ്ത്രസാഹിത്യ പരിഷത്ത് സ്ഥാപിക്കുന്നതിന് മുൻകയ്യെടുത്തതും ഇതു രണ്ടുമറിയാതെ മോസ്കോവിൽ ഗവേഷണം നടത്തുന്ന ഇന്ത്യക്കാർ ഭാരതീയ ഭാഷകളിൽ വിജ്ഞാന സാഹിത്യം വളർത്തുന്നതിന് പരിപാടിയിട്ടതും ഒക്കെ ഒരു നിലക്ക് യാദൃച്ഛിക സംഭവങ്ങൾ തന്നെയാണ്. എന്നാൽ എല്ലാം കൂടി എടുത്തുനോക്കുമ്പോൾ ഒരു ചരിത്രപരത, ഒരു തരത്തിലുള്ള 'ക്രമം' കാണാവുന്നതാണ്. ശാസ്ത്രസാഹിത്യ പരിഷത്തിന്റെ വളർച്ച ഏകാത്മകമായ ഒരു പ്രക്രിയ ആയിത്തീരുന്നു. എന്ന് പറയുക വയ്യ. സമൂഹത്തിലെ മററു പ്രസ്ഥാനങ്ങളിലെന്നപോലെ ഇതിലെയും വളർച്ചക്ക് ഏററക്കുറച്ചിലുകളുണ്ടായിട്ടുണ്ട്.

ഇതിൽ നിന്ന് നാളെയിലേക്കുള്ള നീക്കത്തിൽ കേരളത്തിലെ പശ്ചാത്തലത്തിലും അഖിലേന്ത്യാ പശ്ചാത്തലത്തിലും പരിഷത്തിനും അതുപോലുള്ള പ്രസ്ഥാനങ്ങൾക്കുമുള്ള പ്രസക്തി എന്ത്? ഇതിന് ഉത്തരം കിട്ടുന്നതിനും അതനുസരിച്ച് ഭാവിപ്രവർത്തനങ്ങൾ കരുപ്പിടിപ്പിക്കുന്നതിനും വേണ്ടി കൂടിയാണ് മുൻകാല പ്രവർത്തനങ്ങൾ അപഗ്രഥിക്കുന്നത്. ഇന്ന് ഈ ലോകത്തിൽ തികച്ചും ഒററപ്പെട്ട് ഒരു സമൂഹത്തിനും കഴിഞ്ഞുകൂടാനാവില്ല. മാനവസമൂഹം ആകെ ഒന്നായിക്കഴിഞ്ഞിരിക്കുന്നു. അത് ഏകാത്മകമല്ലെങ്കിലും. കഴിഞ്ഞ രണ്ടു മൂന്നു നൂററാണ്ടുകളിലുണ്ടായ ശാസ്ത്ര സാങ്കേതിക വളർച്ചയാണ് ഇതിനു കാരണം. ഏത് ഉൾനാടൻ ഗ്രാമത്തിൽ പോയാലും കാണാം, ലോകത്തിന്റെ വിവിധ ഭാഗങ്ങളിൽ വസിക്കുന്ന ജനങ്ങളുടെ അധ്വാനത്തിന്റെ അംശങ്ങളോടു കൂടിയ ചരക്കുകൾ. ആധുനികശാസ്ത്രസാങ്കേതിക വിദ്യകളുടെ ഉൽപന്നങ്ങളുമായി ബന്ധപ്പെടാതെ, ലോകവിപണിയിലുണ്ടാകുന്ന ഗതിവിഗതികളുടെ ആഘാതത്തിനു വിധേയമാകാതെ, തികച്ചും ഒററപ്പെട്ട നിലയിൽ ഇന്ന് ഒരു സമൂഹത്തിനും നിൽക്കാനാവില്ല. പഴയഗോത്ര ജീവിതത്തിലേക്കോ സ്വയം സമ്പൂർണഗ്രാമങ്ങളിലേക്കോ ഇനി ഒരിക്കലും തിരിച്ചുപോകാനാകില്ല; ആധുനിക ശാസ്ത്രത്തിന്റെയും സാങ്കേതികവിദ്യകളുടെയും സഹായത്തോടുകൂടിയല്ലാതെ ഇന്ത്യക്കെന്നല്ല, ലോകത്തിലെ ഒരൊററ രാജ്യത്തിനും നിലനിൽക്കാനാവില്ല. ശാസ്ത്രവും സാങ്കേതിക വിദ്യയും ജനസാമാന്യത്തിന് സ്വായത്തമാക്കുക എന്നത് അതിപ്രധാനമായ ഒരു കടമയായിത്തീർന്നിരിക്കുന്നു. 16–17 നൂററാണ്ടുകളിലാണ് യൂറോപ്പിൽ ആധുനിക ശാസ്ത്രം രൂപം കൊണ്ടതെങ്കിലും ജനസാമാന്യത്തിലേക്ക് കിനിഞ്ഞിറങ്ങി അവരുടെ ജീവിതത്തിന്റെ ഒരു ഭാഗമായിത്തീരാൻ മൂന്നു നൂററാണ്ടോളം വേണ്ടി വന്നു വളരെ സാവധാനത്തിലുള്ള ഒരു പ്രക്രിയ ആയിരുന്നു ഇത്. സോവിയററ് യൂണിയനിൽ ഈ കടമ ഗവൺമെൻറ് തന്നെ ഏറെറടുത്തതിനാൽ പത്ത് മുപ്പത് കൊല്ലത്തിനുള്ളിൽത്തന്നെ ഇത് ചെയ്യാൻ കഴിഞ്ഞു.

ഇന്ത്യയിൽ സോവിയററ് യൂണിയനിലേതിന് സദൃശമായ ഒരു ഭരണകൂടമല്ല ഉള്ളത്. അതിനാൽ തന്നെ ശാസ്ത്രത്തെ ജനങ്ങളിലേക്കെത്തിക്കാൻ ഗവൺമെൻറിനെക്കൊണ്ടാവില്ല. എന്തിന് പറയുന്നു, ജനങ്ങളെ എഴുതാനും വായിക്കാനും പഠിപ്പിക്കാൻകൂടി കഴിഞ്ഞിട്ടില്ല. സ്വാതന്ത്ര്യംകിട്ടി 35 വർഷം കഴിഞ്ഞിട്ടും 70 ശതമാനം പേർക്കും എഴുതാനും വായിക്കാനും അറിഞ്ഞുകൂട! അജ്ഞതയുടെ കൂടപ്പിറപ്പാണ് ദാരിദ്ര്യവും ദുരിതവും. ലോകത്തിലെ ഏററവും അധി

കം നിരക്ഷരകുക്ഷികളെന്നപോലെ ലോകത്തിലെ ഏററവും അധികം ദരിദ്രരും ഉള്ള രാജ്യമാണ് ഭാരതം. ബഹുഭൂരിപക്ഷം ജനങ്ങളും ദരിദ്രരാണെന്ന് മാത്രമല്ല; തുടർച്ചയായി ദരിദ്രവൽക്കരിക്കപ്പെട്ടുവരികയുമാണ്, ദരിദ്രരുടെ എണ്ണം കേവലമായും ആപേക്ഷികമായും കൂടിവരികയാണ്. അവരുടെ ചെലവിൽ ഒരു ചെറു ന്യൂനപക്ഷം തുടർച്ചയായി ധനികവൽക്കരിച്ചുവരികയുമാണ്, ഈ ദരിദ്രവൽക്കരണപ്രക്രിയയെ ജനസാമാന്യം എതിർക്കുന്നുണ്ട്, ചെറുക്കുന്നുണ്ട്. എന്നാൽ അതിൽ അവർ ഇനിയും വിജയിച്ചിട്ടില്ല; ന്യൂനപക്ഷം ജയിച്ചുകൊണ്ടിരിക്കയാണ്. ദരിദ്രവൽക്കരിക്കപ്പെടുന്നവരുടെ ഇടയിൽ ഐക്യംപോര എന്നാണ് ഇതിന് കാരണമായി പറയുന്നത്. എന്നാൽ ഈ അനൈക്യത്തിനുംകൂടി കാരണമായ ഒന്നുണ്ട്. അജ്ഞത, ആധുനിക ശാസ്ത്രത്തിന്റെ എല്ലാ കഴിവുകളും ആ ചെറു ന്യൂനപക്ഷത്തിന് സ്വായത്തമാണ്. ബഹുഭൂരിപക്ഷത്തിന്റെ അധ്വാനം പിഴിഞ്ഞെടുത്ത് സ്വന്തം സമ്പത്ത് വർധിപ്പിക്കുന്നതിന് ശാസ്ത്രവും സാങ്കേതിക വിദ്യകളും ഇക്കൂട്ടർക്ക് ആയുധങ്ങളായിത്തീരുന്നു. ഈ ആയുധങ്ങളാണ് പ്രധാന കുററവാളികൾ എന്നും അവ ഉണ്ടായിട്ടാണ് ചില ആളുകൾ അവ പ്രയോഗിക്കുന്നതെന്നും മററുമുള്ള ഒരു പ്രചാരണം ഇന്ന് ശക്തിപ്പെട്ടു വരുന്നുണ്ട്. ജനങ്ങളുടെ ഇടയിൽ ഒരുതരം ശാസ്ത്ര വിരുദ്ധബോധം വളർത്തിയെടുക്കലായിരിക്കും അതിന്റെ ഫലം. ശാസ്ത്രത്തെയോ സാങ്കേതിക വിദ്യയെയോ നശിപ്പിക്കാനാവില്ല. ന്യൂനപക്ഷത്തിന്റെ കയ്യിൽ അത് ഭൂരിപക്ഷത്തെ ചൂഷണം ചെയ്യുന്നതിനുള്ള ആയുധമായി തുടരുക തന്നെ ചെയ്യും. ഈ ദുസ്ഥിതിയിൽ നിന്നു പുറത്തു കടക്കുന്നതിനായി ജനസാമാന്യം നടത്തുന്ന സമരത്തിൽ ശാസ്ത്രം, അറിവ്, അവരുടെ കയ്യിൽ ഒരു ആയുധമായിത്തീരണം. അത് അവരിലെത്തിക്കാൻ ഒരു സംഘടിത ശ്രമം വേണം. അതിന് പററിയ സംഘടനകൾ വേണം. ജനങ്ങളുടേതായ ഒട്ടേറെ സംഘടനകൾ ഇന്ന് നിലവിലുണ്ട്. എന്നാൽ പല കാരണങ്ങളാലും, ജനങ്ങളെ ആധുനിക ശാസ്ത്രത്തിന്റെ ആയുധമണിയിക്കുന്നതിന് ഈ സംഘടനകൾക്ക് സാധിച്ചിട്ടില്ല; ഇന്നും പല പ്രയാസങ്ങളുമുണ്ട്. ജനങ്ങളെയും അവരുടെ എല്ലാ പ്രസ്ഥാനങ്ങളെയും ശാസ്ത്രത്തിന്റേതായ പടച്ചട്ട അണിയിക്കുന്ന ഒരു പ്രസ്ഥാനത്തിന്റെ ആവശ്യം ഇന്നും നിലനിൽക്കുന്നു. ആ ആവശ്യമാണ് ശാസ്ത്രസാഹിത്യ പരിഷത്ത് നിറവേററുന്നത്.

നിലവിലുള്ള വ്യവസ്ഥിതിയുടെ, ഉൽപാദനബന്ധങ്ങളുടെ, കൂടെപ്പിറപ്പാണ് ഈ ദുസ്ഥിതി എന്നു മനസിലാക്കാൻ വലിയ ഗവേഷണമൊന്നും വേണ്ട. അത് മനസിലാക്കിയവരാണ് പരിഷത്ത് പ്രവർത്തകർ. എന്നാൽ ഇന്ത്യയിലെ ജനങ്ങളിൽ ബഹുഭൂരിപക്ഷത്തിനും ഈ ധാരണയല്ല ഉള്ളത്. തങ്ങളുടെ ജീവിതത്തെ നിയന്ത്രിക്കുന്ന പ്രകൃതി നിയമങ്ങളെക്കുറിച്ചും സാമൂഹ്യ നിയമങ്ങളെക്കുറിച്ചും അവർ അജ്ഞരാണ്. അവയെ മനസ്സിലാക്കുന്നതോടെ വിധിനിഷേധങ്ങളിൽ അധിഷ്ഠിതമായ അവരുടെ ജീവിതവീക്ഷണത്തിലും സമീപനത്തിലും ആകെ മാററം വരുന്നു. രണ്ടു ഘടകങ്ങളാണ് ഈ മാററം വരുത്തുന്നതിൽ സ്വാധീനിക്കുന്നത്. ഒന്ന്, പ്രകൃതി നിയമങ്ങളെയും സാമൂഹ്യനിയമങ്ങളെയും കുറിച്ചുള്ള അറിവ്. രണ്ട്, ഉൽപാദന പ്രവർത്തനങ്ങളിലുള്ള പങ്കാളിത്തവും അതിലൂടെ കൈവരുന്ന ജീവിതാവബോധവും, ആദ്യത്തേത് നൽകുന്നത് ശാസ്ത്രമാണ്. രണ്ടാമത്തേത് ഉപജീവനത്തിനായി ഏർപ്പെടുന്ന തൊഴിലിൽ നിന്നു കിട്ടുന്ന അനുഭവവും, ഈ അനുഭവത്തെ കൂട്ടായി വിശകലനം ചെയ്യാനും അതിൽനിന്ന് നിഗമനങ്ങളിൽ എത്താനും സഹായിക്കുന്നത് തൊഴിൽ സംഘടനകളാണ്. അത്തരം സംഘടനകളിൽ ചേരാത്തവർ, അല്ലെങ്കിൽ ചേർന്നിട്ടും ഈ അപഗ്രഥനശേഷി കൈവരിക്കാത്തവർ ഇപ്പോഴും പഴയ ധാരണകളുടെ മാറാലകളിൽ കുരുങ്ങിക്കിടക്കുന്നു. പ്രകൃതി–സാമൂഹ്യനിയമങ്ങളുടെ വെളിച്ചം കിട്ടാത്തതുകൊണ്ട് കാര്യങ്ങൾ സ്വയം അപഗ്രഥിക്കാൻ അവർക്കു കഴിയുന്നില്ല. ഈ കഴിവുണ്ടാക്കിക്കൊടുക്കുക എന്നതാണ് 'ജനങ്ങളെയും അവരുടെ എല്ലാ പ്രസ്ഥാനങ്ങളെയും ശാസ്ത്രത്തിന്റെ പടച്ചട്ട അണിയിക്കുക, എന്നതുകൊണ്ട് അർഥമാക്കുന്നത്. ഈ കടമ നിറവേററാൻ പരിഷത്തല്ലാതെ മറെറാരു പ്രസ്ഥാനമോ സംഘടനയോ ഇന്നിവിടെയില്ല. ജനങ്ങളുടെ പ്രക്ഷോഭ സമരങ്ങൾക്ക് നേതൃത്വം നൽകുന്ന ഒട്ടേറെ പ്രസ്ഥാനങ്ങളും സംഘടനകളും ഇവിടെയുണ്ട്. പരിഷത്തില്ലെങ്കിലും ആ പ്രവർത്തനം മുന്നോട്ടുപോകും. എന്നാൽ പരിഷത്ത് ഇതേവരെ നടത്തിവരുന്ന തരത്തിലുള്ള പ്രവർത്തനം നടത്താൻ പരിഷത്തിനേ കഴിയൂ, അത് പ്രധാനമായ ഒരു പ്രവർത്തനമാണുതാനും. ഇതാണ് അനുഭവങ്ങൾ കാണിക്കുന്നത്.

# തുടക്കത്തിൻെറ നാളുകൾ

## ഐക്യകേരളവും ശാസ്ത്രസാഹിത്യ സമിതിയും

കേരളീയരുടെ ചിരകാലാഭീഷ്ടമായിരുന്ന ഐക്യകേരളം—മലയാളം സംസാരിക്കുന്നവർക്കെല്ലാം കൂടി ഒരു സംസ്ഥാനം. കേരളത്തിൻെറ സാംസ്കാരിക പാരമ്പര്യത്തെയും മലയാളത്തിൻെറ ഭാഷാപരവും സാഹിത്യപരവുമായ വളർച്ചയെയും ഐക്യകേരളം സഹായിക്കുമെന്ന് ബുദ്ധിജീവികളും സാംസ്കാരിക പ്രവർത്തകരും മനസ്സിലാക്കിയിരുന്നു. 1927 മുതൽ സമസ്ത കേരള സാഹിത്യ പരിഷത്ത് രൂപീകരിച്ചത് ഈ കാഴ്ചപ്പാടോടെയാണ്. 1950 കളിൽ നടന്ന അതിൻെറ സമ്മേളനങ്ങളിൽ മലയാള സാഹിത്യത്തിൻെറ സമഗ്രമായ വികസനത്തിനായി പല ചർച്ചകളും നടക്കുകയുണ്ടായി. വിജ്ഞാന സാഹിത്യം വേണ്ടത്ര വളരുന്നില്ലെന്നും അതിനായി സംഘടിത പ്രവർത്തനം വേണമെന്നുമുള്ള ആശയങ്ങൾ ഈ ചർച്ചകളിൽ പൊന്തിവരികയുണ്ടായി. മാതൃഭാഷ ആയിരിക്കണം ഉപരിവിദ്യാഭ്യാസത്തിൻെറ കൂടി മാധ്യമം എന്ന് 1948–ൽ തന്നെ രാധാകൃഷ്ണൻ കമ്മിഷൻ നിർദ്ദേശിച്ചിരുന്നു. ഇതിനായി ശാസ്ത്രവിഷയങ്ങളിൽ ആധികാരികമായ ഗ്രന്ഥങ്ങൾ ഉണ്ടായിരിക്കണമെന്ന ആശയം പല ബുദ്ധിജീവികളെയും ആകർഷിച്ചു. ഇതിൻെറയെല്ലാം പശ്ചാത്തലത്തിലാണ് 1957–ൽ 'ശാസ്ത്രസാഹിത്യ സമിതി' എന്ന സംഘടന രൂപം കൊണ്ടത്. 1957–ലെ കേരളത്തിലെ സവിശേഷമായ രാഷ്ട്രീയപശ്ചാത്തലവും ഇതിന് പ്രേരകമായിരുന്നിരിക്കാം. വെള്ളിനേഴി ഹൈസ്ക്കൂളിൻെറ ധനശേഖരണാർഥം ഒററപ്പാലത്തുവച്ച് നടന്ന 'ഭദ്രകലാസമ്മേളന'ത്തിൻെറ നിഴലിൽ, ആധുനിക ശാസ്ത്രരംഗത്ത് അധ്യാപകരായി വ്യാപരിക്കുന്നവരും സാമൂഹ്യ പ്രവർത്തനം നടത്തുന്നവരും ഭാഷാപണ്ഡിതന്മാരും വേദാന്താദി ശാസ്ത്രങ്ങളിൽ തൽപരരും ആയവരുടെ ഒക്കെക്കൂടിയുള്ള അവിയൽ സംഘത്തിലാണ് ഇത് രൂപം കൊണ്ടത്. 25 കൊല്ലം മുമ്പ് ആ സമ്മേളനത്തിൽ പങ്കെടുത്ത ചിലരെങ്കിലും ഇന്ന് ശാസ്ത്രസാഹിത്യ രംഗത്ത് സജീവരാണ്. മലയാളത്തിൽ ജനങ്ങൾക്ക് മനസ്സിലാകുന്ന ലേഖനങ്ങളും പുസ്തകങ്ങളും വേണം. 1959–ൽ ഡാർവിൻെറ 'ഒറിജിൻ ഓഫ് സ്പിഷീസി'ൻെറ ശതാബ്ദിയാണ്. അന്നേക്ക് ആ പുസ്തകം മലയാളത്തിൽകൊണ്ടുവരണം. 'പെൻഗ്വിൻ സയൻസ് ന്യൂസ്'' പോലെ ശാസ്ത്രലേഖനങ്ങൾ ചേർത്ത ഒരു ആനുകാലിക പ്രസിദ്ധീകരണം ഇറക്കണം—ഇതൊക്കെയായിരുന്നു ആദ്യത്തെ യോഗത്തിൽ ഉയർന്നുവന്ന കാര്യങ്ങൾ. ഇതെല്ലാം നടത്തുന്നതിന് ഒരു നിർവാഹക സമിതിയെയും തെരഞ്ഞെടുത്തു. എന്നാൽ ഇട്ട പ്ലാനുകൾ നടപ്പാക്കാൻ, കഴിഞ്ഞില്ല. 'പെൻഗ്വിൻ സയൻസ് ന്യൂസി'ൻെറ രൂപത്തിൽ 'ആധുനികശാസ്ത്രം' എന്നൊരു പുസ്തകത്തിൻെറ പ്രസിദ്ധീകരണം നടന്നുവെങ്കിലും ആ പരമ്പരയിൽ ആ ഒരു ഗ്രന്ഥം മാത്രമെ പ്രസിദ്ധീകരിക്കുകയുണ്ടായുള്ളൂ. പല കാരണങ്ങളാലും ഈ സമിതി അൽപായുസ്സായിത്തീർന്നു. വ്യാപകമായ അടിത്തറ വളർത്തിയെടുക്കാൻ മൂർത്തമായ പദ്ധതികളൊന്നുമുണ്ടായിരുന്നില്ല. സ്ഥാപകാംഗങ്ങളിൽ ഭൂരിഭാഗവും മററു കാര്യങ്ങളിൽ കൂടുതൽ വ്യാപൃതരായി—ഇത് രണ്ടുമായിരിക്കാം സമിതിയുടെ ബാല്യമരണത്തിന് കാരണം.

## കേരള ശാസ്ത്ര സാഹിത്യ പരിഷത് പുതിയ തുടക്കം

ശാസ്ത്ര സാഹിത്യസമിതി ഔപചാരികമായി പിരിച്ചു വിട്ടില്ലെങ്കിലും 1958–ൽ തന്നെ അതിൻെറ പ്രവർത്തനം നിലച്ചിരുന്നു. ഈ 'ക്ഷണിക ജീവി'യെക്കുറിച്ച് നേരത്തെ അറിഞ്ഞുകൂടാത്ത കുറച്ചു പേരാണ് 1962–ൽ മലയാളത്തിൽ ശാസ്ത്രം പ്രചരിപ്പിക്കുന്നതിനായി 'ശാസ്ത്ര സാഹിത്യകാരന്മാരുടെ ശക്തമായ ഒരു സംഘടന'ക്ക് രൂപം നൽകാൻ മുൻകയ്യെടുത്തത്. ശാസ്ത്ര സാഹിത്യസമിതിയിൽ ഉണ്ടായിരുന്ന ചിലർ ആദ്യം മുതലേ ഈ പുതിയ സംരംഭവുമായി ബന്ധപ്പെട്ടു. 1962 ഏപ്രിൽ 8 ന് കോഴിക്കോട് വച്ചു ചേർന്ന ആലോചനാ യോഗത്തിലാണ്. ഈ പുതിയ സംഘടന രൂപം കൊണ്ടത്. "കേരള ശാസ്ത്ര സാഹിത്യ പരിഷത്ത്'' എന്ന പേരും അതിന് നൽകപ്പെട്ടു. അന്ന് ഇതിൻെറ കാഴ്ചപ്പാട്, ശാസ്ത്ര സാഹിത്യ സമിതിയുടേതിനേക്കാൾ പരിമിതമായിരുന്നു, ശാസ്ത്ര സാഹിത്യകാരന്മാർക്ക് മാത്രമേ അംഗത്വം അനുവദിച്ചിരുന്നുള്ളൂ. കാഴ്ചപ്പാടിലുള്ള ഈ പരിമിതി അതിൻെറ പ്രവർത്തനത്തെയും ബാധിച്ചു. 1962 സെപ്തംബറിൽ ഔപചാരികമായ ഉദ്ഘാടനത്തോടൊപ്പം നടന്ന ശാസ്ത്ര പ്രദർശനവും സിമ്പോസിയവും 1963 ലും

1964 ലുമായി നടന്ന ഏതാനും സിമ്പോസി യങ്ങളുമായിരുന്നു.ആകെയുണ്ടായ പ്രവർത്തനം. അന്ന് പരിഷത്തിൽ ആകെ 30–40 അംഗങ്ങളാണുണ്ടായിരുന്നത്. 1966 വരെ ഇതുതന്നെയായിരുന്നുമൊത്തം അംഗസംഖ്യ. അംഗത്വഫീസ് 10 രൂപാ, പ്രവേശനഫീസ് 2 രൂപ. ശാസ്ത്ര സാഹിത്യ രചയിതാക്കൾക്കുമാത്രം അംഗത്വം. 1963ൽ കൂടിയ ഒന്നാം വാർഷികത്തിൽ ശാസ്ത്ര സാഹിത്യത്തിൽ താൽപര്യമുള്ളവർക്ക് അസോസിയേററ് അംഗമാകാമെന്ന് തീരുമാനിച്ചു. പക്ഷെ അങ്ങനെ അധികംപേർ ചേരാനുണ്ടായിരുന്നില്ല. 1962 മുതൽ 1966 വരെയുള്ള ശാസ്ത്ര സാഹിത്യ പരിഷത്തിൻെറ പ്രവർത്തനം മുമ്പ് 1957-58 കാലത്ത് ശാസ്ത്ര സാഹിത്യസമതി നടത്തിയതിനേക്കാൾ കാര്യമായി കൂടുതലൊന്നുമായിരുന്നില്ല. ‘64 ലും,’ 65 ലും വാർഷിക സമ്മേളനങ്ങൾ കൂടുകയോ പുതിയ ഭാരവാഹികളെ തെരഞ്ഞെടുക്കുകയോ അംഗത്വവരി പിരിക്കുകയോ ഉണ്ടായില്ല.

## ശാസ്ത്രസാഹിത്യ പരിഷത്ത് (മലയാളം) ബോംബെ

1965 അവസാനത്തിൽ ബോംബെയിലെ അണുശക്തി ഗവേഷണ സ്ഥാപനത്തിൽ ജോലിചെയ്യുന്ന ചില ശാസ്ത്രജ്ഞർ മലയാളത്തിൽ ശാസ്ത്രസാഹിത്യം വികസിപ്പിക്കുക എന്ന ഉദ്ദേശ്യത്തോടെ ശ്രമം തുടങ്ങി. തുടക്കത്തിൽ അവർക്ക് കേരള ശാസ്ത്ര സാഹിത്യ പരിഷത്തിനെക്കുറിച്ച് അറിഞ്ഞുകൂടായിരുന്നു. എന്നാൽ 1966 ജനുവരിയിൽ തന്നെ അന്നത്തെ കേരള ശാസ്ത്ര സാഹിത്യ പരിഷത്തിലെ പ്രധാന പ്രവർത്തകരുമായി ബന്ധപ്പെടുകയും ഒരുമിച്ച് പ്രവർത്തനങ്ങൾ ആസൂത്രണം ചെയ്യുകയുമുണ്ടായി. പരിഷത്തിൻെറ ഒരു യൂണിററ് ബോംബെയിൽ രൂപീകരിക്കാൻ തീരുമാനിച്ചു. ശാസ്ത്രഗതി എന്ന ത്രൈമാസികത്തെപ്പററി വ്യക്തമായ ധാരണകളിൽ എത്തി. ബോംബെ ഘടകം ആദ്യത്തെ ലക്കത്തിലേക്ക് 3 ലേഖനങ്ങളും 100 പേരുടെ വാർഷിക വരിസംഖ്യയും (600 രൂപ) അയച്ചുകൊടുക്കാമെന്നു തീരുമാനിച്ചു. ബന്ധങ്ങളെല്ലാം അനൗപചാരികങ്ങളായിരുന്നു. കാരണം അന്നു കേരളശാസ്ത്ര സാഹിത്യ പരിഷത്ത് രജിസ്റ്റർ ചെയ്തിരുന്നില്ല,അതിന് ഒരു ഭരണ ഘടന പോലും ഉണ്ടായിരുന്നില്ല. ബോംബെയിലെ പരിഷത് യൂണിററ് 1966–ൽ തന്നെ ഒരു ഭരണഘടന അംഗീകരിച്ചു; സൊസൈററി ആയി രജിസ്ററർ ചെയ്തു. ഈ ഭരണഘടനയുടെ അടിസ്ഥാനത്തിലാണ് പിന്നീട്, 1967-ൽ കേരള ശാസ്ത്ര സാഹിത്യപരിഷത്തിൻെറ ഭരണഘടന തയ്യാറാക്കിയത്. 1966 മേയിൽ ഒലവക്കോട്ടു വച്ചു നടന്ന കേരള ശാസ്ത്ര സാഹിത്യ പരിഷത്തിൻെറ വാർഷിക സമ്മേളനത്തിൽ വച്ച് ശാസ്ത്രഗതി പ്രസിദ്ധീകരിക്കാൻ തീരുമാനിച്ചു. ബോംബെ ഘടകം അതിൻെറ വാഗ്ദാനം നിറവേററുകയും ചെയ്തു. ഇക്കാലത്ത് അവർ പ്രധാനപ്പെട്ട മററു രണ്ടു പ്രവർത്തനങ്ങളിൽ കൂടി ഏർപ്പെട്ടു. തമിഴ്, കന്നടം, തെലുങ്ക്, ഹിന്ദി, മറാഠി, ഗുജറാത്തി, എന്നീ ഭാഷകളിലും ശാസ്ത്ര സാഹിത്യം വികസിപ്പിക്കുന്നതിനായി പരിഷത്തിനെപ്പോലുള്ള സംഘടനകൾ രൂപീകരിക്കുന്നതിന് മുൻകയ്യെടുത്തു. തൽഫലമായി അവക്കോരോന്നിനും ഓരോ സംഘടന രൂപമെടുക്കുകയും എല്ലാം കൂടിച്ചേർന്ന് ഒരു ഫെഡറേഷൻ രൂപീകരിക്കുകയും ഒക്കെ ചെയ്തുവെങ്കിലും മറാഠി വിജ്ഞാൻ പരിഷത്ത് മാത്രമേ സജീവമായി നിലനിൽക്കുകയുണ്ടായുള്ളു മറെറാന്ന് ബൃഹത്തായ ഒരു സാങ്കേതിക ശബ്ദാവലിയുടെ നിർമാണമായിരുന്നു. ശാസ്ത്രസാഹിത്യകാരൻമാരുടെ സംഘടന എന്നതിൽ നിന്ന് ശാസ്ത്ര സാഹിത്യകാരൻമാരെ വളർത്തിയെടുക്കുകയും ശാസ്ത്രം വ്യാപകമായി പ്രചരിപ്പിക്കുകയും ചെയ്യുന്ന ഒരു സംഘടന എന്ന രൂപാന്തരണത്തിലും ബോംബെ ഘടകത്തിന് പങ്കുണ്ട്. 1966 ൻെറ തുടക്കത്തിൽ കേരള ശാസ്ത്ര സാഹിത്യ പരിഷത്തിൽ ആകെയുണ്ടായിരുന്ന അംഗങ്ങളേക്കാൾ കൂടുതൽ അംഗങ്ങൾ ബോംബെ ശാസ്ത്ര സാഹിത്യ പരിഷത്തിൽ ഉണ്ടായിരുന്നു. ബോംബെ നഗരത്തിൽ വിശിഷ്യ അണുശക്തി ഗവേഷണ സ്ഥാപനത്തിൽ കേന്ദ്രീകരിച്ചിരുന്ന ശാസ്ത്ര സാങ്കേതിക മണ്ഡലങ്ങളിൽ പ്രവർത്തിയെടുക്കുന്നവരുടെ എണ്ണമാണ് ഇത് സാധ്യമാക്കിയത്. 1966–68 കാലത്ത് കേരളത്തിലേയും ബോംബെയിലേയും പരിഷത്ത് പ്രവർത്തകരുടെ കൂട്ടായ പ്രവർത്തനം മലയാള ശാസ്ത്ര സാഹിത്യ പ്രസ്ഥാനത്തെ മുന്നോട്ടു കൊണ്ടു പോകുന്നതിൽ ഒട്ടേറെ സഹായകമായിട്ടുണ്ട്. കേരള ശാസ്ത്ര സാഹിത്യ പരിഷത്ത് സ്വന്തം കാലിൽ നടക്കാവുന്ന ഒരു സംഘടനയായി വളർന്നതോടെ ബോംബെ ഘടകത്തിൻെറ ചരിത്രപരമായ കടമ നിറവേറിക്കഴിഞ്ഞു എന്നു പറയാം. 1968–69–നുശേഷം അതിൻെറ നിലനിൽപിന് പ്രത്യേകം പ്രസക്തിയില്ലാതായിത്തീർന്നു. ഇന്നും പിരിച്ചുവിട്ടിട്ടില്ല എങ്കിലും വളരെക്കാലമായി അത് പ്രവർത്തനരഹിതമാണ്.

### ശാസ്ത്രഗതിയും തൃശൂർ സമ്മേളനവും

1966 മെയ് 4 മുതൽ 7 വരെ ഒലവക്കോട്ടു വച്ചു നടന്ന കേരളസാഹിത്യസമിതിയുടെ നാടകപഠന ക്യാമ്പിന്റെ കൂടെയാണ് പരിഷത്തിന്റെ മൂന്നാം സമ്മേളനം നടന്നത്. 'ശാസ്ത്രഗതി' എന്നൊരു ത്രൈമാസിക പ്രസിദ്ധീകരിക്കാൻ തീരുമാനിച്ചതും ശാസ്ത്ര സാഹിത്യ പരിഷത്തിനെ ശാസ്ത്ര തൽപരരുടെ മുഴുവൻ സംഘടനയായി കാണണമെന്നംഗീകരിച്ചതുമായിരുന്നു ഈ വാർഷികത്തിന്റെ പ്രധാന നേട്ടങ്ങൾ. 1966 ഒക്ടോബറിൽ ശാസ്ത്രഗതി ഒന്നാമത്തെ ലക്കം പുറത്തുവന്നു. അതുവരെ തുടക്കത്തിലെ പത്തു മുപ്പത് അംഗങ്ങൾ മാത്രമുണ്ടായിരുന്ന പരിഷത്തിന് 1967 ആയപ്പോഴേക്കും നൂറിലധികം അംഗങ്ങളുണ്ടായി. എന്നാൽ '67 മെയ് 13ന് തൃശൂരിൽ വച്ചു ചേർന്ന 4–ാം വാർഷിക സമ്മേളനത്തിൽ ഇതിലെ നാലിലൊന്ന് അംഗങ്ങളേ പങ്കെടുത്തുള്ളു.

ഈ നാലാംവാർഷിക സമ്മേളനം പലതുകൊണ്ടും പരിഷത്തിന്റെ ചരിത്രത്തിൽ പ്രാധാന്യമുള്ള ഒന്നാണ്. പരിഷത്തിന് ഒരു ഭരണഘടന അംഗീകരിക്കുകയും അതനുസരിച്ച് പ്രാദേശിക യൂണിററുകൾ, ജില്ലാ ഘടകം എന്നിങ്ങനെ സംഘടന ചിട്ടപ്പെടുത്തുകയും ചെയ്തു. സാങ്കേതിക ശബ്ദാവലികൾ രൂപപ്പെടുത്തുന്നതിന് മാനദണ്ഡങ്ങൾ സ്വീകരിക്കുകയും അതിനായി ഒരു കർമ്മ പദ്ധതിക്ക് രൂപം കൊടുക്കുകയും ചെയ്തു. ഇങ്ങനെ തയ്യാറാക്കിയ സാങ്കേതിക ശബ്ദാവലിയായിരുന്നു കേരള ഭാഷാ ഇൻസ്ററിററ്യൂട്ടിന്റെ വിജ്ഞാന ശബ്ദാവലിക്കും മാനവിക ശബ്ദാവലിക്കും എൻജിനീയറിങ്ങ് ശബ്ദാവലിക്കും അവലംബം.

## ആദ്യദശകത്തിനുശേഷം

1957–ൽ ശാസ്ത്രസാഹിത്യ സമിതി രൂപപ്പെട്ടിട്ട് 1967 ലേക്ക് 10 കൊല്ലം കഴിഞ്ഞിരുന്നു. ഈ കാലഘട്ടത്തിൽ ശാസ്ത്രപ്രചരണത്തിന് ഒരു സംഘടിത ശ്രമം എന്ന ആശയം ചാവാതെ നിന്നു. 1967 ആയപ്പൊഴേക്കും അതിന് ശരിക്കും ഒരു സംഘടനാരൂപം നിലവിൽവന്നു. വരുന്ന 5–6 കൊല്ലത്തിനുള്ളിൽ അത് ഒരു സംഘടനയിൽ നിന്ന് ഒരു പ്രസ്ഥാനമായി മാറാൻ പോവുകയാണ്. സ്വയം ശിക്ഷണം, പരിശീലനം, ശാസ്ത്രമാസികകൾ, ശാസ്ത്രജാഥകൾ ഇന്നത്തെ പരിഷത്തിലേക്കുള്ള പരിവർത്തനം കുറിച്ചത് ഈ കാലഘട്ടമാണ്. അതിന്റെ തുടക്കം കുറിച്ചതാകട്ടെ 1966–67 ൽ ആയിരുന്നു.

### രണ്ടാം ചൊവ്വാഴ്ചകൾ

സ്വയം ശിക്ഷണത്തിനും പരസ്പര പോഷണത്തിനുമുള്ള ഒരു ഉപാധിയായിരുന്നു ഇത്. ബോംബെ ഘടകമാണ് ഇത് തുടങ്ങിവച്ചത്. 1967 നു ശേഷം കേരളത്തിലെ എല്ലാ യൂണിററുകളിലും ഇതു് നടപ്പായി. മാസത്തിലൊരിക്കലെങ്കിലും പരിഷത് പ്രവർത്തകർ ഒത്തുചേരുമെന്ന് ഉറപ്പുവരുത്താനും മലയാളത്തിൽ ശാസ്ത്രം എഴുതാനും വായിക്കാനും ശ്രവിക്കാനുമുള്ള കഴിവ് വർദ്ധിപ്പിക്കാനുമായി എല്ലാ മാസത്തിലും രണ്ടാമത്തെ ചൊവ്വാഴ്ച ഓരോ യൂണിററിന്റെയും ആഭിമുഖ്യത്തിൽ ഒരു ശാസ്ത്രയോഗം (ക്ലാസ്) നടത്തണമെന്നാണ് തീരുമാനം. യോഗത്തിൽ ഒരാൾ ഏതെങ്കിലും ഒരു ശാസ്ത്രവിഷയത്തെക്കുറിച്ച് പ്രബന്ധം തയ്യാറാക്കുകയുംഅവതരിപ്പിക്കുകയും അത് ചർച്ച ചെയ്യുകയും—ഇതാണ് പരിപാടി. ഇംഗ്ലീഷിലൂടെ ശാസ്ത്രം അഭ്യസിച്ച് കൈകാര്യം ചെയ്യുന്നവർക്ക് മലയാളത്തിലൂടെ ശാസ്ത്രം കൈകാര്യം ചെയ്യുന്നതിനുള്ള കഴിവും ആത്മധൈര്യവും ഉണ്ടാക്കിക്കൊടുക്കുക എന്നതായിരുന്നു പ്രധാന ഉദ്ദേശ്യം. പത്തോ അറുപതോ ലബ്ധപ്രതിഷ്ഠരായ എഴുത്തുകാരെക്കൊണ്ടുമാത്രം ചെയ്യാവുന്ന ഒരു കാര്യമല്ല ശാസ്ത്ര പ്രചാരണം. പ്രചാരകരുടെ ഒരു പട തന്നെ വേണം അത് ചെയ്യുവാൻ. ഇത്തരത്തിലുള്ള ചർച്ചായോഗങ്ങൾ അംഗങ്ങളുടെ വൈജ്ഞാനിക മണ്ഡലം വികസിപ്പിക്കുന്നതിനും ഉതകുന്നു. കൂടാതെ പ്രവർത്തകർ മാസത്തിലൊരിക്കൽ വീതമെങ്കിലും കണ്ടുമുട്ടുന്നതിനും പരസ്പരം സൗഹൃദവും ഉൽസാഹവും വളരുന്നതിനും പുതിയ പുതിയ പ്രവർത്തനങ്ങൾ ആലോചിക്കുന്നതിനും സംഘടനാസ്വഭാവം രൂപപ്പെടുത്തുന്നതിനും ഒക്കെ ഇത് സഹായകമായി. ഇത്തരത്തിലുള്ള ആയിരക്കണക്കിന് ശാസ്ത്രയോഗങ്ങൾ അക്കാലത്ത് നടന്നിട്ടുണ്ട്. ഇതിനെ ഒരു തരത്തിലുള്ള സ്വയം ശിക്ഷണം എന്നാണ് പറയേണ്ടത്. കാരണം പങ്കെടുക്കുന്നവരിൽ ഭൂരിഭാഗവും അംഗങ്ങളായിരുന്നു.

അക്കാലത്ത് പരിഷത്ത് പ്രവർത്തകരിൽ നല്ലൊരുഭാഗം കോളേജ് അദ്ധ്യാപകരോ പ്രൊഫഷണൽ ജോലിക്കാരോ ആയിരുന്നു. ഇന്നാകട്ടെ സ്ക്കൂൾ അദ്ധ്യാപകരാണ് പരിഷത്തിന്റെ

അടിത്തറ. ഈ മാററത്തിലേക്കുള്ള കാൽവെപ്പുകൾ നടന്നത് രണ്ട് പ്രവർത്തനങ്ങളിലൂടെയാണ്. ഒന്ന്, 1969–72 കാലങ്ങളിൽവ്യാപകമായി നടന്ന ശാസ്ത്രക്ലാസുകൾ, രണ്ട്; ശാസ്ത്രകേരളം, യുറീക്ക എന്നീ പ്രസിദ്ധീകരണങ്ങളുടെ തുടക്കം. കേരള ഭാഷാ ഇൻസ്ററിററ്യൂട്ടുമായി സഹകരിച്ചുകൊണ്ടാണ് ഇതിലെ ആദ്യത്തെ പ്രവർത്തനം ക്യറെയൊക്കെ നടന്നത്.

## കേരള ഭാഷാ ഇൻസ്ററിററ്യൂട്ട്

മലയാള ശാസ്ത്ര സാഹിത്യ ചരിത്രത്തിലെയും വിജ്ഞാനപ്രചാരണത്തിലെയും ഒരു സുപ്രധാന നാഴികക്കല്ലാണ് കേരള ഭാഷാ ഇൻസ്റ്റിററ്യൂട്ട്. അധ്യയനം, ഏററവും ഉയർന്ന തലം വരെയും, മാതൃഭാഷയിലൂടെ ലഭ്യമാക്കണം എന്ന് 1948 ലെ രാധാകൃഷ്ണൻ കമ്മിഷനും മുമ്പും പിന്നീടും ഒക്കെ ആവർത്തിച്ചുപറയാറുണ്ടെങ്കിലും ഭാരതീയഭാഷകളെ അതിന് സജ്ജമാക്കുന്നതിന് യാതൊരു പ്രവർത്തനവും നടന്നില്ല. വിവിധ ഭാഷകളിലെ വൈജ്ഞാനിക സാഹിത്യ ഭണ്ഡാഗാരം വികസിപ്പിക്കുന്നതിന് സംസ്ഥാന ഗവണ്മെൻറുകൾക്കൊന്നും തന്നെ ഒരു പരിപാടിയുമുണ്ടായിരുന്നില്ല. കേന്ദ്രഗവൺമെൻറ് ഹിന്ദി മാത്രം ശ്രദ്ധിച്ചു. 1967 ൽ മാത്രമാണ് കേന്ദ്രത്തിൽ അഹിന്ദിക്കാരനായ ഒരു വിദ്യാഭ്യാസ മന്ത്രി ഉണ്ടാകുന്നത്. വിവിധ ഭാരതീയ ഭാഷകളിലെ വൈജ്ഞാനിക സാഹിത്യം വികസിപ്പിക്കുന്നതിനായി ഓരോ സംസ്ഥാന ഗവൺമെൻറിനും ഒരു കോടി രൂപ വീതം കേന്ദ്രത്തിൽനിന്ന് നൽകുന്നതാണെന്ന് തീരുമാനിക്കപ്പെട്ടു. ഇദംപ്രഥമമായാണ്, അങ്ങനെ, മററു ഭാരതീയ ഭാഷകൾ വികസിപ്പിക്കുന്നതിനുള്ള ഭൗതിക സഹായം ലഭിക്കുന്നത്. ഹിന്ദിക്കാണെങ്കിൽ കേന്ദ്രീയ ഹിന്ദി നിർദേശാലയവും സാങ്കേതിക പദാവലി നിർമിക്കാനുള്ള നിർദേശാലയവും അങ്ങനെ പലതുമുണ്ടായിരുന്നു, ഇങ്ങനെ ആദ്യമായി കിട്ടിയ ഒരു കോടി രൂപ ഉപയോഗിച്ച് വൈജ്ഞാനിക സാഹിത്യം വികസിപ്പിക്കുന്നതിനുള്ള സംവിധാനം ഏതു രൂപത്തിൽ ഉണ്ടാക്കണം. പല സംസ്ഥാനങ്ങളും അത് സർവകലാശാലകൾക്കിടയിൽ വീതിച്ച് കൈയും കെട്ടിയിരുന്നു. ചിലർ ഗവൺമെൻറിൽ ഇതിനായി ഒരു പുതിയ ഡിപ്പാർട്ട്മെൻറ് തുടങ്ങി. കേരളത്തിലെ അന്നത്തെ ഗവൺമെൻറിന് ഇതിനെപ്പററി കൂടുതൽ വ്യക്തവും ശാസ്ത്രീയവുമായ ഒരു കാഴ്ചപ്പാടുണ്ടായിരുന്നു. സർക്കാരിൻെറ ദൈനംദിന ഇടപെടൽ കൂടാതെ, ഇക്കാര്യത്തിൽ തൽപരരായുള്ളവർ അടങ്ങുന്ന ഒരു സംവിധാനം ഉണ്ടാകണമെന്ന് അവർ മനസ്സിലാക്കി അങ്ങനെയാണ് കേരള ഭാഷാ ഇൻസ്ററിററ്യൂട്ട് ഒരു സൊസൈററി ആയി രജിസ്ററർ ചെയ്തതും അതിൻെറ സാരഥ്യം വഹിക്കാനായി, നേരത്തെ തന്നെ ഈ മണ്ഡലത്തിൽ പ്രവർത്തിച്ചിരുന്ന കേരള ശാസ്ത്ര സാഹിത്യ പരിഷത്തിൻെറ പ്രവർത്തകരെ നിയോഗിച്ചതും.

ഇത് രണ്ടും, ഭാഷാ ഇൻസ്ററിററ്യൂട്ടിൻെറ സ്ഥാപനവും അവിടെ പരിഷത് പ്രവർത്തകരുടെ കേന്ദ്രീകരണവും. നിർണായക പ്രാധാന്യമർഹിക്കുന്നു. ഒന്നാമതായി, മുമ്പൊരിക്കലും സാധിച്ചിരുന്നില്ലാത്ത വിധത്തിൽ കുറെയേറെ പരിഷത് പ്രവർത്തകർക്ക് ഒന്നിച്ചു പ്രവർത്തിക്കാൻ സാധ്യമായി. രണ്ടാമതായി, അന്നു പരിഷത്തിനുണ്ടായിരുന്ന ആൾബലത്തിനു പിന്നിൽ വേണ്ട ധനബലം ഇതുകൊണ്ട് ലഭ്യമായി പിന്നീട് രണ്ടു മൂന്നു കൊല്ലം പരിഷത്തും ഭാഷാ ഇൻസ്ററിററ്യൂട്ടും കൂടി യോജിച്ചുകൊണ്ടുള്ള പ്രവർത്തനമായിരുന്നു. ഇൻസ്ററിററ്യൂട്ട് തയ്യാറാക്കിയ ധീരമായ പ്രസിദ്ധീകരണ പരിപാടിക്ക് പരിഷത്തിൻെറ മുഴുവൻ പിൻ ബലവുമുണ്ടായിരുന്നു. സർവകലാശാലാ വിദ്യാഭ്യാസം അടക്കം മാതൃഭാഷയിലൂടെ, ഇവിടെ മലയാളത്തിലൂടെ, സാധ്യമാകുന്നതിൻെറ ആവശ്യം അധ്യാപകർക്കിടയിൽ പ്രചരിപ്പിക്കാനും അവർക്കതിൽ പരിശീലനം നൽകാനുമായി ഒട്ടേറെ സിമ്പോസിയങ്ങളും സെമിനാറുകളും ഒക്കെ നടന്നു. മിക്കവാറും എല്ലാം ഭാഷാ ഇൻസ്ററിററ്യൂട്ടിൻെറയും പരിഷത്തിൻെറയും സംയുക്താഭിമുഖ്യത്തിലായിരുന്നു. അതിനാൽ തന്നെ അവ സർക്കാർ മോഡലിലുള്ള സെമിനാറുകളിൽ നിന്ന് തുലോം വ്യത്യസ്തവുമായിരുന്നു: ഗൗരവ ബുദ്ധിയോടെ സംഘടിപ്പിക്കപ്പെട്ടവയായിരുന്നു. നൂററുക്കണക്കിന് പുതിയ എഴുത്തുകാരെ കണ്ടുപിടിക്കുന്നതിനും വളർത്തിയെടുക്കുന്നതിനും ഇതു സഹായിച്ചു. രണ്ടുമാസം കൊണ്ട് പത്തുനാൽപതിനായിരം വാക്കുകളുള്ള രണ്ടു ശബ്ദാവലികൾ ഇൻസ്ററിററ്യൂട്ടിനു പ്രസിദ്ധീകരിക്കാൻ കഴിഞ്ഞതും ഈ പരസ്പര സഹകരണത്തിൻെറ ഫലമായാണ്. അതുപോലെ 1968 മുതൽ 1973 വരെയുള്ള പരിഷത്തിൻെറ എല്ലാ വർഷികങ്ങളിലും ഭാഷാ ഇൻസ്ററിററ്യൂട്ടിൻെറ സഹകരണമുണ്ടായിട്ടുണ്ട്. പലരും ഒരേ സമയത്ത് രണ്ടിൻെറയും പ്രവർത്തകരായിരുന്നു.

1969–ൽ ആരംഭിച്ച, പത്താം ക്ലാസ് പരീക്ഷ എഴുതിയിരിക്കുന്ന കുട്ടികൾക്കു വേണ്ടിയുള്ള ശാസ്ത്ര പോഷണ ക്ലാസുകൾക്ക് അത്യന്തം പ്രചാരം ലഭിച്ചു. മിക്ക ജില്ലകളിലും ഏതാനും കേന്ദ്രങ്ങളിലായി ഈ ക്ലാസ്സുകൾ നടത്തുന്നതു പതിവായി. ഇതിനായി ധാരാളം കോളേജധ്യാപകരും സ്ക്കൂളധ്യാപകരും മുന്നോട്ടു വന്നു.

## പ്രസിദ്ധീകരണങ്ങൾ

1966 ൽ തന്നെ 'ശാസ്ത്രഗതി' പ്രസിദ്ധീകരിക്കാൻ തുടങ്ങിയിരുന്നെങ്കിലും അത് ഒരു ത്രൈമാസിക ആയിരുന്നതിനാലും (പിന്നീട് ദ്വൈമാസികയും മാസികയും ആയി മാറി.) സർക്കുലേഷൻ വളരെ കുറവായിരുന്നതിനാലും ശാസ്ത്ര പ്രചാരകൻ എന്നതിലേറെ പ്രവർത്തകരുടെ സംഘാടകൻ എന്ന പങ്കാണ് അത് വഹിച്ചിരുന്നത്. 1968-ൽ തിരുവനന്തപുരത്തുവച്ചുനടന്ന വാർഷിക സമ്മേളനത്തിലാണ് 'ശാസ്ത്രകേരളം' പ്രസിദ്ധീകരിക്കാൻ തീരുമാനിച്ചത്. 1969 ജൂണിൽ പ്രസിദ്ധീകരണം ആരംഭിച്ചു. ഇത് ഹൈസ്ക്കൂൾ വിദ്യാർത്ഥികളെ ലക്ഷ്യമാക്കിയുള്ള ഒരു മാസിക ആയിരുന്നു. 'ശാസ്ത്രഗതി' പത്താം ക്ലാസ് കഴിഞ്ഞവർക്കും പൊതുജനങ്ങൾക്കും ഉള്ളതായിരുന്നു. 1970–ൽ അപ്പർ പ്രൈമറി കുട്ടികൾക്കായി (8–12 വയസ്) യുറീക്ക എന്ന മാസികയും തുടങ്ങി. തുടക്കത്തിൽ ഇവയുടെയെല്ലാം സർക്കുലേഷൻ വളരെ കുറവായിരുന്നു. എന്നാൽ പിൽക്കാലത്ത് ഇരുപതും മുപ്പതും ആയിരം കോപ്പികളായി വർധിക്കാനുള്ളവയായിരുന്നു; യുറീക്ക വിജ്ഞാന പരീക്ഷക്കും ശാസ്ത്രകേരളം ക്വിസിനും ഒക്കെ അടിസ്ഥാനമാകാനുള്ളവയായിരുന്നു. മലയാള ആനുകാലിക പ്രസിദ്ധീകരണത്തിൽ അന്നുണ്ടായിരുന്ന വലിയ ഒരു വിടവ് നികത്തുകയാണ് ഇത് ചെയ്തത്. കുട്ടികൾക്കുള്ള വൈജ്ഞാനിക സാഹിത്യത്തിന് യഥാർത്ഥത്തിൽ ഒരു ദാഹമുണ്ടായിരുന്നു. ഇന്ന് എല്ലാ ബാലമാസികകളും ശാസ്ത്ര പംക്തികൾ കൈകാര്യം ചെയ്യുന്നത് ഇതുകൊണ്ടാണ്. ശാസ്ത്രത്തിന് കുട്ടികൾക്കിടയിൽ ആവശ്യക്കാരുണ്ട്. പതിനായിരക്കണക്കിന് ഇത്തരം കുടുംബങ്ങൾക്കിടയിൽ ശാസ്ത്ര സാഹിത്യ പരിഷത്തിന് പ്രവേശിക്കാൻ ഇത് ഇടം നൽകി. ഇന്നത് ലക്ഷക്കണക്കായി വർധിച്ചിട്ടുണ്ട്. 3–4 ലക്ഷം കുട്ടികളാണ് ആണ്ടുതോറും യുറീക്കാവിജ്ഞാനപരീക്ഷ എഴുതുന്നത്. ഈ മാസികകൾ മറ്റൊന്നിനുകൂടി സഹായകമായി. അവരുടെ അധ്യാപകർ പരിഷത്തിലേക്ക് ആകർഷിക്കപ്പെട്ടു. അങ്ങനെ പിൽക്കാലത്ത് പരിഷത്തിന്റെ അടിത്തറ ആയിത്തീരാൻ പോകുന്ന സ്ക്കൂൾ അധ്യാപകർ ധാരാളമായി പരിഷത്തിലേക്കുവരാൻതുടങ്ങി. പിന്നീട്, പ്രത്യേകിച്ചും 1973–74 കളിൽ, സ്ക്കൂൾ സയൻസ് ക്ലബ്ബുകൾ സംഘടിപ്പിക്കുന്നതിലും അവർക്ക് മാർഗനിർദേശം നൽകുന്നതിലും പരിഷത്തെടുത്ത നേതൃത്വപരമായ പങ്കാണ് പരിഷത്തുമായുള്ള ഇവരുടെ ബന്ധം അരക്കിട്ടുറപ്പിച്ചത്.

വിവിധ വയോഗ്രൂപ്പുകൾക്കായി ഗ്രേഡ് ചെയ്തിട്ടുള്ള ശാസ്ത്രമാസികകൾ ആദ്യമായാണ് ഭാരതീയ ഭാഷകളിൽ പ്രസിദ്ധീകരിക്കപ്പെടുന്നത്. ഇന്നും വേറെ ഒരു ഭാഷയിലുമില്ല. എന്നാൽ ഉള്ളടക്കം, സർക്കുലേഷൻ, കെട്ടും മട്ടും തുടങ്ങിയ കാര്യങ്ങളിൽ ഇനിയും എത്രയോ ദൂരം മുന്നോട്ടു പോകേണ്ടതായാണ് ഇരിക്കുന്നത്. ബിസിനസ് അടിസ്ഥാനത്തിൽ സ്വന്തം കാലിൽ നിൽക്കാൻ ഈ മാസികകളൊന്നും ഇനിയും ആയിട്ടില്ല. പിന്നീട് ഗ്രാമതല പ്രവർത്തനങ്ങളുടെ സംഘാടകൻ എന്ന നിലക്ക് പ്രസിദ്ധീകരണമാരംഭിച്ച ഗ്രാമശാസ്ത്രത്തിനും ഇടക്ക് കുറച്ചുലക്കം പ്രസിദ്ധീകരിച്ച് തൽക്കാലം നിർത്തിവച്ച ബാലശാസ്ത്രത്തിനും സാമ്പത്തിക ബുദ്ധിമുട്ട് കുറച്ചല്ല അനുഭവപ്പെട്ടത്.

1977 നു ശേഷം പരിഷത്തിന്റെ ഒരു പ്രധാന പ്രവർത്തനവും മുഖ്യവരുമാനമാർഗവും ആകാൻ പോകുന്ന പുസ്തക പ്രസിദ്ധീകരണത്തിന്റെ തുടക്കവും ഈ കാലഘട്ടത്തിൽ കുറിച്ചു. 1968ൽ പ്രസിദ്ധീകരിച്ച മികച്ച ശാസ്ത്ര ലേഖനങ്ങൾ തെരഞ്ഞെടുത്ത് 'സയൻസ് 1968' എന്നൊരു സമാഹാരം 1970 മേയിൽ പ്രസിദ്ധീകരിച്ചു. പരിഷത്തിനുവേണ്ടി സാഹിത്യ പ്രവർത്തക സഹകരണ സംഘമാണത് ചെയ്തത്. ഇതിന്റെ അനുഭവം അത്ര തൃപ്തികരമായിരുന്നില്ല. പരിഷത് നേരിട്ട് പുസ്തക ബിസിനസിൽ ഏർപ്പെടുന്നതിനെപ്പററിയും അന്ന് ആലോചിക്കാൻ പററിയിരുന്നില്ല. മൂലധനത്തിന്റെ അഭാവവും ബിസിനസ്സിലുള്ള ഭയവും അത്തരം ആലോചനകൾക്ക് തടസ്സമായിരുന്നു. ഇതിൽ നിന്നാണ് ശാസ്ത്ര പുസ്തകങ്ങൾ പ്രസിദ്ധീകരിക്കാനായി ഒരു പ്രത്യേക സഹകരണ സംഘം സ്ഥാപിക്കുക എന്ന ആശയം പൊന്തിവന്നത്. അഖില കേരള

അടിസ്ഥാനത്തിൽ അങ്ങനെ ഒരു സഹകരണ സംഘത്തിന് രജിസ്ട്രേഷൻ കിട്ടാൻ കുറെ പ്രയാസങ്ങളുണ്ടായിരുന്നു. എങ്കിലും അവസാനം കിട്ടി. അങ്ങനെയാണ് STEPS (Scientific, Technical and Educational Co-operative Publishing Society) സ്ഥാപിതമായത്. തികച്ചും പരിഷത്ത് സ്പോൺസർ ചെയ്ത ഒരു സംഘമായിരുന്നു അത്. പക്ഷേ, വളരെക്കാലത്തേക്ക് അതിന് കാര്യമായി ഒന്നും പ്രവർത്തിക്കാൻ കഴിഞ്ഞില്ല.

### ശാസ്ത്രം മൈതാനത്തിലേക്ക്

1969 ജൂണിൽ മനുഷ്യൻ ആദ്യമായി ചന്ദ്രനിൽ കാൽകുത്തി. ആ സന്ദർഭത്തിൽ, രാത്രി ഒരു പന്തം കൊളുത്തി ജാഥ നടത്തുന്നതിനെപ്പററി ചില പ്രവർത്തകർ ആലോചിച്ചെങ്കിലും ധൈര്യപ്പെട്ടില്ല. പൊതുയോഗങ്ങൾ സംഘടിപ്പിക്കുക മാത്രമേ ചെയ്തുള്ളു. എന്നാൽ അടുത്തവർഷം, 1970 ഡിസംബറിൽ പരിഷത്തിൻെറ എട്ടാം വാർഷികത്തോടെ മൈതാനത്തിലിറങ്ങുക തന്നെ ചെയ്തു. എറണാകുളം മഹാരാജാസ് കോളേജിൽ നിന്ന് പ്രവർത്തകർ ഒററവരി ജാഥയായി ശാസ്ത്ര മുദ്രാവാക്യങ്ങൾ വിളിച്ചുകൊണ്ട് രാജേന്ദ്ര മൈതാനത്തിലേക്ക് നീങ്ങി. അതൊരസാധാരണ ജാഥയായിരുന്നു. അസാധാരണങ്ങളായ മുദ്രാവാക്യങ്ങൾ. അസാധാരണക്കാരായ ജാഥാംഗങ്ങൾ. രാജേന്ദ്ര മൈതാനത്തുവച്ച് പൊതുയോഗം ചേർന്നു. മൈതാനത്തിനകത്ത് പരിഷത് പ്രവർത്തകരേ ഉണ്ടായിരുന്നുള്ളു എങ്കിലും, ക്രമേണ പുറത്ത് പാർക്കിൽ കാററുകൊള്ളാൻ വന്നിരുന്നവർ കൂടി, ശാസ്ത്ര പ്രസംഗം ശ്രദ്ധിക്കാൻ അടുത്തേക്കു നീങ്ങി. ഇന്ന് പരിഷത്തിൽ സർവസാധാരണമായിത്തീർന്നിട്ടുള്ള ജാഥയുടെയും പൊതുയോഗത്തിൻെറയും തുടക്കം അതായിരുന്നു. ജാഥാരസം രുചിച്ച പ്രവർത്തകർക്ക് പിന്നെ അത് വേണ്ടെന്ന് വക്കാൻ പററിയില്ല. 1971 ഡിസംബറിൽ തിരുവല്ലയിൽ വച്ചു നടന്ന ഒമ്പതാം വാർഷികം കോഴിക്കോട്ടു നിന്നും ഷൊർണൂർ നിന്നും തിരുവനന്തപുരത്തുനിന്നും തിരിച്ച മൂന്നു ജാഥകൾ. വഴിനീളെ സ്വീകരണങ്ങൾ വാങ്ങിയും പ്രസംഗങ്ങൾ നടത്തിയും തിരുവല്ലയിലെത്തി. പ്രൊഫസർമാർ, പ്രിൻസിപ്പൽമാർ, എൻജിനീയർമാർ തുടങ്ങിയവരായിരുന്നു ഈ ജാഥകളിൽ പങ്കെടുത്തത്. അവർക്കിതൊരു പുതിയ അനുഭവമായിരുന്നു.

ശാസ്ത്രം നൽകിയൊരറിവും ഫലവും<br>
സമൂഹ നൻമക്കുപയോഗിക്കാൻ<br>
വരുന്നു ഞങ്ങൾ വരുന്നു ഞങ്ങൾ<br>
തിരുവല്ലക്കു കുതിക്കും ജാഥ....

എന്നും മററുമുള്ള മുദ്രാവാക്യങ്ങൾ ആലപിച്ചുകൊണ്ടാണ് ജാഥ മുന്നോട്ടു നീങ്ങിയത്. സ്കൂളുകളിൽ, കോളേജുകളിൽ ഗ്രന്ഥശാലകളിൽ, ആർട്സ് ക്ളബ്ബുകളിൽ, നാൽക്കവലകളിൽ.... ഒക്കെ സ്വീകരണം നൽകപ്പെട്ടു. സാധാരണക്കാർക്ക് ശാസ്ത്രവിഷയങ്ങളിൽ താൽപര്യമില്ല, അവർക്കത് മനസിലാകില്ല, എന്നായിരുന്നു പല പ്രൊഫസർമാരുടെയും ധാരണ. എന്നാൽ നാൽക്കവലയോഗങ്ങളിലെ ജനങ്ങളുടെ പ്രതികരണവും അവർ ചോദിച്ച ചോദ്യങ്ങളും തങ്ങളുടെ ധാരണ തെററാണെന്ന് അവരെ ബോധ്യപ്പെടുത്തി. മാത്രമല്ല, സാധാരണക്കാർ തങ്ങളെ 'ദന്തഗോപുരവാസികൾ' എന്ന് വിളിക്കാറുണ്ടെങ്കിലും കോളേജിൻെറയോ ഗവേഷണശാലയുടെയോ നാല് ചുമരുകളിൽ പരിമിതപ്പെട്ട വീക്ഷണത്തോടുകൂടിയ തങ്ങളെ യഥാർഥത്തിൽ 'കൂപമണ്ഡുക'ങ്ങളോടാണ് ഉപമിക്കേണ്ടതെന്ന് അവരിൽ കുറച്ചുപേർക്കെങ്കിലും തോന്നിയിരിക്കും. ശാസ്ത്രത്തെ സാധാരണ ജനങ്ങളിലേക്ക് 'ഇറക്കി'ക്കൊണ്ട് ചെല്ലുക എന്ന ശൈലിയിലെ ശരിയല്ലായ്മയും അവർക്ക് കുറെയൊക്കെ ബോധ്യപ്പെട്ടുകാണും. ജാഥയുടെ സമാപനസമ്മേളനം നടന്നത് തിരുവല്ല ബസ്സ്ററാൻറിന് മുമ്പിലുള്ള മെയിൻറോഡിൽവച്ചായിരുന്നു.

ഇങ്ങനെ ശാസ്ത്രത്തെ ജനങ്ങളിലേക്കെത്തിക്കുന്നതിൻെറ ശാസ്ത്രജ്ഞരെ സാമൂഹ്യവൽക്കരിക്കുന്നതിൻെറ, അടുത്തഘട്ടമായിരുന്നു പത്താം വാർഷികത്തിന് മുന്നോടിയായി നടത്തിയ 'ആയിരം ക്ളാസുകൾ.' പരിഷത്തിന് കേരള വ്യാപകമായ ഒരു സംഘടനയുണ്ടെന്ന് തെളിയിച്ചതും ആ സംഘടനയെ മുഴുവനും ഒരൊററ പ്രവർത്തനത്തിനായി കേന്ദ്രീകരിച്ചതും ഇതാദ്യമായിരുന്നു. 1973 ജനുവരി 1 മുതൽ 7 വരെയുള്ള ഒരാഴ്ചക്കുള്ളിൽ ഒരായിരം ശാസ്ത്രക്ലാസുകൾ നടത്തണമെന്ന് തീരുമാനിച്ചു. ഓരോരുത്തർക്കും തോന്നിയ വിഷയങ്ങൾ പഠിപ്പിച്ചാൽ പോരാ, സംസ്ഥാനമൊട്ടാകെ ഒരേ വിഷയങ്ങൾ പഠിപ്പിക്കണമെന്നും അത് കുറെ വിവരം നൽകാൻ എന്നതിലേറെ ഒരു ലോകവീക്ഷണം വളർത്താൻ സഹായിക്കേണ്ടതാണ് എന്നും തീരുമാനിച്ചു. അതിൻെറ അടിസ്ഥാനത്തിൽ 'പ്രപഞ്ചത്തിൻെറ വികാസം', 'മനുഷ്യൻെറ വികാസം',

'ശാസ്ത്രത്തിന്റെ വികാസം', എന്നിങ്ങനെ മൂന്നു വിഷയങ്ങൾ തെരഞ്ഞെടുക്കുകയും അവർക്ക് വേണ്ട അധ്യാപകക്കുറിപ്പുകൾ 1972 ഡിസംബർ മാസം ശാസ്ത്രകേരളത്തിന്റെ പ്രത്യേക പതിപ്പായി ഇറക്കുകയും ചെയ്തു. 'ശാസ്ത്രീയ വീക്ഷണം' എന്നതിനെപ്പററി പരിഷത്തിനും പരിഷത്ത് പ്രവർത്തകർക്കും യഥാർത്ഥബോധം ഉദിക്കുന്നതിന്റെ തുടക്കം കുറിച്ചു ഈ പരിപാടി. ഏതാണ്ട് നാനൂറോളം 'അധ്യാപകർ' ഇതിൽ ക്ളാസുകളെടുത്തു. പകുതിയിലധികം പേരും പരിഷത് അംഗങ്ങളായിരുന്നില്ല. ക്ളാസ്സെടുക്കാൻ താല്പര്യമുള്ളവരെ ക്ഷണിച്ചുകൊണ്ടുള്ള പത്രവാർത്തയോട് പ്രതികരിച്ചവരായിരുന്നു അവർ. അന്നു ക്ളാസ്സെടുക്കാൻ വന്ന പലരും പിന്നീട് പരിഷത്തിന്റെ സജീവ പ്രവർത്തകരായി മാററി. 1971 ലെ പ്രകൃതി, ശാസ്ത്രം, സമൂഹം എന്ന ക്ളാസ്പരമ്പര ഇതിന്റെ പരിഷ്കരിച്ച രൂപമായിരുന്നു. ക്ളാസ്സുകൾ നടക്കാത്ത ഇടങ്ങളിലെ സ്കൂളുകളിൽ, വായനശാലകളിൽ, ക്ളബ്ബുകളിൽ, ട്രേഡ്‌യൂണിയൻ ഓഫീസുകളിൽ, പൊതുസ്ഥലങ്ങളിൽ—ഒക്കെ ക്ളാസ്സുകളും പ്രസംഗങ്ങളും നടന്നു. ശാസ്ത്രം ശരിക്കും 'മൈതാന'ത്തിലെത്തി.

## എംബ്ളം

കേരള ശാസ്ത്ര സാഹിത്യ പരിഷത്തിന്റെ എംബ്ലം ഇന്ന് എല്ലാവർക്കും പരിചിതമാണ്. ഭൂമിയിൽ, മണ്ണിൽ കാലുറപ്പിച്ചു നിന്നുകൊണ്ട് സൂക്ഷ്മ ലോകത്തിന്റെയും സ്ഥൂല ലോകത്തിന്റെയും അനന്തതകളിലേക്ക് കണ്ണയച്ച് പുസ്തകം കയ്യിലേന്തി നിൽക്കുന്ന മനുഷ്യൻ, സിദ്ധാന്തത്തെയും (പുസ്തകം) പ്രയോഗത്തെയും (ഭൂമി) സമന്വയിപ്പിച്ചുകൊണ്ട് മുന്നേറുന്ന മനുഷ്യൻ ഒരു മത്സരത്തിലൂടെയാണ് ഈ എംബ്ലം തിരഞ്ഞെടുത്തത്. പിന്നീട് എംബ്ലത്തെ പുരസ്കരിച്ചുകൊണ്ടു തന്നെ പല ക്ളാസുകളും എടുക്കാൻ തുടങ്ങി. സൂക്ഷ്മലോകത്തെപ്പററി, സ്ഥൂല പ്രപഞ്ചത്തെപ്പററി, നമ്മുടെ ഭൂമിയെപ്പററി, ശാസ്ത്രത്തിൽ പ്രയോഗത്തിനോടൊപ്പം സാമാന്യവൽക്കരണത്തിനും അമൂർത്തവൽക്കരണത്തിനുമുള്ള പ്രാധാന്യത്തെപ്പററിയൊക്കെ ക്ളാസുകളെടുക്കാൻ എംബ്ലം അവസരം തരുന്നു.

## അന്യഭാഷാ സമ്പർക്കങ്ങൾ

1967–68 കാലത്തുതന്നെ ബോംബെയിൽ ഹിന്ദി, മറാഠി, തമിഴ്, തെലുങ്ക് മുതലായ ഭാഷകളിൽ ശാസ്ത്ര സാഹിത്യ പ്രചാരണത്തിനായി സംഘടനകളുണ്ടായതായി പറഞ്ഞല്ലൊ. പക്ഷേ, അവയുടെ സ്വാധീനം മററങ്ങോട്ടും വ്യാപിച്ചില്ല. 1972 സെപ്തംബറിൽ ബാംഗ്ളൂരിലെ ഇൻഡ്യൻ ഇൻസ്ററിററ്യൂട്ട് ഓഫ് സയൻസിൽ വച്ച് നാല് തെന്നിന്ത്യൻ ഭാഷകളിലെ ശാസ്ത്രസാഹിത്യ പ്രവർത്തനങ്ങളെക്കുറിച്ച് മൂന്ന് ദിവസത്തെ ഒരു സമ്മേളനം നടന്നു. 1978–ൽ കൂടിയ ജനകീയ ശാസ്ത്ര പ്രസ്ഥാനങ്ങളുടെ ഒന്നാം അഖിലേന്ത്യാ സമ്മേളനത്തിന്റെ മുന്നോടിയായിരുന്നു ഇതെന്നു പറയാം. കേരള ശാസ്ത്ര സാഹിത്യ പരിഷത്ത്, അതിന്റെ ബാംഗ്ളൂർ ഘടകം, ഇന്ത്യൻ ഇൻസ്ററിററ്യൂട്ട് ഓഫ് സയൻസ്, കേരള ഭാഷാ ഇൻസ്റ്റിററ്യൂട്ട് എന്നിവയുടെ സംയുക്താഭിമുഖ്യത്തിലാണ് ആ സമ്മേളനം നടന്നത്. പരിഷത്തിനെപ്പോലെ ഒരു ശാസ്ത്രസാഹിത്യ പ്രസ്ഥാനം കർണാടകത്തിലും തമിഴ്നാട്ടിലും ആന്ധ്രാപ്രദേശിലും വളർത്തുന്നതിനെപ്പററി ചില ചർച്ചകളെല്ലാം നടന്നു. എന്നാൽ കർണാടകത്തിൽ മാത്രമാണ് ഒരു പ്രസ്ഥാനം രൂപപ്പെട്ടത്. 1972–നു ശേഷം പരിഷത്തിന്റെ മിക്ക സംസ്ഥാന സമ്മേളനങ്ങളിലും കർണാടകത്തിൽ നിന്ന് സൗഹാർദ പ്രതിനിധികൾ വരിക പതിവായിരുന്നു. പരിഷത്തിന്റെ പ്രവർത്തകരും പലവട്ടം മൈസൂരിലും ബാംഗ്ളൂരിലും പോയിട്ടുണ്ട്. കന്നട രാജ്യവിജ്ഞാൻ പരിഷത്ത് രൂപീകരിച്ചിട്ട് ഇപ്പോൾ മൂന്നു കൊല്ലത്തിലധികമായി. സജീവങ്ങളായ പ്രാദേശിക യൂണിററുകളോടുകൂടിയ ഒരു സംഘടനയായി അത് വളർന്നുവരികയാണ്. മഹാരാഷ്ട്രത്തിലും മധ്യപ്രദേശിലും ഒക്കെയുള്ള സമാനസ്വഭാവമുള്ള പ്രസ്ഥാനങ്ങളുമായി ബന്ധപ്പെടാൻ '70 കളുടെ രണ്ടാം പകുതിയിൽ മാത്രമാണ് സാധിച്ചത്. ക്രമത്തിൽ അഖിലേന്ത്യാ വ്യാപകമായ ബന്ധം വളർന്നുവന്നു.

* * * *

1973–ൽ കോഴിക്കോട്ടുവച്ച് പരിഷത്ത് അതിന്റെ പത്താംവാർഷികം നടത്തി. അതിന് മുന്നോടിയായിട്ടായിരുന്നു 1000 ശാസ്ത്രക്ളാസുകൾ നടത്തിയത്. കഴിഞ്ഞ 10 വർഷത്തെ പ്രവർത്തനങ്ങൾ വിലയിരുത്താനും ഭാവി പ്രവർത്തനങ്ങൾക്ക് പരിപ്രേക്ഷ്യം നൽകാനും ഈ സന്ദർഭം ഉപയോഗിച്ചു. അന്ന് ഭാവി പ്രവർത്തനമായിക്കണ്ട പല പരിപാടികളും നടപ്പാക്കാൻ കഴിഞ്ഞിട്ടില്ല. പലതും നടപ്പായി. കൂടാതെ പല പുതിയ പരിപാടികളും.

* * * *

## പുതിയ മാനങ്ങൾ

1966–67 എന്നപോലെ 1974 ഉം പരിഷത്തിനെ സംബന്ധിച്ചിടത്തോളം വഴിത്തിരിവിന്റേതായ ഒരു നിർണായക ഘട്ടമായിരുന്നു. പല പ്രവർത്തകരും പരിഷത്തിൽ ആറേഴുകൊല്ലമായി പ്രവർത്തിച്ചുവരികയാണ്, ചിലർ അതിൽ കൂടുതലും. പലരിലും ഒരു തരത്തിലുള്ള അപര്യാപ്തതാബോധം വളർന്നു വരികയായിരുന്നു. ഒച്ചിന്റെ വേഗത്തിലാണ് തങ്ങൾ നീങ്ങുന്നത്, ശാസ്ത്രവും സമൂഹവും തമ്മിലുള്ള വിടവ് വർധിക്കുകയാണ്, വിദ്യാഭ്യാസ മേഖലയിൽ മാത്രം ഊന്നിയിട്ടുള്ള പ്രവർത്തനം വേണ്ടത്ര ഫലപ്രദമാകില്ല, ഇടക്കിടക്ക് നടത്തുന്ന സെമിനാറുകളും ക്യാമ്പയിനുകളും കൊണ്ട് മതിയായ ബഹുജനസമ്പർക്കമുണ്ടാകില്ല.....എന്നിങ്ങനെ പല രൂപത്തിൽ. ആദ്യമാദ്യം ഈ വികാരങ്ങൾക്ക് മൂർത്തരൂപങ്ങളുണ്ടായിരുന്നില്ല. ഒരുതരം ആത്മപരിശോധന ആയിരുന്നു. പല തലങ്ങളിലും പലതരത്തിലുള്ള ചർച്ചകൾ നടന്നു. എല്ലാം അനൗപചാരികം. ക്രമത്തിൽ ഒരു കാര്യം വ്യക്തമാകാൻ തുടങ്ങി. സമൂഹത്തിലെ സാമ്പത്തിക(ഉൽപാദന വിതരണ) പ്രവർത്തന മേഖലകളുമായിക്കൂടി ബന്ധപ്പെട്ടുകൊണ്ടല്ലാതെ, ശാസ്ത്രത്തെ ഉൽപാദനപ്രവർത്തനത്തിന്റെ ഒരു അവിഭാജ്യഘടകമാക്കിക്കൊണ്ടല്ലാതെ, വിദ്യാഭ്യാസമേഖലയിൽ മാത്രം ഒതുങ്ങിനിന്നു കൊണ്ട് ശാസ്ത്രവും സമൂഹവും തമ്മിലുള്ള വിടവ് നികത്താനാകില്ല. ഇന്ത്യയിൽ പൊതുവെയും കേരളത്തിൽ പ്രത്യേകിച്ചും ഉൽപാദന പ്രവർത്തനത്തിൽ കൃഷിക്കാണ് പ്രാമുഖ്യം. കൃഷിയും വ്യവസായങ്ങളിൽ പകുതിയും (കയർ, ബീഡി, കൈത്തറി മുതലായവ) നടക്കുന്നത് നാട്ടിൻപുറങ്ങളിലാണ്. ശാസ്ത്രത്തെ ജനങ്ങളിലേക്കെത്തിക്കണമെങ്കിൽ അതിനെ ഗ്രാമങ്ങളിലേക്കെത്തിക്കണം. ഇക്കാലമത്രയും പരിഷത്തിന്റെ പ്രവർത്തനങ്ങളും പ്രവർത്തകരും ഏറിയപങ്കും പട്ടണങ്ങളിലായിരുന്നു. ഗ്രാമങ്ങളിലേക്കു നീങ്ങാനുള്ള ബോധപൂർവമായ ശ്രമം നടത്തേണ്ടിയിരിക്കുന്നു.

ഇതാണ് പൊതുവിൽ ഉയർന്നുവന്ന ചിന്താഗതി. 1970 കളുടെ ആദ്യപകുതിയിൽ ഇപ്രകാരമുള്ള ഒരു ചിന്താഗതി ഉയർന്നുവരികയെന്നത് തികച്ചും യാദൃച്ഛികമായിരുന്നില്ല എന്ന് ഇന്ത്യയിലെ പുരോഗമനപ്രസ്ഥാനങ്ങളുടെ ചരിത്രം പരിശോധിക്കുന്നവർക്ക് ബോധ്യമാകും. ഇന്ത്യൻ സാംസ്കാരികമണ്ഡലത്തിൽ അലയടിച്ചുകൊണ്ടിരുന്ന ഒരു സവിശേഷവികാരത്തിന്റെ അനുരണനമായിരുന്നു ഇതെന്ന് പറയാം. അങ്ങനെ ബോധപൂർവം ഗ്രാമങ്ങളിലേക്ക് ഇറങ്ങിച്ചെല്ലാനുള്ള പദ്ധതികളെപ്പററി പലരും ചിന്തിക്കാൻ തുടങ്ങി. 1974 വേനൽ അവധിക്കാലത്ത് പരിഷത്തിലെ ആറ് സജീവപ്രവർത്തകർ രണ്ടാഴ്ചക്കാലം ഓരോരുത്തരും ഓരോ ഗ്രാമത്തിൽ പോയി താമസിക്കുക. മിക്കവർക്കും ഏതെങ്കിലും ഒരു ഗ്രാമവുമായി അടുത്ത ബന്ധമുണ്ടായിരിക്കും. അവിടത്തെ സാമ്പത്തിക, സാമൂഹ്യ, സാംസ്കാരിക പരിത:സ്ഥിതികളും പ്രശ്നങ്ങളും പഠിക്കുക, അവയിലെ ശാസ്ത്രീയവും സാങ്കേതികവും ആയ ഘടകങ്ങളെ വേർതിരിക്കുക പ്രശ്നങ്ങൾക്ക് പരിഹാരങ്ങൾ തേടിപ്പിടിക്കുക. ആവശ്യമായ സന്ദർഭങ്ങളിൽ ഈ പ്രശ്നങ്ങളെ ഗവേഷണ വികസനപ്രശ്നങ്ങളുടെ ഭാഷയിലാക്കി അനുയോജ്യമായ സ്ഥാപനങ്ങളിലേക്കും ഗവേഷകരിലേക്കും എത്തിക്കുക, പരിഹാരങ്ങൾ തിരിച്ചും. അങ്ങനെ ശാസ്ത്ര–സാങ്കേതിക പ്രവർത്തനങ്ങളുടെ ഉന്നതതലങ്ങളും ഗ്രാമതലങ്ങളും തമ്മിൽ സജീവമായ ഒരു ബന്ധം സ്ഥാപിക്കുക. ഗവേഷകർക്കിടയിൽ സാമൂഹ്യബോധവും ജനങ്ങൾക്കിടയിൽ ശാസ്ത്രബോധവും വളർത്തുക....ഇങ്ങനെ ഒരു പദ്ധതി ചിലരുടെ മനസ്സിലെങ്കിലും രൂപംകൊണ്ടു. എന്നാൽ ഇത്തരത്തിലുള്ള ഒരു പ്രവർത്തനത്തിനുവേണ്ട വളർച്ച അന്ന് പരിഷത്ത് നേടിക്കഴിഞ്ഞിരുന്നില്ല. അതിനാൽ അത് മനോരാജ്യമായിത്തന്നെ അവശേഷിച്ചു. പ്രാവർത്തികമായി ഒന്നും നടന്നില്ല.

### ഗ്രാമശാസ്ത്രസമിതി

ഈ ചിന്തകളിൽ നിന്നാണ് 'ഗ്രാമശാസ്ത്രസമിതി' എന്ന സങ്കൽപം രൂപം കൊണ്ടത്. 1974 ഒക്ടോബറിൽ നടന്ന പരിഷത്തിന്റെ ദക്ഷിണ മേഖലാ സമ്മേളനത്തിൽ 'ഗ്രാമശാസ്ത്രസമിതി' എന്ന ആശയം ചർച്ചക്കായി അവതരിപ്പിക്കപ്പെട്ടു. പിന്നീട് നടന്ന 11–ാം വാർഷിക സമ്മേളനവും പീച്ചിയിൽ വച്ചു നടന്ന പ്രവർത്തക ക്യാമ്പുമാണ് ഗ്രാമശാസ്ത്ര സമിതിക്ക് പ്രാവർത്തിക രൂപം നൽകിയതെങ്കിലും ഇതേപ്പററി ഒരു വാർത്ത പത്രങ്ങളിൽ വന്നതോടെ കണ്ണൂർ ജില്ലയിലെ കൂവേരിയെന്ന ഓണംകേറാഗ്രാമത്തിൽ ആദ്യത്തെ ഗ്രാമശാസ്ത്രസമിതി രൂപീകൃതമായി. അന്നുമുതൽ ഇന്നുവരെ സജീവമായി പ്രവർ

ത്തിച്ചുകൊണ്ടിരിക്കുന്ന ഒരു സമിതിയാണിത്. 1977 ലെ പരിഷത്തിന്റെ ശാസ്ത്രസാംസ്കാരിക ജാഥ ആരംഭിച്ചത് ഈ കൂവേരിയിൽ നിന്നാണ്. അതിനുശേഷം നൂറുകണക്കിന് ഗ്രാമശാസ്ത്ര സമിതികൾ രൂപംകൊള്ളുകയുണ്ടായി. 1976–77ൽ ഗ്രാമശാസ്ത്ര സമിതികൾക്കായി 2 ലക്ഷം രൂപയുടെ പുസ്തകങ്ങൾ വിതരണം ചെയ്യാൻ തീരുമാനിച്ച സന്ദർഭത്തിൽ സമിതികളുടെ എണ്ണം പരമാവധി ഉയർന്നു. പക്ഷേ ഇവയിൽ മിക്കസമിതികളും അധികം താമസിയാതെ നിഷ്ക്രിയമായി. പലതിനും മേൽവിലാസം പോലുമില്ലാതായി. എന്നാൽ ചില സമിതികൾ നിലനിന്നു. പിൽക്കാലത്തും സമിതികൾ ജനിക്കുകയും മരിക്കുകയും ചെയ്തിട്ടുണ്ട്. ഇന്നും അവ ഉറച്ച ഒരു പ്രവർത്തനമായിത്തീർന്നിട്ടില്ല. സമിതികളുടെ ഘടന, പരിഷത്തുമായുള്ള ബന്ധം, ലക്ഷ്യം, പ്രവർത്തനരീതി തുടങ്ങിയവയെക്കുറിച്ചുള്ള ധാരണയിലും പല മാററങ്ങളും വരികയുണ്ടായി. 1975 ൽ പീച്ചിയിൽ വച്ചു നടന്ന പ്രവർത്തക ക്യാമ്പിലാണ് പ്രവർത്തനങ്ങൾക്ക് പ്രാഥമികരൂപം നൽകിയത് എന്നു പറഞ്ഞുവല്ലൊ. അന്നുതന്നെ ചില പ്രവർത്തകർ ഗ്രാമതലത്തിൽ പ്രവർത്തിക്കുമ്പോൾ, പ്രത്യേകിച്ച് സാമ്പത്തിക മേഖലകളുമായി ബന്ധപ്പെട്ടു പ്രവർത്തിക്കുമ്പോൾ നേരിടേണ്ടിവന്നേക്കാവുന്ന പ്രശ്നങ്ങളെപ്പററി മുന്നറിയിപ്പു നൽകുകയുണ്ടായിട്ടുണ്ട്. പക്ഷെ, ആ പ്രശ്നങ്ങളെ നേരിട്ടുകൊണ്ടല്ലാതെ പരിഷത്തിന് മുന്നേറാനാവില്ലെന്നും അന്നുതന്നെ ബോധ്യമായിരുന്നു. അന്നത്തെ ചർച്ചകളുടെ അടിസ്ഥാനത്തിൽ ഗ്രാമശാസ്ത്ര സമിതികൾക്ക് ഒരു കൈപ്പുസ്തകം 1975–ൽ പ്രസിദ്ധീകരിച്ചു,

എന്നാൽ പ്രതീക്ഷിച്ച തരത്തിൽ ഒരു ഗ്രാമതല നേതൃത്വം താനെ ഉയർന്നുവരുന്ന ലക്ഷണമൊന്നും കാണുകയുണ്ടായില്ല. പിന്നീട് സംസ്ഥാന പ്ലാനിങ്ങ് ബോർഡുമായി സഹകരിച്ച് പരിഷത്ത് നടത്തിയ 'സമ്പാദ്യ നിക്ഷേപ സർവെ' ആറാം പദ്ധതി രൂപീകരണ പ്രവർത്തനങ്ങൾ തുടങ്ങിയവയിൽ നിന്ന് ഗ്രാമശാസ്ത്ര സമിതിയെക്കുറിച്ച് കൂടുതൽ ഭാസുരമായ സ്വപ്നങ്ങൾ നാം നെയ്തെടുത്തു. ഓരോ ഗ്രാമശാസ്ത്രസമിതിയും ഓരോ ഗ്രാമതല ആസൂത്രണ സമിതി ആകണമെന്നും അതിനാവശ്യമായ സാങ്കേതിക വൈദഗ്ധ്യം ഗ്രാമത്തിനകത്തു തന്നെ കണ്ടുപിടിക്കാമെന്നും ഈ സമിതികൾ തയ്യാറാക്കുന്ന പ്ലാനുകളുടെ ആകെ തുകയായിരിക്കണം സംസ്ഥാനത്തിന്റെ പഞ്ചവത്സര പദ്ധതിയെന്നും അങ്ങനെ '"ഗ്രാസ് റൂട്ട്ലവൽ പ്ലാനിങ്ങ്" നടപ്പാക്കാമെന്നും, എന്തിന്, ആസൂത്രണത്തിന്റെ മാത്രമല്ല നിർവഹണത്തിന്റെ കൂടി ചുമതല സമിതികൾക്ക് വഹിക്കാമെന്നുകൂടിയുള്ള വ്യാമോഹങ്ങൾ ഉയർന്നുവന്നു. ഒരു പരിധിവരെ ഈ വ്യാമോഹങ്ങളാണ് ഗ്രാമതലവികസന സമിതികൾ എന്ന ആശയത്തിന്റെ (ഗ്രാമശാസ്ത്രം 40–ാം നമ്പർ) പിന്നിലുള്ളത്. പരിഷത്തിന്റെ ഘടന വ്യാപകമായി സ്ഥൂലതലത്തിലുള്ള പ്രവർത്തനത്തിനാണ് കൂടുതൽ യോജിച്ചത്. നൂററുക്കണക്കിന് കേന്ദ്രങ്ങളിൽ സൂക്ഷ്മതല പ്രവർത്തനം നടത്തുക, അതും ആരോഗ്യം, വിദ്യാഭ്യാസം, വൈദ്യുതി, ട്രാൻസ്പോർട്ട്, ജലസേചനം, സംസ്കാരം എന്നിങ്ങനെ എല്ലാ മേഖലകളിലും നടത്തുക എന്നത് പ്രായേണ ദുസ്സാധ്യമായ കാര്യമാണ്. ഇതിന്നനുയോജ്യമായ പുതിയ പ്രവർത്തനശൈലിയും പുതിയ പ്രവർത്തന ലക്ഷ്യങ്ങളും കണ്ടുപിടിക്കാനുള്ള ശ്രമത്തിലാണ് പരിഷത്തിപ്പോൾ. ഇതിന്റെ ഭാഗമായാണ് 1982 ആഗസ്ററിൽ നടന്ന ഗ്രാമശാസ്ത്ര ജാഥ.

### ഗ്രാമശാസ്ത്രം

1977 ൽ ഗ്രാമശാസ്ത്രസമിതികളുടെ പ്രവർത്തനങ്ങളെ ഏകോപിപ്പിക്കാനും അവക്ക് മാർഗനിർദേശം നൽകാനുമായി **ഗ്രാമശാസ്ത്രം** (തുടക്കത്തിൽ ഗ്രാമശാസ്ത്ര സമിതി ബുള്ളററിൻ എന്ന പേരിൽ) എന്ന മാസിക പ്രസിദ്ധീകരിക്കാൻ തുടങ്ങി. പരിഷത്തിന്റെ നാലാമത്തെ ആനുകാലികപ്രസിദ്ധീകരണമാണത്. എന്നാൽ മററ് മാസികകളെപ്പോലെ അതിന് വേര് പിടിക്കാൻ കഴിഞ്ഞിട്ടില്ല. ഗ്രാമതലപ്രവർത്തനങ്ങളുടെ വേരോടാത്തതുതന്നെയാണ് ഇതിന് കാരണം. 500–600 ൽ കൂടുതൽ വരിക്കാരെ ഉണ്ടാക്കാൻ അതിന് കഴിഞ്ഞിട്ടില്ല. യഥാർഥ ആവശ്യക്കാരുടെ എണ്ണം അതിലും കുറവും. പുതിയ ലക്ഷ്യത്തോടെ, പുതിയ രീതിയിൽ, ഒരു ഗ്രാമീണ വൃത്താന്തപത്രമായി അതിനെ രൂപാന്തരപ്പെടുത്താനുള്ള ശ്രമത്തിലാണിപ്പോൾ.

### ഗ്രാമീണ അക്കാദമി

ഗ്രാമതലപ്രവർത്തനവുമായി ബന്ധപ്പെട്ട് പൊന്തിവന്ന ഒരു സങ്കൽപമാണ് ഗ്രാമീണ

അക്കാദമിയെന്നത്. സങ്കൽപമെന്നു പറയാൻ കാരണം ഇപ്പോഴും അത് യാഥാർത്ഥ്യമായി തീർന്നിട്ടില്ല എന്നതാണ്. ഗ്രാമതലപ്രവർത്തനങ്ങളിലൂടെ ശാസ്ത്ര–സാങ്കേതിക പരിഹാരങ്ങൾ ആവശ്യമായ സമൂഹത്തിന്റെ പ്രശ്നങ്ങൾ മനസിലാക്കുക, അവയെ ഗവേഷകരുടെ ഭാഷയിലേക്ക് തർജ്ജമചെയ്യുക, ഗവേഷകർക്ക് അവ എത്തിക്കുക, ഗവേഷകരുടെ പുതിയ കണ്ടുപിടിത്തങ്ങളെ ഗ്രാമങ്ങളിലെത്തിക്കുക, ഗ്രാമങ്ങളിൽ കാണുന്ന ആവിഷ്കാരശേഷികൾ വികസിപ്പിക്കുക തുടങ്ങിയവയാണ് ഗ്രാമീണ അക്കാദമിയുടെ പ്രവർത്തനമായി കാണുന്നത്. എന്നാൽ അവയൊക്കെ ഇനിയും പ്രാവർത്തികമാകാൻ ഇരിക്കുന്നതേയുള്ളു. അതേസമയം ഒരാസ്ഥാനവും അവിടെ കുറെ വിദഗ്ധരും എന്നതിനുപകരം നൂറുനൂറു ഗ്രാമങ്ങളിലായി നടക്കുന്ന പ്രവർത്തനങ്ങളുടെ ചലനാത്മകമായ ഏകോപനം എന്ന പുതിയൊരു സങ്കൽപം ഉരുത്തിരിഞ്ഞുവരികയുമാണ്.

## പ്രവർത്തക ക്യാമ്പുകൾ

പരിഷത്ത് ഏറ്റെടുക്കുവാൻ തുടങ്ങിയ പ്രവർത്തനങ്ങൾ ഒന്നോ രണ്ടോ നേതാക്കളെ കൊണ്ടുമാത്രം ആസൂത്രണം ചെയ്യാനോ കൊണ്ടുനടക്കാനോ പററാത്തതായിരുന്നു. ഫലപ്രദമായ ഒരു കൂട്ടുനേതൃത്വം അത്യാവശ്യമായി വന്നു. പരസ്പരം മനസ്സിലാക്കുന്ന ഒരേ കാഴ്ചപ്പാടോടുകൂടിയ ഒരു കൂട്ടു നേതൃത്വം രൂപീകരിക്കാനായിരുന്നു, 1975 ഏപ്രിലിൽ പീച്ചിയിൽ വച്ചു നടന്ന പ്രവർത്തക ക്യാമ്പ്. ഔദ്യോഗിക ഭാരവാഹികൾ എന്നതിനെക്കാളേറെ പരിഷത്തിന്റെ നല്ല പ്രവർത്തകരായ എൺപതോളം പേരെ സംഘടിപ്പിച്ച ഒരു സഹജീവിതമായിരുന്നു അത്. പരിഷത് പ്രവർത്തകർ ഇന്നും സന്തോഷത്തോടുകൂടി അയവിറക്കുന്ന ഒരു അനുഭവം. ഉള്ളുതുറന്ന ചർച്ച, എല്ലാം മറന്ന ചർച്ച. ഇരവ് പകൽ വേർതിരിച്ചറിയാത്ത ചർച്ച. ശരിക്കും ഒരു പരിഷത് കുടുംബം ഉടലെടുക്കുകയായിരുന്നു. പരിഷത്തിന്റെ പിൽക്കാല പ്രവർത്തനങ്ങൾക്കെല്ലാം നട്ടെല്ലായി വർത്തിച്ച ആ പരസ്പര സൗഹൃദവും വിശ്വാസവും ബഹുമാനവും വളർത്തിയെടുത്തത് അന്നായിരുന്നു. 'ഗ്രാമശാസ്ത്രസമിതി' എന്ന സങ്കൽപമായിരുന്നു ഒരു പ്രധാന ചർച്ചാവിഷയം. ഇതേപ്പററി നേരത്തെ പറഞ്ഞതാണ്. അടുത്ത ശാസ്ത്ര പ്രചരണവാരത്തെ ശാസ്ത്രമാസമായി കാണാനും പ്രകൃതി,ശാസ്ത്രം,സമൂഹം എന്ന വിഷയത്തെ ആധാരമാക്കി 3000 ക്ളാസുകൾ സംഘടിപ്പിക്കുവാനും തീരുമാനമെടുത്തത് ഈ ക്യാമ്പിൽ വച്ചായിരുന്നു.

പിന്നീട് എല്ലാ കൊല്ലവും പ്രവർത്തക ക്യാമ്പുകൾ സംഘടിപ്പിക്കുക എന്നത് ഒരു പതിവായിത്തീർന്നു. ജനറൽ കൗൺസിൽ നിർദേശിച്ചിട്ടുള്ള പരിപാടികൾക്ക് മൂർത്തമായ രൂപം നൽകുകയും അവയെ സ്ഥല സമയ ബന്ധിത പ്രവർത്തനമാക്കി മാററുകയും അതിനാവശ്യമായ ആളുകളെ നിയോഗിക്കുകയും ചെയ്യുകയെന്നത് ക്യാമ്പിന്റെ ഒരു പ്രധാന കടമയായി അംഗീകരിക്കപ്പെട്ടു. നഗരത്തിന്റെ ബഹളങ്ങളിൽ നിന്നൊഴിഞ്ഞ് സ്വസ്ഥമായി മനന്ന് ചിന്തിക്കാനും ചർച്ചചെയ്യാനും പററുന്ന സ്ഥലങ്ങളിലാണ് ക്യാമ്പ് സംഘടിപ്പിച്ചിരുന്നത്. 1976 ൽ ഇടുക്കി ജില്ലയിലെ വാഴത്തോപ്പിൽ നടന്ന ക്യാമ്പിലാണ് പരിഷത്ത് അതിന്റേതായ ഒരു വിദ്യാഭ്യാസ നയത്തിന് രൂപം കൊടുക്കണമെന്ന ആശയം പൊന്തിവന്നത്. ആറ് കൊല്ലത്തിനുശേഷം മഞ്ചേരിയിലെ വാർഷികസമ്മേളനത്തിൽ ഒരു പൂർണരേഖയായി ഇതിന്റെ കരട് അവതരിപ്പിക്കപ്പെട്ടു. 1977ലെ ക്യാമ്പ് എറണാകുളം ജില്ലയിലെ കാലടിയിലായിരുന്നു നടന്നത്. ശിവറാം കാരന്തിന്റെ നേതൃത്വത്തിൽ നടന്ന ബാല സാഹിത്യ ശിൽപശാലയും അക്ഷരാർഥത്തിൽ രാത്രി പത്തു മണി മുതൽ കാലത്ത് ഒൻപത് മണിവരെ നീണ്ടുനിന്ന നിർവാഹകസമിതി യോഗവും ഈ ക്യാമ്പിനെപ്പററി ഓർക്കുമ്പോൾ സ്മരണയിൽ വരുന്ന സംഭവങ്ങളാണ്. ഗ്രാമശാസ്ത്രസമിതികൾക്ക് പരിഷത്തിൽ അംഗത്വം വേണം, പരിഷത്തിന്റെ അടിസ്ഥാനഘടകങ്ങൾ അവയായിരിക്കണം എന്നും അന്ന് ചിലർ ശക്തിയായി വാദിച്ചു. അടുത്ത ക്യാമ്പ് വയനാട്ടിലെ കൽപററയിൽ വച്ചും അതിനടുത്തത് മലപ്പുറം ജില്ലയിലെ തവനൂരിൽ വച്ചും ആയിരുന്നു. പരിഷത്തിന് അതിന്റേതായ ഒരു പ്രത്യയ ശാസ്ത്രം ഉണ്ടോ? ഇല്ലെങ്കിൽ ഉണ്ടാകണ്ടേ എന്ന ചോദ്യമായിരുന്നു തവനൂരിലെ പ്രധാനപ്പെട്ട ചർച്ചാവിഷയങ്ങളിൽ ഒന്ന്. ശാസ്ത്രം സാമൂഹ്യവിപ്ളവത്തിന് എന്ന മുദ്രവാക്യം 1974 ൽ തന്നെ പരിഷത് അംഗീകരിച്ചുകഴിഞ്ഞിരുന്നു. 1976ൽ പ്രകൃതി,ശാസ്ത്രം, സമൂഹം എന്നീ വിഷയങ്ങളെക്കുറിച്ചും 'കേരളത്തിന്റെ സമ്പത്ത്' എന്ന വിഷയത്തെക്കുറിച്ചും ആയിരക്കണക്കിന്

ക്ലാസുകൾ നടന്നുകഴിഞ്ഞിരുന്നു. എന്നാൽ എന്താണ് 'ശാസ്ത്രബോധം' എന്ന ചോദ്യത്തിനോ സാമൂഹ്യവിപ്ളവത്തിന്റെ ഉള്ളടക്കമെന്ത് എന്ന ചോദ്യത്തിനോ വ്യക്തമായ ഉത്തരം നൽകാൻ നമുക്കു കഴിഞ്ഞിരുന്നില്ല. അതിനുള്ള ശ്രമമായിരുന്നു തവനൂരിൽ വച്ചു നടന്നത്. തവനൂർ ക്യാമ്പിന് മറ്റൊരു പ്രത്യേകത കൂടി ഉണ്ടായിരുന്നു. അപ്പോഴേക്കും ക്യാമ്പിന്റെ രൂപത്തിൽ ചില പ്രധാന മാററങ്ങൾ വന്നു. അതുവരെ ഏപ്രിൽ–മെയ് മാസങ്ങളിലാണ് ക്യാമ്പ് നടന്നിരുന്നത്. തനത് കൊല്ലത്തെ പ്രവർത്തനങ്ങൾ മുഴുവൻ ആസൂത്രണം ചെയ്യുക ക്യാമ്പിൽ വച്ചായിരുന്നു. 1979–ൽ തൊടുപുഴയിൽ വച്ചുനടന്ന 16–ാം വാർഷികത്തോടുകൂടി പരിപാടികളുടെ ആസൂത്രണം ജനറൽ കൗൺസിൽ തന്നെ ചെയ്യുക എന്നു വന്നു. ക്യാമ്പ് അർധവാർഷിക റിവ്യു നടത്തുന്നതിനുള്ള സന്ദർഭമാക്കി. സെപ്തംബർ മാസത്തിൽ നടത്തണം എന്നും തീരുമാനിച്ചു. തവനൂർ ക്യാമ്പ് നടന്നത് സെപ്തംബറിലായിരുന്നു. 1980 ലെ ക്യാമ്പ് ആലപ്പുഴ ജില്ലയിലെ മാന്നാറിലും '81 ലേത് എറണാകുളം ജില്ലയിലെ കളമശ്ശേരിയിലും 1982 ലേത് കോഴിക്കോട് ജില്ലയിലെ പെരുവണ്ണാമൂഴിയിലും വച്ചു നടന്നു. വെറും ബിസിനസ് യോഗങ്ങളല്ല ഈ ക്യാമ്പുകൾ. പരിഷത് കുടുംബയോഗങ്ങൾ കൂടിയാണവ. പ്രവർത്തകരുടെ എണ്ണം വർധിച്ചുവന്നതോടെ പ്രവർത്തകക്യാമ്പിൽ പങ്കെടുക്കുന്നവരുടെ എണ്ണവും വർധിച്ചു. വ്യക്തിപരമായി അടുത്തിടപഴകാനുള്ള സൗകര്യങ്ങൾ കുറയാൻ തുടങ്ങി. അപ്പോൾ, ജില്ലാ പ്രവർത്തക ക്യാമ്പുകൾ സംഘടിപ്പിക്കാൻ തുടങ്ങി. ഈ ജില്ലാ പ്രവർത്തക ക്യാമ്പുകൾ സംസ്ഥാനതല പ്രവർത്തക ക്യാമ്പ്, നിർവാഹകസമിതി യോഗങ്ങൾ, കേഡർ പരിശീലന ക്യാമ്പുകൾ എന്നിവയിലൂടെയെല്ലാം പ്രവർത്തകർ തമ്മിലുള്ള പരസ്പര ബന്ധം ഊട്ടി വളർത്തുന്നതിനും അഭിപ്രായൈക്യം ഉറപ്പിക്കുന്നതിനും ധാരാളം സന്ദർഭങ്ങൾ ലഭിക്കുന്നു. വ്യത്യസ്ത രാഷ്ട്രീയാഭിപ്രായമുള്ളവരെയെല്ലാം കൂടി ഒരൊററ പ്രവർത്തന വേദിയിൽ തുടർച്ചയായി പിടിച്ചുനിർത്തുന്നതിന് ഇത് സഹായിച്ചിട്ടുണ്ട്.

1975 ലെ പീച്ചിയിലെ ആദ്യത്തെ പ്രവർത്തക ക്യാമ്പിന്റെ ഫലമായി ഉണ്ടായ രണ്ടു തീരുമാനങ്ങൾ അതിപ്രധാനങ്ങളായിരുന്നു. പരിഷത്ത് കുട്ടികൾക്കായുള്ള ശാസ്ത്ര പുസ്തകങ്ങൾ പ്രസിദ്ധീകരിക്കുന്നതിന് മുന്നിട്ടിറങ്ങണം. ഈ ഉദ്ദേശ്യത്തോടുകൂടി പരിഷത്തിന്റെ പ്രവർത്തകർതന്നെ കൂടിചേർന്ന് 1972–ൽ രൂപീകരിച്ച സ്റ്റെപ്സ് എന്ന സഹകരണസംഘം വേണ്ടത്ര വിജയിച്ചില്ല. അതിലൂടെ ചെയ്യുന്നതിനേക്കാൾ കൂടുതൽ ഫലപ്രദമായി പരിഷത്തിന് നേരിട്ട് പ്രസിദ്ധീകരണം നടത്താം എന്ന ആശയം ഉദിച്ചു. പിൽക്കാലത്ത് പരിഷത്തിന്റെ മുഖ്യവരുമാന മാർഗവും പ്രചരണോപാധിയുമായിത്തീർന്ന പുസ്തക പ്രസിദ്ധീകരണ പരിപാടി രൂപം കൊണ്ടത് അവിടെ വച്ചാണ്. 1976 ജനുവരി മാസത്തിൽ നടന്ന പ്രകൃതി, ശാസ്ത്രം, സമൂഹം ക്ളാസുകളുടെ പദ്ധതിയിട്ടതും അവിടെവച്ചായിരുന്നു എന്ന് നേരത്തെ പറഞ്ഞല്ലോ.

## ജന മധ്യത്തിലേക്ക്

### പ്രകൃതി, ശാസ്ത്രം, സമൂഹം

പരിഷത്തിനെയും പരിഷത്ത് പ്രവർത്തകരെയും സംബന്ധിച്ചിടത്തോളം ദാർശനികവും ചരിത്രപരവുമായി വളരെ പ്രധാനപ്പെട്ട ഒരു സംഭവമായിത്തീർന്നു 1976–ലെ ശാസ്ത്രമാസം. 1973 ജനുവരിയിൽ ഒരാഴ്ച നടത്തിയ അതേ ശാസ്ത്ര ക്ളാസുകൾ കൂടുതൽ വിപുലമായ രീതിയിൽ ആസൂത്രണം ചെയ്യുകയായിരുന്നു. എന്നാൽ, ഇത്തവണ, ഈ വിഷയങ്ങൾ തന്നെ മൂന്നുതലങ്ങളിൽ കൈകാര്യം ചെയ്യണമെന്ന് തീരുമാനിച്ചു. അപ്പർ പ്രൈമറി ക്ളാസുകളിൽ പഠിക്കുന്ന കുട്ടികൾക്കുപോലും അതിന്റെ കാതലായ കാഴ്ചപ്പാടിനെപ്പററി ഒരു ബോധമുണ്ടാക്കാൻ സാധിക്കുന്നതാണെന്നും അതിനു ശ്രമിക്കേണ്ടതാണെന്നും ബോധ്യമായി. അതിന്റെ ഫലമായി യുറീക്കാമാസികയുടെ ഒരു ലക്കം, 1975 ഡിസംബർ ലക്കം, ഇതിനുള്ള അധ്യാപകക്കുറിപ്പുകൾക്കായി നീക്കിവച്ചു. അതേസമയം മൗലികകണങ്ങളും അനിശ്ചിതത്വവും ആപേക്ഷികതാസിദ്ധാന്തവും ഒക്കെ വെളിച്ചത്തുകൊണ്ടുവന്ന ഭൗതികത്തിലെ (ശാസ്ത്രത്തിലെയും) പ്രതിസന്ധിയെക്കുറിച്ചും കൂടി പറഞ്ഞുകൊണ്ട് കോളേജുകളിലെ വിദ്യാർഥികൾക്കും ഈ ക്ളാസുകൾ നൽകണം. സാധാരണക്കാർക്കും ഹൈസ്ക്കൂൾ വിദ്യാർഥികൾക്കും

ഇത് രണ്ടിൽ നിന്നും വ്യത്യസ്തമായ ഒരു രീതിയിലായിരിക്കണം. ശാസ്ത്രഗതി, ശാസ്ത്ര കേരളം എന്നിവയുടെ ഓരോ ലക്കങ്ങൾ, അങ്ങനെ ഈ ക്ളാസുകൾക്കുള്ള അധ്യാപകക്കുറിപ്പുകൾ അടങ്ങുന്ന പ്രത്യേക ലക്കങ്ങളായി പ്രസിദ്ധീകരിച്ചു. സംസ്ഥാനത്തിൻെറ എല്ലാ ഭാഗത്തുനിന്നുമായി ഏതാണ്ട് നൂറുപേർ രണ്ടു ദിവസം തിരുവനന്തപുരത്ത് ഒത്തുകൂടി ഈ വിഷയങ്ങൾ ഒന്നുകൂടി പഠിക്കുകയും സംശയനിവൃത്തി വരുത്തുകയും ജില്ലാതലത്തിൽ അധ്യാപക പരിശീലനം നടത്തുന്നതിനു കോപ്പുണ്ടാക്കുകയും ചെയ്തു. ഈ പരിശീലന ക്യാമ്പിൽ പങ്കെടുത്ത എല്ലാവരും അത്യധികം സന്തുഷ്ടരായാണ് മടങ്ങിപ്പോയത്. കല്ലുളിയിൽ നിന്ന് കമ്പ്യൂട്ടറിലേക്കുള്ള ശാസ്ത്രത്തിൻെറയും, മനുഷ്യൻെറയും, വളർച്ചയുടെ കഥ ആഴത്തിലുള്ള ഒരു ശാസ്ത്രചരിത്രാവബോധം പ്രവർത്തകരിൽ സൃഷ്ടിച്ചു. ശാസ്ത്രം,സമൂഹം എന്നീ ക്ലാസുകൾക്ക് മുഖ്യആധാരമായിഎടുത്തത് ജെ.ഡി. ബർണാലിൻെറ 'ശാസ്ത്രം ചരിത്രത്തിൽ' എന്ന പുസ്തകമാണ്. ഈ ക്ളാസുകളുടെ മുഖ്യവാദഗതി, 3-ാം അനുബന്ധത്തിൽ കൊടുത്തിട്ടുണ്ട്. പ്രപഞ്ചത്തിൻെറ അനാദ്യനന്ത സ്വഭാവം, ദ്രവ്യ സ്ഥലകാല സാതത്യം, ശാസ്ത്രത്തിൻെറ പ്രയോഗ-സിദ്ധാന്ത പ്രയോഗ-സ്വഭാവം,അതിൻെറ ചരിത്രപരത, ശാസ്ത്രത്തിൻെറ ചരിത്രവും മാനവസമൂഹത്തിൻെറ ചരിത്രവും തമ്മിലുള്ള അഭേദ്യബന്ധം തുടങ്ങിയവയാണ് ഈ ക്ളാസുകളിൽകൂടെ ഊന്നിയിരുന്നത്.

ഒരു മാസത്തിനുള്ളിൽ 3000 ക്ളാസുകൾ നടത്താനായിരുന്നു ലക്ഷ്യമെങ്കിൽ ഫലത്തിൽ പതിനായിരത്തിലധികം ക്ളാസുകൾ നടക്കുകയുണ്ടായി. ഇതിന് അനുകൂലമായ ഒരു പ്രത്യേക സാഹചര്യവും അന്നുണ്ടായിരുന്നു. 'അടിയന്തിരാവസ്ഥ' ആയിരുന്നതിനാൽ സംഘടനാപ്രവർത്തനങ്ങളിൽനിന്ന് കുറച്ചൊക്കെ സ്വാതന്ത്ര്യം കിട്ടിയ വിവിധങ്ങളായ അധ്യാപകസംഘടനകളുടെ പ്രവർത്തകർ ഈ ക്ളാസുകളെടുക്കാൻ ഉൽസാഹിച്ചു. എന്നാൽ ഈ ക്ളാസുകൾ മററ് ചില അനുഭവങ്ങളും നൽകി. ചില വിഭാഗങ്ങളിൽനിന്നെങ്കിലും എതിർപ്പ് ക്ഷണിച്ചുവരുത്തുന്നതിന് കാരണമായി. 1973 ൽ തന്നെ പ്രപഞ്ചത്തിൻെറ അനാദ്യനന്ത സ്വഭാവത്തെ (പ്രപഞ്ചസൃഷ്ടിയുടെയും പ്രപഞ്ചസ്രഷ്ടാവിൻെറയും അപ്രസക്തിയെ) പ്പററിയുള്ള വിവരണത്തെ നിരീശ്വരവാദവും മാർക്സിസവുമായി ആരോപിച്ചുകൊണ്ട് റിപ്പോർട്ടുകൾ ചില പത്രങ്ങളിൽ വന്നിരുന്നു. 1976 ൽ നടന്ന ക്ളാസുകളിൽ ചില സ്ഥലത്തെങ്കിലും ക്ളാസെടുത്തവർ 'ഈശ്വരനിഷേധം' ഈ ക്ളാസുകളുടെ ഒരു പ്രധാന ഘടകമായി കരുതിയിരിക്കാം. അതുപോലെ ക്ലാസെടുത്ത ചിലരെങ്കിലും തങ്ങളുടെ രാഷ്ട്രീയപ്പാർട്ടിയുടെ കാഴ്ചപ്പാട് അതിൽ കടത്തിച്ചെലുത്താൻ ശ്രമിച്ചിരിക്കാം. ഏതായാലും ഈ ക്ളാസുകളെയും പരിഷത്തിനെയും നിരീശ്വരപ്രചാരമായി ചിത്രീകരിച്ചുകൊണ്ടുള്ള ചില ആരോപണങ്ങൾ ഗവൺമെൻറിന് ലഭിച്ചു. ഈ പരാതിയുടെ പേരിൽ അന്നേവരെ പരിഷത്തുമായി നല്ലപോലെ സഹകരിച്ചിരുന്ന വിദ്യാഭ്യാസ ഡിപ്പാർട്ടുമെൻറിനെയും സ്ക്കൂൾ അധ്യാപകരെയും അതിൽ നിന്ന് പിന്തിരിപ്പിക്കാൻ ചില ശ്രമങ്ങളും നടന്നു 1973-74 മുതൽ സ്ക്കൂളുകളിലെ സയൻസ് ക്ളബുകൾ സംഘടിപ്പിക്കുകയും അവർക്ക് മാർഗനിർദേശം നൽകുകയും ചെയ്തിരുന്നത് പരിഷത്തായിരുന്നു. 1976 മുതൽ ഡിപ്പാർട്ട്മെൻറ് സയൻസ് ക്ളബുകൾക്കായി ഒരു അസോസിയേഷൻ സ്വീകരിക്കുകയും ഒരു സ്പെഷ്യൽ ഓഫീസറെ നിയമിക്കുകയും ചെയ്തു. അതുപോലെ കഴിഞ്ഞ ഏതാനും വർഷമായി വിദ്യാഭ്യാസ അധികൃതരുടെ പൂർണ സഹകരണത്തോടുകൂടി നടന്നുകൊണ്ടിരുന്ന യുറീക്ക വിജ്ഞാനപരീക്ഷ, ശാസ്ത്രകേരളം ക്വിസ് എന്നിവക്ക് സമാന്തരമായി ഡിപ്പാർട്ടുമെൻറു തന്നെ അത്തരം മത്സര പരീക്ഷകൾ നടത്താനും തീരുമാനിച്ചു. എന്നാൽ ഈ നയം ഏറെ നാൾ നിലനിന്നില്ല. പരിഷത്തിൻെറ വിശാലവും ശാസ്ത്രീയവുമായ വീക്ഷണഗതി അവർ മനസിലാക്കി. തൽഫലമായി, അതേവരെ വിദ്യാഭ്യാസ ഡിപ്പാർട്ടുമെൻറും പരിഷത്തും തമ്മിലുണ്ടായിരുന്ന, അനൗപചാരികമായ ബന്ധം ഔപചാരികമാക്കപ്പെട്ടു. കൂടുതൽ ശക്തിപ്പെട്ടു. ശാസ്ത്ര പ്രചാരണത്തിനായി വലിയ തോതിൽ ഒരു ഗ്രാൻറും അക്കൊല്ലം ഗവൺമെൻറിൽ നിന്ന് പരിഷത്തിനു ലഭിച്ചു. ഏതാണ്ട് രണ്ടുലക്ഷത്തോളം രൂപക്കുള്ള ശാസ്ത്രഗ്രന്ഥങ്ങൾ ആയിരം പഞ്ചായത്തുകളിലായി, ഗ്രാമശാസ്ത്രസമിതികളിലും സ്ക്കൂളുകളിലും വിതരണം ചെയ്യുന്നതിനുള്ള ഗ്രാൻറായിരുന്നു അത്. വിജ്ഞാന പരീക്ഷകൾ നടത്തുന്നതിന് വിദ്യാഭ്യാസ വകുപ്പ് പരിഷത്തിനെയും 'സയൻസ് ഫെയറുകൾ' നടത്തുന്നതിൽ പരിഷത്ത് തിരിച്ചും സഹായിക്കാമെന്ന ധാരണയിലും എത്തി.

## വിജ്ഞാനപരീക്ഷകൾ

ഇതിനിടക്ക് ഔപചാരികവിദ്യാഭ്യാസ മേഖലയിലുള്ള പരിഷത്തിന്റെ അനൗപചാരിക പ്രവർത്തനങ്ങളുടെ വ്യാപ്തി കൂടിക്കൂടി വരികയായിരുന്നു. ശാസ്ത്രകേരളം ക്വിസ്, യുറീക്കാവിജ്ഞാനപരീക്ഷ, ശാസ്ത്രഗതി വിജ്ഞാന പരീക്ഷ, എന്നിവ പ്രാധാന്യമർഹിക്കുന്ന പ്രവർത്തനങ്ങളായി മാറാൻ തുടങ്ങി. 1972 ലാണ് ശാസ്ത്രകേരളം ക്വിസ് ആരംഭിച്ചത്. സ്ക്കൂൾ തലം, വിദ്യാഭ്യാസജില്ലാതലം, സംസ്ഥാനതലം എന്നിങ്ങനെ മൂന്നു ഘട്ടങ്ങളിലായി ഇത് നടത്തപ്പെടുന്നു. കേരളത്തിന്റെയും ഇന്ത്യയുടെയും ചരിത്രത്തിനും സാമ്പത്തിക–സാംസ്കാരിക ഭൂമിശാസ്ത്രത്തിനും പ്രധാനമായ ഒരു സ്ഥാനമാണ് ഈ ക്വിസ്സുകളിലും വിജ്ഞാന പരീക്ഷകളിലും നൽകപ്പെടുന്നത്. ആയിരത്തോളം സ്കൂളുകളിലായി അമ്പതിനായിരത്തോളം ഹൈസ്ക്കൂൾ വിദ്യാർഥികൾ ശാസ്ത്രകേരളം ക്വിസിൽ പങ്കെടുക്കുന്നു. ക്വിസിൽ, ഭാഗ്യത്തിന്റേതായ ഘടകം പലപ്പോഴും അതിപ്രധാനമായിത്തീരും. 18–20 പേർ പങ്കെടുക്കുന്ന ഒരു ക്വിസ്സിൽ 50–60 ചോദ്യങ്ങളേ ചോദിക്കാൻ സമയം കിട്ടൂ എങ്കിൽ, പ്രത്യേകിച്ചും വിജയിയായ സ്ക്കൂളിന് ട്രോഫി നൽകുന്നതിനാൽ ഇത് പലപ്പോഴും മനോവേദനക്ക് കാരണമായിത്തീരാറുണ്ട്. അതിനാൽ ക്വിസ് നടത്തുന്ന രീതിയിൽ ഒരു പരിഷ്കാരം വരുത്തി. എല്ലാ ചോദ്യങ്ങൾക്കും എല്ലാ കുട്ടികളും ആദ്യം ഉത്തരം ഒരു തുണ്ട് കടലാസിൽ എഴുതുന്നു. രണ്ടു കുട്ടികൾക്ക് ഒരു വളണ്ടിയർ നിൽക്കുന്നു. അവർ ഉത്തരങ്ങൾ വാങ്ങി വായിക്കുന്നു. എല്ലാവർക്കും തുല്യ ചാൻസ് കിട്ടുന്നു. ഈ സമ്പ്രദായം രസം നശിപ്പിക്കുമെന്ന് ആദ്യം ഭയപ്പെട്ടിരുന്നെങ്കിലും കുട്ടികളും ക്രമേണ ശ്രോതാക്കളും അതിനെ സ്വാഗതം ചെയ്യുകയാണുണ്ടായത്.

അപ്പർ പ്രൈമറി സ്ക്കൂൾ കുട്ടികൾക്കായി ഒരു മൽസര പരീക്ഷ-യുറീക്ക വിജ്ഞാന പരീക്ഷ ആദ്യമായി നടത്തിയത് 1974–ൽ ആയിരുന്നു. തൃശൂർ ജില്ലയിൽ മാത്രം പരീക്ഷണാർഥം നടത്തിയ ഒന്നായിരുന്നു അത്. പക്ഷെ, സയൻസ് ക്ളബുകളിലൂടെയും സയൻസ് ഫെയറുകളിലൂടെയും പരിഷത്ത് വിദ്യാർഥികൾക്ക് ഏറെ പരിചിതമായിരുന്നതിനാലും തൃശൂരെ ഇൻസ്റ്റിറ്റ്യൂട്ട് ഓഫ് പ്രൈമറി എഡ്യൂക്കേഷൻ സജീവമായി സഹകരിച്ചതിനാലും പ്രതീക്ഷിച്ചതിലും എത്രയോ വലിയ വിജയമായിത്തീർന്നു അത്. അനേകായിരം കുട്ടികൾ അതിൽ പങ്കെടുത്തു. അടുത്ത കൊല്ലം മുതൽ കേരള വ്യാപകമായി ഇത് നടത്തണമെന്ന ആവശ്യം ഉന്നയിക്കപ്പെട്ടു. എൽ. പി, യു പി., തലങ്ങളിൽ സംസ്ഥാന വ്യാപകമായി നടന്നുവരുന്ന വിജ്ഞാന പരീക്ഷയിൽ കുട്ടികൾ പങ്കെടുക്കുന്നു. ശാസ്ത്രാഭിരുചി വളർത്തുക എന്ന സാമാന്യ ലക്ഷ്യത്തോടെയാണ് ഈ പരീക്ഷകൾ നടത്തുന്നത്. യുറീക്ക മാസികയിൽ വരുന്ന ലേഖനങ്ങളും ക്ളാസിൽ പഠിപ്പിക്കുന്ന വിഷയങ്ങളും പരിഷത്ത് അതത് വർഷം നിർദ്ദേശിക്കുന്ന പുസ്തകങ്ങളും പരീക്ഷക്ക് ആധാരമാക്കുന്നു. കുട്ടികൾക്കായി പ്രകൃതി, ശാസ്ത്രം, സമൂഹം എന്ന പുസ്തകത്തിന്റെ ഒരു പ്രത്യേക പതിപ്പുതന്നെ തയ്യാറാക്കി. പരിഷത്ത് പ്രചരിപ്പിക്കാനാഗ്രഹിക്കുന്ന ആശയങ്ങൾ കുട്ടികളുടെ അടുത്തെത്തിക്കാൻ ഈ പരീക്ഷകൾ സഹായകമായി. എന്നാൽ ശരിയായ ഒരു ശാസ്ത്രബോധവും ശാസ്ത്രീയ സമീപന രീതിയും വളർത്തിയെടുക്കാൻ ഇത് ഉപകരിച്ചു എന്ന് പറകവയ്യ. ഏറിയപങ്കും 'വിജ്ഞാന' പരീക്ഷ മാത്രമായിരുന്നു അത്. ശാസ്ത്രരീതിയും ശാസ്ത്രബോധവും വളർത്തുവാൻ പററിയ പരീക്ഷകൾ ഡിസൈൻ ചെയ്യാൻ ഇനിയും കഴിഞ്ഞിട്ടില്ല. 1977–78 മുതൽ സ്ക്കൂൾതലവും സബ്ജില്ലാതലവും കഴിഞ്ഞ് വിദ്യാഭ്യാസ ജില്ലാതലത്തിൽ ഒന്നാം സ്ഥാനത്തെത്തുന്ന വിദ്യാർഥിക്ക് 50 രൂപ വീതം 3 വർഷം സ്കോളർഷിപ്പ് നൽകിവരുന്നു. ഇതും ഈ പരീക്ഷാ വിജയികൾക്ക് ലഭിക്കുന്ന ബഹുമാന്യതയും, അതിന്റേതായ അപകടങ്ങൾ ക്ഷണിച്ചുവരുത്താൻ തുടങ്ങി. ചോദ്യക്കടലാസുകൾ ചോരുക, കോച്ചിംഗ് ക്ളാസുകൾ, ഗൈഡുകൾ തുടങ്ങിയ ഔപചാരിക വിദ്യാഭ്യാസരംഗത്തെ പലവൃത്തികേടുകളും ഇതിലും കുറേശ്ശെ കുറേശ്ശെയായി പ്രത്യക്ഷപ്പെടാൻ തുടങ്ങി. അവയെ മറികടക്കാനുള്ള ശ്രമത്തിലാണിപ്പോൾ. ഹൈസ്ക്കൂൾ വിദ്യാർഥികൾക്കും സംസ്ഥാനതലത്തിൽ നടക്കുന്ന ശാസ്ത്രകേരളം ക്വിസിന്റെയും പ്രത്യേകമായി നടത്തുന്ന എഴുത്തു പരീക്ഷയുടെയും അടിസ്ഥാനത്തിൽ റവന്യൂജില്ലയിൽ ഒന്നാം സ്ഥാനത്തെത്തുന്നവർക്ക് കൊല്ലം 200 ക വീതം രണ്ട് കൊല്ലത്തേക്ക് സ്കോളർഷിപ്പ് നൽകുന്നു.

ശാസ്ത്രഗതി വിജ്ഞാനപരീക്ഷ ഇതിൽ നിന്നെല്ലാം തുലോം വ്യത്യസ്തമായ ഒന്നാണ്. കോളേജുതലത്തിലുള്ളവർക്കാണത്. 200

ചോദ്യങ്ങളുള്ള ഒരു പുസ്തകം ഓരോരുത്തർക്കും കൊടുക്കുന്നു. ഒരു മാസത്തിനുള്ളിൽ ഉത്തരമെഴുതി അയച്ചുതന്നാൽ മതി. പത്ത് നാൽപത് പുസ്തകങ്ങൾ നോക്കിയാലോ പത്തമ്പത് പേരോട് ചോദിച്ചാലോ അല്ലാതെ ഉത്തരം കിട്ടാൻ പറ്റാത്തവിധത്തിലാണ് ചോദ്യങ്ങൾ തെരഞ്ഞെടുത്തിരിക്കുന്നത്. വിവരങ്ങൾ എവിടെ തേടണം, എങ്ങനെ തേടണം എന്ന് വിദ്യാർഥികളെ പരിശീലിപ്പിക്കുകയായിരുന്നു ഇതിന്റെ ലക്ഷ്യം. എന്നാൽ ആ നിലവാരത്തിലുള്ള ചോദ്യക്കടലാസുണ്ടാക്കുക എളുപ്പമായിരുന്നില്ല. 1975 ഡിസംബറിലാണ് ആദ്യത്തെ പരീക്ഷ നടന്നത്. ഇന്ത്യയുടെ വിവിധ ഭാഗത്ത് നിന്നായി സുഹൃത്തുക്കൾ അയച്ചുതന്ന രണ്ടായിരത്തോളം ചോദ്യങ്ങൾ 10–12 പേരുള്ള ഒരു വർക്ക്ഷോപ്പിൽ അനേകം മണിക്കൂർ ചർച്ച ചെയ്താണ് ചോദ്യങ്ങൾ തെരഞ്ഞെടുത്തത്. പിൽക്കാലത്ത് ആവശ്യമായ നിലവാരം നിലനിർത്തുകയെന്നത് പ്രയാസമായിത്തീർന്നു. സാധാരണ നിലയിൽ 300–400 പേരിലധികം ഇതിൽ പങ്കെടുക്കാറുണ്ടായിരുന്നില്ല. നല്ല നിലവാരം പുലർത്തുന്ന ഏററവും അധികം വിദ്യാർഥികൾ പങ്കെടുക്കുന്ന കോളേജിന് ഒരു റോളിങ്ങ് ട്രോഫിയും കൊടുക്കുന്നുണ്ട്. ഈ പരീക്ഷ കൂടുതൽ രസാവഹമാക്കാനുള്ള ശ്രമത്തിലാണിപ്പോൾ.

ഉദാരമതികളായ വ്യക്തികളിൽ നിന്നും സ്ഥാപനങ്ങളിൽ നിന്നും പ്രത്യേകമായി സംഭാവനകൾ വാങ്ങി സ്ഥിരം നിക്ഷേപമായി ബാങ്കിൽ സൂക്ഷിച്ച് അതിൽ നിന്നുള്ള വാർഷികാദായം കൊണ്ട് സ്കോളർഷിപ്പുകൾ നൽകാമെന്നായിരുന്നു ഉദ്ദേശ്യം. എന്നാൽ അത് ഇപ്പോഴും പൂർണമായി നടപ്പായിട്ടില്ല. ഇതിനായി ഇനിയും കൂടുതൽ ഫണ്ട് സമാഹരിക്കേണ്ടിയിരിക്കുന്നു.

കോളേജ് വിദ്യാർഥികൾക്ക് വിജ്ഞാന പരീക്ഷക്കു പുറമെ ശാസ്ത്രഗതി ക്വിസ് മത്സരവും നടത്തുന്നുണ്ട്. കോളേജ് തലം കഴിഞ്ഞ് ജില്ലാതലത്തിലും അതിൽ വിജയികളായവർക്ക് സംസ്ഥാനതലത്തിലും ക്വിസ് നടത്തുന്നു.

പരിഷത്ത് നടത്തുന്ന വിജ്ഞാന പരീക്ഷകളെയും മററു മത്സരങ്ങളെയും കുറിച്ച് നിശിതമായ ഒരു വിമർശനം കേരളത്തിനു വെളിയിൽ നിന്നുള്ള സുഹൃത്തുക്കളിൽ നിന്ന് വന്നിട്ടുണ്ട്. അതിന്റെ രത്നചുരുക്കം ഇതാണ്. മത്സരാധിഷ്ഠിതമായ ഒരു സമൂഹത്തിൽ നിന്ന് സഹകരണാധിഷ്ഠിതമായ ഒരു സമൂഹത്തിലേക്കുള്ള പരിവർത്തനം ആഗ്രഹിക്കുന്ന പരിഷത്ത് ഇത്തരത്തിലുള്ള മത്സരങ്ങളിലൂടെ കുട്ടികളിൽ തെററായ മൂല്യബോധങ്ങളല്ലെ വളർത്തുന്നത്? വളരെ പ്രധാനമായ ഒരു വിമർശനമാണിത്. മത്സരം രണ്ടു തരത്തിലുണ്ട്. കളിയിലും കാര്യത്തിലും. പലപ്പോഴും കളി കാര്യമാകാറുണ്ട് എന്നത് വാസ്തവം. കാര്യമായ മത്സരത്തിന്റെ അന്തിമരൂപമാണ് യുദ്ധം. ഈ മത്സരങ്ങൾക്ക് കളിയുടെ സ്വഭാവം ഉറപ്പുവരുത്താനും കാര്യത്തിന്റെ സ്വഭാവം ഇല്ലാതാക്കാനും ബോധപൂർവം ശ്രമിക്കേണ്ടിയിരിക്കുന്നു. ഇല്ലെങ്കിൽ ചോദ്യത്തിന്റെ ചോർച്ച, കോപ്പിയടി, കോച്ചിംഗ്, ഗൈഡ് മുതലായവ പ്രത്യക്ഷപ്പെടും. പരീക്ഷകൾ നടക്കുന്നിടത്ത് ഉത്സവത്തിന്റെ അന്തരീക്ഷം സൃഷ്ടിക്കയാണ് ഒരു പോംവഴി. വിജ്ഞാന പരീക്ഷകളുടെ രൂപവും ഭാവവും മാററുവാനുള്ള സമയവും അതിക്രമിച്ചിരിക്കുന്നു. 82–'83 ൽ രൂപത്തിൽ ചില മാററങ്ങൾ വരുത്താൻ ശ്രമിച്ചിട്ടുണ്ടെങ്കിലും ഭാവത്തിൽ വലിയ മാററമൊന്നും വന്നിട്ടില്ല,

## തൊഴിലാളി വിദ്യാഭ്യാസം

സാമ്പത്തിക മേഖലയുമായി ബന്ധപ്പെടുക എന്നാൽ കാർഷികമേഖലയുമായി മാത്രം ബന്ധപ്പെടുക എന്നല്ല അർഥം. ഗ്രാമശാസ്ത്രസമിതികൾക്ക് സമാന്തരമായി ഫാക്ടറി ശാസ്ത്രസമിതികൾകൂടി രൂപീകരിക്കണമെന്ന ആശയം പൊന്തിവന്നു. എന്നാൽ ഗ്രാമശാസ്ത്രസമിതികളുടെ അത്രതന്നെ വ്യക്തമായിരുന്നില്ല എന്തായിരിക്കണം അതിന്റെ രൂപമെന്നത്? ഉറക്കെ ചിന്തിച്ചു, ചർച്ചചെയ്തു. അങ്ങനെ തൊഴിലാളികൾക്ക് ക്ലാസ് കൊടുക്കുക എന്ന ആശയം ഉരുത്തിരിഞ്ഞു. ചിട്ടപ്പെടുത്തിയ വിദ്യാഭ്യാസമോ പരിശീലനമോ ലഭിക്കാതെ പ്രവൃത്തിയിൽ കൂടെ മാത്രം പഠിച്ചുവന്ന ഒട്ടേറെ ടെക്നീഷ്യൻമാരും കൈത്തൊഴിൽകാരുമുണ്ട്, കേരളത്തിൽ. കൈ കൊണ്ട് തങ്ങൾ നന്നായി ചെയ്യുന്ന ജോലിയുടെ സൈദ്ധാന്തിക വശങ്ങൾ ഒന്നും തന്നെ അവർക്കറിഞ്ഞുകൂടാ. വയർമാൻ, പ്രസ്വർക്കർമാർ, ഓട്ടോമെക്കാനിക്കുകൾ, കൽപണിക്കാർ എന്നു തുടങ്ങി പല വിഭാഗത്തിൽ പെട്ടവരുണ്ട്. ഇവരെ ഉദ്ദേശിച്ച് ഒരാഴ്ച വീതം നീണ്ടുനിൽക്കുന്ന കോഴ്സുകൾ നടത്താൻ പദ്ധതിയിട്ടു. അവരുടെ ദൈനംദിന പ്രവർത്തനങ്ങളുടെ അടിസ്ഥാനമായ സിദ്ധാന്തങ്ങൾ ലളിതമാക്കി പഠിപ്പിക്കുക എന്നതായിരുന്നു ഉദ്ദേശ്യം. ആദ്യമായി

വയർമാൻമാർക്കുള്ള ക്ളാസാണ് തയ്യാറാക്കിയത്. ഇലക്ട്രിസിററി ബോർഡിൽ നിന്നും ഇൻസ്പെക്ടറേററിൽ നിന്നുമുള്ള പരിഷത്ത് പ്രവർത്തകരായ എൻജിനീയർമാർ പാഠപുസ്തകം തയ്യാറാക്കുകയും ക്ളാസുകളെടുക്കുകയും ചെയ്തു. അതിവേഗത്തിൽ അവയ്ക്ക് പ്രചാരംകിട്ടി. 1976-ൽ ആണ് ആദ്യത്തെ ക്ലാസുകൾ നടന്നത്. ഇന്നും പ്രചാരമുള്ള ഒരു കോഴ്സാണിത്. പിന്നീട് പ്ലസ്ജോലിക്കാർക്ക് വേണ്ടി ഒരു കോഴ്സ്തയ്യാറാക്കിയെങ്കിലും അതിന് പ്രചാരം കിട്ടിയില്ല. START (School for Technician and Artisan) എന്ന പേരിൽ അറിയപ്പെട്ട ഇത് പലപ്പോഴും മന്ദഗതിയിലും, ചിലപ്പോഴൊക്കെ സ്റേറാപ്പും ആയി ഏറെ വികസിക്കാതെ കിടക്കുകയാണ്. വ്യാവസായിക ആരോഗ്യം, നിയമങ്ങൾ മുതലായവയെപ്പററിയെല്ലാം ക്ളാസുകളെടുക്കാൻ പരിപാടി ഇട്ടെങ്കിലും കാര്യമായി ഒന്നും നടന്നില്ല.

തൊഴിലധിഷ്ഠിതമായ തുടർ വിദ്യാഭ്യാസം കൊടുക്കുന്നപോലെ, സാമാന്യ തുടർ വിദ്യാഭ്യാസം കൊടുക്കുന്നതിനും ഇക്കാലത്ത് ഒരു ശ്രമം നടക്കുകയുണ്ടായി. പത്താംക്ളാസ് പാസ്സായിരിക്കുന്നവരെ ഉദ്ദേശിച്ചുകൊണ്ടു നടത്തിയ കറസ്പോണ്ടൻസ് കോഴ്സായിരുന്നു ഇത്. ഒരു ബാച്ചിന് (40 പേർ) ഒരു കൊല്ലം ഇത് നടത്തി. പ്രകൃതി, ശാസ്ത്രം, സമൂഹം എന്ന ക്ളാസുകളിലെ ആശയങ്ങളും അർഥശാസ്ത്രവും ആയിരുന്നു മുഖ്യവിഷയങ്ങൾ, എന്നാൽ ഇത്തരം ഒരു കോഴ്സ് നടത്തുന്നതിനാവശ്യമായ കഠിനമായ അധ്വാനവും താരതമ്യേന കുറഞ്ഞ സാമൂഹ്യ പ്രാധാന്യവും കണക്കിലെടുത്ത് അടുത്ത കൊല്ലം മുതൽ അത് നിർത്തലാക്കുകയാണുണ്ടായത്.

## പുസ്തക പ്രസിദ്ധീകരണം

1974-77 കാലത്തെ മറെറാരു പ്രധാന മുന്നേററം പുസ്തക പ്രസിദ്ധീകരണ രംഗത്തായിരുന്നു. പരിഷത്ത് നേരിട്ട് പുസ്തകം പ്രസിദ്ധീകരിക്കുന്നതിൽ എന്തോ അപ്രായോഗികതയുണ്ടെന്നും ഭാഷാ ഇൻസ്ററിററ്യൂട്ട് പോപ്പുലർ പുസ്തകങ്ങൾ പ്രസിദ്ധീകരിക്കില്ലെന്നും അതിനാൽ പുസ്തക പ്രസിദ്ധീകരണത്തിനായി ഒരു പ്രത്യേക സംവിധാനം ഉണ്ടാക്കണമെന്നും ഉള്ള ധാരണയിലാണ് 1972 ൽ ഒരു സഹകരണ സംഘമായി സ്റേറപ്സ് രൂപീകരിക്കപ്പെട്ടത്. അത് പൂർണമായും പരിഷത്തിന്റേതായ ഒരു സഹകരണ സംഘമായിരുന്നു. അതായത് അംഗങ്ങൾ പ്രായേണ എല്ലാവരും പരിഷത്തംഗങ്ങളായിരുന്നു. എന്നാൽ സ്റേറപ്സിന്റെ പ്രവർത്തനം പ്രതീക്ഷിച്ച മാതിരി മുന്നോട്ടുപോയില്ല. അഞ്ചുകൊല്ലത്തിനുള്ളിൽ വിരലിലെണ്ണാവുന്ന പുസ്തകങ്ങൾപോലും പ്രസിദ്ധീകരിക്കപ്പെട്ടില്ല. ഓഹരി മൂലധനംകൂടി പൂർണമായി തീരുന്ന നിലയിലേക്ക് അത് നീങ്ങിത്തുടങ്ങി. ഇങ്ങനെയിരിക്കെയാണ് പീച്ചി ക്യാമ്പിൽ വച്ച് പരിഷത്ത് നേരിട്ട് പുസ്തക പ്രസിദ്ധീകരണരംഗത്തിറങ്ങുക എന്ന ആശയം പൊന്തിവന്നത്. അന്ന് അതിന്റെ പ്രായോഗികതയെപ്പററി പലർക്കും ആശങ്കയായിരുന്നു. ഏതായാലും കുട്ടികൾക്കായുള്ള പത്ത് പുസ്തകങ്ങളുടെ ഒരു സമ്മാനപ്പെട്ടി 19 7 ൽ പുതുവത്സരസമ്മാനമായി പുറത്തിറക്കണമെന്നും സംഘടനാ പ്രവർത്തകർ മുൻകയ്യെടുത്ത് അതിന് പ്രീപബ്ലിക്കേഷൻ ഓർഡർ പിടിക്കണമെന്നും തീരുമാനിക്കപ്പെട്ടു. 1977 ജനുവരിയിൽ 'സമ്മാനപ്പെട്ടി' പുറത്തിറങ്ങി. പത്തിനുപകരം പതിനൊന്ന് പുസ്തകങ്ങളുണ്ടായിരുന്നു. ആദ്യപതിപ്പ് 8000 കോപ്പിയും പ്രീപബ്ലിക്കേഷൻ ആയിത്തന്നെ ചെലവാക്കപ്പെട്ടു. ആ വർഷം തന്നെ രണ്ടാം പതിപ്പായി 4000 കോപ്പികൂടി അടിക്കേണ്ടിവന്നു. 45 രൂപ മുഖവിലവരുന്ന പുസ്തകം 22 രൂപക്കാണ് കൊടുത്തിരുന്നത്. എന്നിട്ടും, ഗ്രന്ഥകാരന്മാർ എല്ലാവരും പരിഷത് പ്രവർത്തകരായിരുന്നതിനാൽ ആരുംതന്നെ റോയൽററി എടുക്കാത്തതിനാൽ അമ്പതിനായിരത്തിൽ അധികം രൂപ അതിൽനിന്ന് മിച്ചമുണ്ടാക്കാൻ കഴിഞ്ഞു. '76-77 സാമ്പത്തിക വർഷത്തിൽ തന്നെയാണ് ഗ്രാമശാസ്ത്ര സമിതികൾക്കും സ്കൂളുകൾക്കും ശാസ്ത്ര ഗ്രന്ഥങ്ങൾ വിതരണം ചെയ്യുന്നതിനായി ഗവൺമെൻറിൽ നിന്ന് രണ്ടുലക്ഷം രൂപ ഗ്രാൻറ് അനുവദിച്ചത്. ഇതിനായി സ്റേറപ്സ് കുറച്ച് പുസ്തകങ്ങൾ പ്രത്യേകമായി അച്ചടിക്കുകയുണ്ടായി. എല്ലാം കൂടി പരിഷത്തിന് മുമ്പൊരിക്കലും കൈയ്യിൽ കിട്ടിയിട്ടില്ലാത്ത കുറെ പണം കൈവശം ഉണ്ടെന്നുവന്നു. അതേവരെ പരിഷത്തിന്റെ ചെലവുകൾക്കുവേണ്ട പണം അധികവും പ്രവർത്തകരുടെ സ്വന്തം പോക്കററിൽ നിന്നെടുക്കുക, കുറച്ച് വാർഷികാഘോഷങ്ങൾക്കായി പിരിക്കുന്ന സംഖ്യയിൽ നിന്ന് മിച്ചം വച്ചുണ്ടാക്കുക ഇങ്ങനെ ആയിരുന്നു. ഈതുകകൾ താരതമ്യേന നിസ്സാരമായിരുന്നു. ഇദംപ്രഥമമായാണ്, പരിഷത്ത് ചെയ്യേണ്ടതായ ഒരു പ്രവർത്തനം, ശാസ്ത്ര പുസ്തകങ്ങൾ

ജനങ്ങൾക്കിടയിൽ പ്രചരിപ്പിക്കൽ,നടത്തുന്നതിലൂടെതന്നെ പരിഷത്തിന്റെ മററു പ്രവർത്തനങ്ങൾക്കായുള്ള പണം ഉണ്ടാക്കാമെന്നു വന്നത്. ഇത് അവിടന്നിങ്ങോട്ടുള്ള പരിഷത്ത് പ്രവർത്തനങ്ങളിൽ ചില മാററങ്ങൾ വരുത്തി. പുസ്തക പ്രസിദ്ധീകരണം ഒരു പ്രധാന പ്രവർത്തനമായി മാറി; പ്രവർത്തകർക്ക് അത്യാവശ്യം യാത്രച്ചെലവ് കൊടുക്കാമെന്ന നിലവന്നു, പണമില്ലാത്തതിനാൽ മുമ്പ് ചെയ്യാതിരുന്ന പല പ്രവർത്തനങ്ങളും ഏറെറടുക്കാൻ തുടങ്ങി. പത്താം വാർഷികത്തിന്റെ തുടർച്ചയായി രൂപംകൊണ്ട 'സയൻസ് സെൻറർ' ഒരുവേള യാഥാർഥ്യമാക്കാൻ കഴിയുമെന്നും അതിനുവേണ്ട തുടക്കഫണ്ട് കയ്യിലുണ്ടെന്നും വന്നു. എന്നാൽ ഈ ശുഭാപ്തി വിശ്വാസം അസ്ഥാനത്തായിരുന്നു. ഉണ്ടായിരുന്ന ഫണ്ടുകൾ അതിവേഗത്തിൽ ആവിയായിപ്പോയി. പ്രവർത്തകരുടെ യാത്രച്ചെലവിനു പുറമേ മാസികകൾ വരുത്തിക്കൊണ്ടിരുന്ന നഷ്ടം നികത്താനായിട്ടു കൂടിയാണിത്. C.S.I.R. ൽ നിന്ന് പ്രതിവർഷം 25000 രൂപ ഗ്രാൻറ് കിട്ടിയിട്ടും ശാസ്ത്രഗതി, ശാസ്ത്രകേരളം, യുറീക്ക, പിന്നീട് ഗ്രാമശാസ്ത്രവും, എല്ലാം കൂടി എടുത്താൽ മൊത്തം നഷ്ടമാണുണ്ടായിരുന്നത്. ഗ്രാൻറ് കൂടാതെ നോക്കിയാൽ എല്ലാ മാസികകളും നഷ്ടത്തിലായിരുന്നു പരസ്യങ്ങൾ പിടിക്കുന്ന കാര്യത്തിലൊ, മാസിക ലാഭകരമായി നടത്തിക്കൊണ്ടുപോകുന്ന കാര്യത്തിലോ നാം വിജയിച്ചില്ല. പക്ഷേ അവിടന്നിങ്ങോട്ട് കഴിഞ്ഞ 6 കൊല്ലത്തിനുള്ളിൽ ചെറുതും വലുതുമായി 200 ൽ അധികം പുസ്തകങ്ങൾ പ്രസിദ്ധീകരിക്കുകയുണ്ടായിട്ടുണ്ട്. ഇവയെല്ലാം കൂടി മൊത്തം 50 ലക്ഷം രൂപ മുഖവില വരും: ഇവയിൽ എടുത്തു പറയേണ്ട രണ്ടു പ്രസിദ്ധീകരണങ്ങൾ 'സയൻസ് ക്രീമും' 'ശാസ്ത്രകൗതുകവും' ആണ്.

പൂർണമായി ആസൂത്രണം ചെയ്തവയാണ് ഇവ രണ്ടും. 50–60 പേജു വരുന്ന 60 പുസ്തകങ്ങളുടെ, സമാഹാരമാണ് സയൻസ് ക്രീം. 'സർവ വിജ്ഞാനകോശം' എന്ന കാഴ്ചപ്പാടിലൂടെ അതേ സമയം ഓരോന്നും സ്വതന്ത്ര പുസ്തകമെന്ന രീതിയിൽ തയ്യാറാക്കിയവയാണിവ. ഉള്ളടക്കം ആസൂത്രണം ചെയ്തിട്ടുണ്ടെങ്കിലും ശൈലി ഗ്രന്ഥകാരന്മാരുടെ തനതാണ്. അത്തരത്തിലുള്ള വൈവിധ്യം കാണാം. 'ശാസ്ത്രകൗതുകം' ഉയർന്ന നിലവാരത്തിൽ പുറത്തിറക്കിയിട്ടുള്ള ജിജ്ഞാസാകോശമാണ്. ഇതു രണ്ടും കൂടി 18 ലക്ഷം രൂപ മുഖവില വരും. പുറമെ പഠന റിപ്പോർട്ടുകൾ കലാജാഥാസ്ക്രിപ്ററുകൾ, പ്രചരണ ലഘുലേഖകൾ തുടങ്ങിയ തരത്തിലുള്ള പുസ്തകങ്ങളും ഉണ്ട്. പ്രതിമാസ ബുക്ക്ക്ളബ്ബുമുണ്ട്. ശാസ്ത്രത്തിന്റെ ദർശനത്തെയും ചരിത്രത്തെയും പററിയുള്ള ആശയങ്ങൾ വെളിവാക്കുന്ന പുസ്തകങ്ങൾ, കേരളത്തിന്റെ വികസനതന്ത്രം, വിദ്യാഭ്യാസം, ഇക്കോളജി, ആരോഗ്യം തുടങ്ങിയ വിഷയങ്ങളിലുള്ള പുസ്തകങ്ങൾ എന്നിവ ഇതിൽ ഉൾപ്പെടുന്നു.

പത്ത് പതിനഞ്ചുകൊല്ലംമുമ്പ് കേരളത്തിൽ ശാസ്ത്ര പുസ്തകങ്ങൾ പ്രസിദ്ധീകരിക്കാൻ ആളില്ലായിരുന്നു. ആയിരം കോപ്പി വിററഴിയാൻ അഞ്ചാറുകൊല്ലം വേണ്ടി വരുമായിരുന്നു. പ്രതിവർഷം മലയാളത്തിലാകെ ഒരുലക്ഷം രൂപയുടെ ശാസ്ത്രപുസ്തകങ്ങൾ (പാഠപുസ്തകങ്ങൾ കൂടാതെ) വിററഴിയുമായിരുന്നില്ല. ഇന്ന് പ്രതിവർഷം 15–20 ലക്ഷം രൂപയുടെ ശാസ്ത്രപുസ്തകങ്ങളെങ്കിലും വിൽക്കുന്നു. ഡസൻ കണക്കിന് പ്രസാധകർ ശാസ്ത്രഗ്രന്ഥങ്ങൾ പ്രസാധനം ചെയ്യുന്നു. ശാസ്ത്രഗ്രന്ഥങ്ങളിലുള്ള വർധിച്ചു വരുന്ന ഈ താൽപര്യത്തിനു മുഖ്യ പ്രേരകശക്തി പരിഷത്ത് തന്നെയാണ്.

പരിഷത്തില്ലായിരുന്നെങ്കിൽ ഇതൊന്നും തീരെ ഉണ്ടാകുമായിരുന്നില്ല എന്നല്ല ഇതിനർഥം. സമൂഹത്തിൽ വന്ന മാററങ്ങൾ ജനങ്ങളിൽ ശാസ്ത്രാഭിരുചി വളർത്തുമായിരുന്നു. എന്നാൽ ഈ മാററങ്ങൾ ഏറെക്കുറെ ഒരേ തോതിലുണ്ടായ തമിഴ്നാട്ടിലും ദില്ലിയിലും പശ്ചിമബംഗാളിലും കേരളത്തിൽ കാണുന്ന തോതിൽ ശാസ്ത്രാഭിരുചി വളർന്നില്ല. അതിനുകാരണം ഇവിടെ ശാസ്ത്ര പ്രചാരണത്തിന് പരിഷത്ത് ഉണ്ടായതും മററിടങ്ങളിൽ ഇത്ര വിപുലമായ ബഹുജനാടിത്തറയുള്ള ശാസ്ത്രസംഘടനകൾ ഉണ്ടാകാത്തതുമാണ്.

'ശാസ്ത്രം സാമൂഹ്യവിപ്ലവത്തിന്' എന്ന മുദ്രാവാക്യത്തോടെ പ്രവർത്തിക്കുന്ന പരിഷത്തിന്റെ പുസ്തക പ്രസിദ്ധീകരണ പ്രവർത്തനത്തെ ഒരു തരത്തിലുള്ള 'പരിഷ്കരണ' പ്രവർത്തനമായി,വിപ്ലവവിരുദ്ധ പ്രവർത്തനമായി, കാണുന്നവരുണ്ട്. എന്നാൽ, ഉൽപാദനവിതരണ മേഖലകളിലും സാമൂഹ്യസാംസ്കാരിക രംഗങ്ങളിലും ഇന്ന് ശാസ്ത്രവും സാങ്കേതികവിദ്യകളും

ചെലുത്തുന്ന സ്വാധീനം മനസിലാക്കുകയും ജനസാമാന്യം വിപ്ളവാത്മകമായ പരിവർത്തനത്തിന് പരിശ്രമിക്കുമ്പോൾ ഈ സ്വാധീനത്തെ സ്വന്തം താൽപര്യങ്ങൾക്കനുകൂലമായി ഉപയോഗിക്കാൻ സാധ്യമാകുകയുംവേണം. ഈ പ്രക്രിയയിൽ വിജ്ഞാനപ്രചാരണത്തിന് അതിയായ പ്രാധാന്യമാണുള്ളത്. ഇതിന് ചരിത്രത്തിൽ അനേകം ദൃഷ്ടാന്തങ്ങൾ ഉണ്ട്.

ശാസ്ത്ര സാഹിത്യ പരിഷത്തിനെ സംബന്ധിച്ചിടത്തോളം പുസ്തകപ്രചരണത്തിന് ഒന്നിലധികം മാനങ്ങളുണ്ട്. ശാസ്ത്ര വിജ്ഞാനവും ബോധവും പ്രചരിപ്പിക്കുക എന്നതിന് പുറമെ പരിഷത്തിന്റെ മററ് പ്രവർത്തനങ്ങൾക്കാവശ്യമായ പണമുണ്ടാക്കുന്നതും ഇതിലൂടെയാണ്. സർക്കാരിന്റെയോ മററ് സ്ഥാപനങ്ങളുടെയോ ഗ്രാൻറിനെ ഒട്ടും ആശ്രയിക്കുന്നില്ല പരിഷത്ത് എന്നത് അതിനെ ശരിക്കും ഒരു 'ജനകീയപ്രസ്ഥാന'മാക്കുന്നതിൽ അതിപ്രധാനമായ ഒരു പങ്കാണ് വഹിക്കുന്നത്. ജനങ്ങളാണ് അതിനെ നിലനിർത്തുന്നത്, അതിനാവശ്യമായ ഭൗതിക സഹായങ്ങൾ നൽകുന്നത്. പുസ്തകങ്ങൾ വാങ്ങി അതിന്റെ പ്രവർത്തനത്തിൽ പങ്കാളികളായിക്കൊണ്ടാണ് ജനങ്ങൾ ഇതുചെയ്യുന്നതും. ഇന്ത്യയിലെ മററുപല ശാസ്ത്ര പ്രസ്ഥാനങ്ങളെയും അപേക്ഷിച്ച് കേരള ശാസ്ത്ര സാഹിത്യ പരിഷത്തിനുള്ള മേന്മയും ഇതുതന്നെ.

പരിഷത്തിന്റെ ചെലവുകൾക്ക് ആവശ്യമായ പണം പ്രസിദ്ധീകരണത്തിൽ നിന്ന് ലഭിക്കണമെന്നുവരുമ്പോൾ 'ലാഭവും നഷ്ടവും' ഇല്ലാത്ത തരത്തിൽ പുസ്തകത്തിന് വിലയിട്ടാൽ മതിയാകില്ല. അതേ സമയം പ്രസാധന പ്രവർത്തനത്തിന്റെ നല്ലൊരുഭാഗം ചെലവില്ലാതെ നടക്കുന്നതിനാലും ശരാശരി റോയൽററി നന്നെ കുറവായതിനാലും പുസ്തകങ്ങളുടെ മുഖവിലതന്നെ, കേരളത്തിലെ ഇതര പ്രസാധകരുടെതിനെ അപേക്ഷിച്ച് കുറവാണ്. വായനക്കാർക്കാകട്ടെ താരതമ്യേന വളരെ കുറഞ്ഞ വിലക്കാണ് പുസ്തകങ്ങൾ കിട്ടുന്നത്. 2500-ൽ അധികം പേജുള്ള 'സയൻസ്ക്രീം' സെററിന്റെ മുഖവിലതന്നെ 145 രൂപയേ വരുന്നുള്ളു. പ്രീപബ്ളിക്കേഷനായി വാങ്ങിയവർക്ക് അത് 65 രൂപക്ക് ലഭിക്കുകയും ചെയ്തു. ഉള്ളടക്കത്തിന്റെ കാര്യത്തിലാണെങ്കിൽ താരതമ്യേന ഉയർന്ന നിലവാരം പുലർത്തുന്നുണ്ട്. എങ്കിലും എല്ലാ പുസ്തകങ്ങളും അങ്ങനെ ആണെന്ന് പറകവയ്യ.

## കേരളത്തിന്റെ സമ്പത്ത്

1976 അവസാനത്തിലായി നടത്താനുദ്ദേശിച്ചിരുന്ന ശാസ്ത്രമാസത്തിന് ആധാരമായ 'കേരളത്തിന്റെ സമ്പത്ത്' എന്ന പാഠപുസ്തകം, തനിമയുള്ളതും, പ്രസ്തുത വിഷയത്തിലെ ഏററവും നല്ല പുസ്തകങ്ങളിലൊന്നുമായി ഇന്നും കരുതപ്പെടുന്നു. പ്ളാനിങ്ങ് ബോർഡ്, സെൻറർ ഫോർ ഡവലപ്പ്മെൻറ് സ്ററഡീസ് തുടങ്ങിയ സ്ഥാപനങ്ങളിൽ നിന്നുമുള്ള പരിഷത് പ്രവർത്തകരുടെ നേതൃത്വത്തിലാണ് അത് തയ്യാറാക്കിയത്. കേരളത്തിന്റെ വികസനത്തിന് വിശ്ളേഷാത്മകമായ ഒരു പരിപ്രേക്ഷ്യം അത് നൽകി. കേരളത്തിലെ കൃഷിയിലെ മൗലികമായ പ്രശ്നങ്ങൾ, വൈദ്യുതിയുടെ അപര്യാപ്തത, ജലവിഭവങ്ങളുടെ ശാസ്ത്രീയ വിനിയോഗം, വ്യവസായവൽക്കരണത്തിന്റെ അടിസ്ഥാനം, വനത്തിന്റെയും വനസംരക്ഷണത്തിന്റെയും പ്രാധാന്യം എന്നിവയാണ് അതിൽ കൈകാര്യം ചെയ്തിരുന്ന പ്രധാന വിഷയങ്ങൾ. ജനുവരിയിൽ നടന്ന 12000 ശാസ്ത്ര ക്ളാസുകളെപ്പോലെ വിപുലമായി ക്ളാസുകൾ നടത്തണമെന്നു തീരുമാനിച്ച്, അതിനായി നൂറോളം പ്രവർത്തകർക്ക് അന്തിക്കാട്ട് വച്ച് ഒന്നര ദിവസത്തെ പരിശീലനം നൽകുകയുണ്ടായി. എന്നാൽ ഒരു വശത്ത് വിഷയം കൈകാര്യം ചെയ്യാനുള്ള അധ്യാപകരുടെ കുറവു കാരണവും മറുവശത്ത് നേരത്തെ സൂചിപ്പിച്ച സവിശേഷ സാഹചര്യങ്ങളും കാരണം താരതമ്യേന വളരെ കുറച്ചു ക്ളാസുകൾ മാത്രമേ നടക്കുകയുണ്ടായുള്ളു. എങ്കിലും പിന്നീട് ശാസ്ത്രകേരളം ക്വിസ്സിനും വിജ്ഞാന പരീക്ഷക്കുമുള്ള അടിസ്ഥാന പാഠ പുസ്തകമായി നിർദേശിക്കുക വഴി ഒട്ടേറെ കുട്ടികളും അധ്യാപകരും അതിലെ ആശയങ്ങളുമായി പരിചയപ്പെടുകയുണ്ടായി. നാലഞ്ചു പതിപ്പുകൾ പ്രസിദ്ധീകരിച്ചു. വൈദ്യുതി, ജലസേചനം, വ്യവസായവൽക്കരണം, ഇക്കോളജി, വനസംരക്ഷണം മുതലായ മേഖലകളിൽ പരിഷത്ത് പിൽക്കാലത്ത് എടുത്ത നിലപാടുകൾക്ക് അടിസ്ഥാനമിട്ടത് ഈ പഠനമായിരുന്നു.

അങ്ങനെ, നേരത്തെ സൂചിപ്പിച്ച പോലെ '74–77' കാലഘട്ടം പരിഷത്തിനെ സംബന്ധിച്ചിടത്തോളം ഗുണാത്മകമായ ഒരു പരിവർത്തനത്തിന്റെ കാലഘട്ടമായിരുന്നു; ഒട്ടേറെ പ്രവർത്തകർ ആത്മ പരിശോധന നടത്തിക്കൊണ്ടിരുന്ന

കാലഘട്ടമായിരുന്നു. 1970 ൽ ഉയർത്തപ്പെട്ട 'ശാസ്ത്രം സമൂഹത്തിലേക്ക്' എന്ന മുദ്രാവാക്യം 1974 ൽ 'ശാസ്ത്രം സാമൂഹ്യവിപ്ളവത്തിന്' എന്ന മുദ്രാവാക്യമായി വികസിച്ചു. എന്നാൽ ഈ മുദ്രാവാക്യത്തിന്റെ മൂർത്തഭാവത്തെപ്പററി എന്തുതരത്തിലുള്ള സാമൂഹ്യവിപ്ളവമാണ് ഉദ്ദേശിക്കുന്നത്, അതിൽ ശാസ്ത്രത്തിന് എന്തുപങ്കാണ് വഹിക്കാനുള്ളത്? ആ പങ്ക് വഹിക്കുമാറാകണമെങ്കിൽ എന്തെന്ത് പ്രവർത്തന പരിപാടികൾ സ്വീകരിക്കണം എന്നതിനെപ്പററിയൊന്നും അന്ന് വേണ്ടത്ര ധാരണയുണ്ടായിരുന്നില്ല. പിൽക്കാല പ്രവർത്തനങ്ങളുടെ ഫലമായി അടുത്ത നാലഞ്ചുവർഷത്തിനുള്ളിൽ മാത്രമാണ് ഈ സാമൂഹ്യവിപ്ളവത്തിന്റെ മുഴുവൻ ഭാവവും അനുഭവപ്പെടാൻ തുടങ്ങിയത്. ഏതാണ്ടൊരു 'വിശ്വരൂപദർശന'ത്തിന്റെ ആഘാതമാണ് പ്രവർത്തകരിൽ അതേൽപിച്ചത്. പ്രസ്തുത ലക്ഷ്യത്തിലേക്ക് നീങ്ങുന്നതിൽ എത്ര കണ്ട് അപര്യാപ്തമാണ് തങ്ങളുടെ എണ്ണവും കഴിവും എന്നവർക്കു ബോധ്യമായി. സമൂഹമെന്ന പദത്തിന്റെ വ്യാപ്തി ആഴത്തിലും പരപ്പിലും ഓടുന്ന അതിന്റെ വേരുകൾ, അതിൽ വരുത്തേണ്ടവിപ്ലവത്തിന്റെ സ്വഭാവം, ഇതൊക്കെ പേടിപ്പിക്കുന്നതാണ്. ഈ ലക്ഷ്യവും വച്ചുകൊണ്ട് എങ്ങനെ മുന്നോട്ടുപോകണം എന്നതിനെപ്പററി വ്യാപകമായ ആലോചനകൾ നടന്നുകൊണ്ടിരിക്കുകയാണിപ്പോൾ.

എന്നാൽ 1975–76 കാലത്തുതന്നെ സാമാന്യബുദ്ധിയിൽനിന്ന് പ്രചോദനം ഉൾക്കൊണ്ടുകൊണ്ട് ചില പ്രവർത്തനങ്ങൾ ആരംഭിക്കുകയുണ്ടായി. അവയാണ് നേരത്തെ വിവരിച്ച ഗ്രാമശാസ്ത്രസമിതി, ഗ്രാമശാസ്ത്രമാസിക, പ്രവർത്തകക്യാമ്പ്, പ്രകൃതി–ശാസ്ത്രം–സമൂഹം എന്ന ക്ളാസ് പരമ്പര, തൊഴിലാളി വിദ്യാഭ്യാസക്ലാസുകൾ തുടങ്ങിയവ. ഗ്രാമീണ അക്കാദമി എന്ന സങ്കൽപവും വ്യാപകമായ തോതിലുള്ള സാഹിത്യ പ്രചരണവും ഇതിന്റെ തന്നെ ഭാഗങ്ങളാണ്. എന്നാൽ ജനങ്ങളുമായുള്ള സമ്പർക്കം വേണ്ടത്ര വ്യാപകമായിരുന്നില്ലെന്നതോന്നലിന് ക്രമത്തിൽ ശക്തികൂടിത്തുടങ്ങി. ഈ തോന്നലിൽനിന്ന് മറെറാരു പരിപാടിരൂപംകൊണ്ടു. അതാണ് 1977 ഒക്ടോബർ 2 മുതൽ നവംബർ 7 വരെ നടന്ന, 37 ദിവസത്തെ ശാസ്ത്ര സാംസ്കാരിക ജാഥ. പിന്നീട് ഏറെ പ്രചാരം സിദ്ധിച്ച ശാസ്ത്ര കലാജാഥയുടെ മുന്നോടിയായിരുന്നു ഇതെന്നതിന് പുറമെ വിപ്ലവാത്മകമായി മാറേണ്ട സമൂഹത്തെപ്പററി നേരിട്ടറിയുവാനും 'ദന്തഗോപുരവാസി'കളെന്നതിലേറെ 'കൂപമണ്ഡൂക'ങ്ങളാണ് ശാസ്ത്രജ്ഞർ എന്ന ധാരണ ശക്തിപ്പെടുത്താനും സാഹിത്യപ്രചാരണത്തിന് പുതിയൊരു ശൈലി കണ്ടെത്താനും 'ശാസ്ത്രഗീത'ക്ക് രൂപം നൽകാനും അവസരം നൽകി എന്നതും പ്രധാനമാണ്.

# പുത്തൻ മാധ്യമങ്ങൾ

## ശാസ്ത്ര സാംസ്ക്കാരിക ജാഥ

പരിഷത് സംഘടന മുഴുവനും കൂടി ഏറെറടുത്ത, പ്രധാന പ്രവർത്തകരെല്ലാം പങ്കെടുത്ത, ഒരു പ്രവർത്തനമായിരുന്നു ശാസ്ത്ര സാംസ്കാരികജാഥ. ജാഥയുടെ രൂപം എങ്ങനെയിരിക്കണം? എന്തായിരിക്കണം പ്രധാന മുദ്രാവാക്യങ്ങൾ തുടങ്ങിയവയെല്ലാം നിർവാഹക സമിതി തന്നെ കൂട്ടായി ചർച്ചചെയ്ത് തീരുമാനിക്കുകയായിരുന്നു. പരിഷത്തിന്റെ ആദ്യത്തെ ഗ്രാമശാസ്ത്ര സമിതിയുടെ ആസ്ഥാനമായ കൂവേരിയിൽ നിന്ന് ജാഥ ആരംഭിക്കാം എന്നു തീരുമാനിച്ചു. തികച്ചും പിന്നോക്കം നിൽക്കുന്ന ഒരു ഗ്രാമമാണത്. വൈദ്യുതി എത്തിയിട്ടില്ല. സമാപനം തിരുവനന്തപുരം ജില്ലയിലെ പൂവച്ചലിൽ എന്നും തീരുമാനിക്കപ്പെട്ടു. പ്രചാരണത്തിനായി തെരഞ്ഞെടുത്ത മുദ്രാവാക്യങ്ങൾ പരിഷത്തിന്റെ അടിസ്ഥാന ലക്ഷ്യങ്ങളെയും കാലിക പ്രശ്നങ്ങളെയും പ്രതിഫലിപ്പിക്കുന്നവയായിരുന്നു. 'ശാസ്ത്രം സാമൂഹ്യവിപ്ളവത്തിന്', 'അധ്വാനശക്തി പൂർണ്ണമായും ഉപയോഗപ്പെടുത്തുക' 'കേരളത്തെ വ്യവസായവൽക്കരിക്കുക' 'ഭരണവും പഠനവും മലയാളത്തിലാക്കുക', 'നിരക്ഷരത നിർമാർജനം ചെയ്യുക' എന്നിവയായിരുന്നു മുദ്രാവാക്യങ്ങൾ. ഈ മുദ്രാവാക്യങ്ങളെ പുരസ്കരിച്ചുകൊണ്ടുള്ള ലഘുലേഖകൾ തയ്യാറാക്കുകയും ജാഥയിലൂടെ വിതരണം ചെയ്യുകയുമുണ്ടായി. 25000 രൂപയിലധികം വില വരുന്ന അര ലക്ഷത്തിലേറെ ലഘുലേഖകൾ ഇങ്ങനെ വിതരണം ചെയ്തു. രണ്ടും മൂന്നും ചില സന്ദർഭങ്ങളിൽ നാലും വാഹനങ്ങളിലായി മൊത്തം 11000 കിലോമീററർ ദൂരം സഞ്ചരിച്ച് 866 സ്വീകരണയോഗങ്ങളിൽ പങ്കെടുത്ത് ഏതാണ്ട് നാലരലക്ഷം ജനങ്ങളുമായി സമ്പർക്കപ്പെട്ടുകൊണ്ട് നടത്തിയ ഈ ജാഥ

എന്തുകൊണ്ടുനോക്കിയാലും ഭീമമായ ഒന്നായിരുന്നു.

ഐതിഹാസികങ്ങളായ അനേകം സമരങ്ങൾക്ക് സാക്ഷ്യം വഹിച്ച കയ്യൂരും കരിവെള്ളൂരും കാവുമ്പായിയും ഒക്കെ സന്ദർശിച്ചു കൊണ്ടുള്ള ജാഥയുടെ ആദ്യഘട്ടം അതിൽ ഗുണാത്മകമായ ഒരു പരിവർത്തനം നടത്തി. പുതിയ മുദ്രാവാക്യങ്ങൾ നാട്ടുകാർ കൂട്ടിച്ചേർത്തു. ജാഥാംഗങ്ങൾ ഈണത്തിൽ ചൊല്ലിയപ്പോൾ അവ മുദ്രാകാവ്യങ്ങളായി മാറി. ജാഥ പാലക്കാട് ജില്ലയിലെത്തിയപ്പോഴേക്കും ശരിക്കും ഒരു 'ശാസ്ത്രഗീത' തന്നെ ആയി രൂപാന്തരപ്പെട്ടു. പേരൂരെ സ്വീകരണത്തിനുശേഷം അർധരാത്രിവരെ നീണ്ടുപോയ മുദ്രാകാവ്യ നിർമാണ പണിപ്പുര' അതിന് അന്തിമരൂപം നൽകി. മൂന്നു ദിവസങ്ങൾ കഴിഞ്ഞപ്പോഴേക്കും അതിന്റെ 15000 കോപ്പി അച്ചടിച്ച് വിതരണത്തിന് ലഭ്യമായി. കുട്ടികളുടെ ഇടയിൽ ശാസ്ത്രഗീതക്കുള്ള സ്വാധീനം മാസ്മരമായിരുന്നു. ആയിരത്തിലധികം കുട്ടികളിരിക്കുന്ന ഒരു ഹാളിനെ പൂർണമായി നിശ്ശബ്ദമാക്കാനും ഒരേ താളത്തിൽ മുദ്രാകാവ്യമേററുപാടിക്കാനും സാധിക്കുമായിരുന്നു. അങ്ങനെ 'ശാസ്ത്രകല'യുടെ 'ബീജാവാപം' നടന്നു. ഒപ്പം 'ശാസ്ത്രീയ വീക്ഷണ'ത്തിന് അതിപ്രധാനമായ ഒരു പാഠവും ലഭ്യമായി. അങ്ങനെയാണ്, "ശാസ്ത്രം അധ്വാനം, അധ്വാനം സമ്പത്ത്, സമ്പത്ത് ജന നൻമക്ക്, ശാസ്ത്രം ജന നൻമക്ക്" എന്ന പരിഷത് സമീകരണം രൂപം കൊണ്ടത്.

വൈവിധ്യമാർന്നതും തനിമയുള്ളതും ആത്മാർഥത തുളുമ്പിനിൽക്കുന്നതുമായ സ്വീകരണങ്ങൾ ജാഥാംഗങ്ങളെ ആവേശഭരിതരാക്കി. സമാപനസ്ഥലമായ പൂവ്വച്ചലിൽ കൊടുത്ത സ്വീകരണമാകട്ടെ അവിശ്വസനീയമായിരുന്നു. രണ്ടു കിലോമീററിലധികം ദൂരം മൺവിളക്കും കുരുത്തോലയും കൊണ്ടലങ്കരിച്ച് ആ ഗ്രാമമാകെ ഒരു ഉൽസവമാക്കി മാററി. പതിനായിരത്തോളം ആളുകൾ പങ്കെടുത്ത മഹായോഗം. ശാസ്ത്രപ്രസംഗം കേൾക്കാൻ ഇത്രയുംപേർ വരുമെന്ന് ആരും സ്വപ്നേപി വിചാരിച്ചിരുന്നില്ല.

സംസ്ഥാനമാകെ എല്ലാ പ്രവർത്തകരെയും ഒരൊററ പ്രവർത്തനത്തിൽ കേന്ദ്രീകരിക്കുക, ദിവസ ബന്ധിതവും സമയ ബന്ധിതവുമായ പരിപാടി ആസൂത്രണം ചെയ്യുക മുതലായ കാര്യങ്ങളിലുള്ള പരിശീലനംകൂടി ആയിരുന്നു ഈ ജാഥ.

## പ്രവർത്തനമണ്ഡലം വികസിക്കുന്നു

1977–78ൽ, പിൽക്കാലത്ത് ഇന്ത്യയൊട്ടാകെയും വിദേശങ്ങളിലും പരിഷത്ത് ശ്രദ്ധിക്കപ്പെടാനിടയാക്കിയ ഒട്ടേറെ മററു പ്രവർത്തനങ്ങൾക്കും ആരംഭം കുറിച്ചു. 1970 കളുടെ തുടക്കത്തിൽ തന്നെ ജല–വായു മലിനീകരണത്തിനെതിരായ പ്രവർത്തനങ്ങൾ ചെറിയതോതിൽ ആരംഭിച്ചിരുന്നെങ്കിലും യഥാർത്ഥ ദുരിതഭോക്താക്കൾ പരിഷത്തിനെ സമീപിക്കാൻ തുടങ്ങിയത് 1977–ൽ ആണ്. 'മധുരകോട്സ്' കമ്പനിയിൽ നിന്നും പുറത്തുവിടുന്ന മലിനജലം സൃഷ്ടിക്കുന്ന പരിസരമലിനീകരണ പ്രശ്നത്തെ പററി പഠിക്കുന്നതിനും പരിഹാരങ്ങൾ നിർദ്ദേശിക്കുന്നതിനുമായി കൊരട്ടി ഗ്രാമശാസ്ത്ര സമിതി പരിഷത്ത് നിർവാഹകസമിതിയെ സമീപിച്ചു. ഡിസംബർ മാസത്തിൽ പരിഷത്ത് നിയോഗിച്ച വിദഗ്ധ സമിതി സ്ഥലവാസികളുടെ സഹായത്തോടു കൂടി പ്രാഥമിക അന്വേഷണം നടത്തുകയും മലിനീകരണത്തിന്റെ തോത് മനസ്സിലാക്കുകയും ചെയ്തു. ചാലിയാർ, കല്ലടയാർ, വെള്ളൂർതുടങ്ങിയ മലിനീകരണ കേന്ദ്രങ്ങളിലെ പരിഷത് പ്രവർത്തനങ്ങൾക്ക് തുടക്കം കുറിച്ചത് ഇവിടെയായിരുന്നു.

### ഗവേഷണ വികസന പ്രവർത്തനങ്ങൾ

മെയ്മാസത്തിൽ നടന്ന കാലടി പ്രവർത്തക ക്യാമ്പിൽ സൈലൻറ് വാലി വനങ്ങൾക്ക് നേരിട്ടിരിക്കുന്ന ഭീഷണിയെക്കുറിച്ച് പറഞ്ഞുകൊണ്ട് ആ കാടുകൾ സംരക്ഷിക്കുന്നതിന് അവിടെ നടപ്പാക്കാനുദ്ദേശിച്ചുകൊണ്ടുള്ള ജലവൈദ്യുത പദ്ധതി വേണ്ടെന്നു വയ്ക്കാൻ ഗവൺമെൻറിനോട് ശുപാർശചെയ്യണമെന്ന ഒരു പ്രമേയം അവതരിപ്പിക്കപ്പെട്ടെങ്കിലും അത്ര ശ്രദ്ധിക്കപ്പെടുകയുണ്ടായില്ല. പരിഷത്തിലെ ബഹുഭൂരിപക്ഷം പ്രവർത്തകരെയും സംബന്ധിച്ചിടത്തോളം 'ഇക്കോളജി' പൊതിക്കാത്ത തേങ്ങയായിരുന്നു. എന്നാൽ കുട്ടനാട് വികസന പ്രവർത്തനങ്ങൾ, (തണ്ണീർമുക്കം ബണ്ടും തോട്ടപ്പിള്ളി സ്പിൽവേയും കരിങ്കൽക്കെട്ടുകളും) വരുത്തിവച്ച വിന വളരെ പ്രകടമായിരുന്നു. 15ാം വാർഷികം കോട്ടയത്തുവച്ച് നടത്തണമെന്ന് നിർദേശിച്ചപ്പോൾ കുട്ടനാട്ടിലെ ഇക്കോളജീയ പ്രശ്നങ്ങൾ

പഠിച്ച് ഒരു റിപ്പോർട്ട് പരിഷത്ത് തയ്യാറാക്കണമെന്ന് അവിടത്തെ പ്രവർത്തകർ ആവശ്യപ്പെടുകയുണ്ടായി. അതനുസരിച്ച് സാമ്പത്തിക ശാസ്ത്രം, കൃഷി, ആരോഗ്യം, എൻജിനീയറിങ്ങ്, രാഷ്ട്രീയം തുടങ്ങിയ വിഷയങ്ങളിൽ വൈദഗ്ധ്യമുള്ളവരുടെ ഒരു ടീം ഒരാഴ്ചക്കാലം ആ പ്രദേശമാകെ സഞ്ചരിക്കുകയും വിവിധ ഭാഗങ്ങളിൽ പെട്ട ജനങ്ങളുമായി സംസാരിക്കുകയും പഠനം നടത്തുകയും ചെയ്തു. കുടിനീർ,ആരോഗ്യം, കൃഷി, മീൻപിടിത്തം, കക്കവാരൽ തുടങ്ങി ഓരോ മേഖലയിലും ഉണ്ടായിട്ടുള്ള അപ്രതീക്ഷിതവും തിക്തവുമായ അനുഭവങ്ങൾ മനസിലാക്കി. കാര്യങ്ങൾ എത്ര സങ്കീർണമായാണ് കെട്ടുപിണഞ്ഞു കിടക്കുന്നതെന്നും മനസിലാക്കി. 'ഇക്കോളജി'യുടെ പൊരുൾ ഗ്രഹിക്കുകയായിരുന്നു പരിഷത്ത്. ആറേഴു മാസം മുമ്പ് കാലടി ക്യാമ്പിൽ വച്ച് സൈലൻറ്വാലി പ്രമേയം അവതരിപ്പിക്കപ്പെട്ടപ്പോൾ തലയിൽ കയറാതിരുന്ന കാര്യങ്ങൾ വ്യക്തമാവുകയായിരുന്നു. പിന്നീടങ്ങോട്ട് പരിഷത്തിൻെറ ഒരു പ്രധാന പ്രവർത്തനമേഖലയായിത്തീർന്ന 'പരിസ്ഥിതിപ്രശ്നം' അജണ്ടയിൽ പെട്ടു. കുട്ടനാടിൻെറ പരിസ്ഥിതിയെക്കുറിച്ചും സാമ്പത്തികസ്ഥിതിയെക്കുറിച്ചും പരിഷത്ത് പഠന സംഘം തയ്യാറാക്കിയ റിപ്പോർട്ട് ഇപ്പോഴും ഒരു അടിസ്ഥാനരേഖയായി വർത്തിക്കുന്നു.

1977–78 ൽ തന്നെ തികച്ചും പുത്തനായ മററൊരു പ്രവർത്തനമേഖലയിലും പരിഷത്ത് എത്തിപ്പെടുകയുണ്ടായി. പ്ളാനിങ്ങ് ബോർഡ് സംസ്ഥാനത്തിനകത്തെ സമ്പാദ്യ–നിക്ഷേപങ്ങളെക്കുറിച്ച് ഒരു സർവെ നടത്താൻ തീരുമാനിച്ചു. നാലായിരം സാമ്പിളുകൾ ആണ് അവർ ഉദ്ദേശിച്ചിരുന്നത്. മററൊരു നാലായിരം സാമ്പിളുകൾ പരിഷത്ത് പ്രവർത്തകരെക്കൊണ്ട്, കോളേജ് സയൻസ് ഫോറത്തിലെ വിദ്യാർഥികളെക്കൊണ്ട്, എഴുതിപ്പിക്കാമെന്ന ഒരു നിർദ്ദേശം വച്ചു. അതംഗീകരിക്കപ്പെട്ടു. പ്ളാനിങ്ങ് ബോർഡ് ഉദ്യോഗസ്ഥൻമാർ ആവശ്യമായ നിർദേശങ്ങൾ നൽകി. തികച്ചും സ്തുത്യർഹമായ രീതിയിൽ അത് ചെയ്തുതീർത്തു. ആകെയുള്ള സമ്പാദ്യമായ അധ്വാനശക്തി വിററും പണയപ്പെടുത്തിയും ദാരിദ്ര്യരേഖക്ക് താഴെ കഴിഞ്ഞുകൂടുന്ന കുടുംബങ്ങളുടെ കദന കഥകൾ തികച്ചും സത്യസന്ധമായി പുറത്തു കൊണ്ടുവരുന്നതിന് അവർക്ക് കഴിഞ്ഞു, ഉദ്യോഗസ്ഥൻമാർ നടത്തിയ പഠനങ്ങളിൽ നിന്ന് തികച്ചും വ്യത്യസ്തവും മാനുഷികവുമായ ഒരു മാനമുണ്ടായിരുന്നു പരിഷത്തുകാർ നടത്തിയ സർവേക്ക്.

കുട്ടനാട് പഠനം പാരിസ്ഥിതിക പ്രശ്നങ്ങൾക്കു പുറമേ രോഗ പ്രശ്നങ്ങളിലേക്കും പരിഷത്തിൻെറ ശ്രദ്ധ ക്ഷണിച്ചു, കേരളത്തിലെ ആരോഗ്യസേവന രംഗത്തെ അപര്യാപ്തതകളും അശാസ്ത്രീയതകളും അനാശാസ്യതകളും പരിഷത് പ്രവർത്തകരുടെ ശ്രദ്ധയെ ആകർഷിക്കാൻ തുടങ്ങി. കൊല്ലാവസാനമായപ്പോഴേക്കും അങ്ങനെ, പരിഷത്തിന് ഒരു പുതിയ പ്രവർത്തന വിഭാഗം, 'പരിസര–ആരോഗ്യസേന' രൂപം കൊണ്ടു. ഈ മേഖലയിലെ പ്രവർത്തനത്തിനുണ്ടായിരിക്കേണ്ട സ്വഭാവമാണ്, മററല്ലാം സമിതികളായിരിക്കെ ഇതിനെ സേനയാക്കിയത്.

ഈ വക പ്രവർത്തനങ്ങളെയും മൊത്തത്തിൽ ഗവേഷണ വികസന പ്രവർത്തനങ്ങൾ എന്നു പറയാവുന്നതാണ്. കേരളത്തിൻെറ വൈദ്യുതിനയം, ജലസേചന നയം, ആരോഗ്യനയം, വനനയം തുടങ്ങിയ നാനാമേഖലകളിലേക്കും ചെലവു കുറഞ്ഞ വീടുകൾ, അടുപ്പുകൾ, കക്കൂസുകൾ തുടങ്ങിയ 'നാടിന് ചേർന്ന സാങ്കേതിക വിദ്യ'കളിലേക്കും പരിഷത് നീങ്ങികൊണ്ടിരിക്കുകയായിരുന്നു. ഇന്ന് പരിഷത്ത് വ്യാപൃതമായിരിക്കുന്ന എല്ലാ പ്രവർത്തനമുഖങ്ങളും അങ്ങനെ, 1977–78 ആയപ്പോഴേക്കും രൂപംകൊണ്ടുകഴിഞ്ഞിരുന്നു.

ഇന്ത്യൻ രാഷ്ട്രീയ പരിതഃസ്ഥിതിയിലും 1977–78 ഒരു സവിശേഷഘട്ടത്തെക്കുറിച്ചു. ഇന്ത്യൻ സാമ്പത്തിക ജീവിതത്തിലോ സാമൂഹ്യജീവിതത്തിലോ അത് അടിസ്ഥാനപരമായി ഏതെങ്കിലും മാററമുണ്ടാക്കി എന്ന് പറയാൻ വിഷമമാണ്. എന്നാൽ നിരക്ഷരതാനിർമാർജനത്തെ, മുമ്പൊരിക്കലും കൊടുക്കാത്ത ഗൗരവത്തോടെ വീക്ഷിക്കുകയും അതിനായി വലിയൊരു പരിപാടി ആസൂത്രണം ചെയ്യുകയുമുണ്ടായി. ഇരുനൂറ് (അറുനൂറ്?) കോടി രൂപയിലധികംവരുന്ന ഒരു ദേശീയവയോജന വിദ്യാഭ്യാസപദ്ധതിക്ക് രൂപംനൽകപ്പെട്ടു. തദനുസൃതമായ സംസ്ഥാന വയോജനവിദ്യാഭ്യാസ പരിപാടികളും രൂപം കൊണ്ടു. കേരളത്തെ സംബന്ധിച്ചിടത്തോളം ഫലപ്രദമായ ഒരു വയോജനവിദ്യാഭ്യാസപരിപാടി നടപ്പിലാക്കാൻ കഴിവുള്ള ഏകസംഘടന പരിഷത്തായിരുന്നു. എന്നാൽ പരിപാടിയുടെ

രൂപംതന്നെ കടലാസുസംഘടനകൾക്ക് പണം തട്ടാൻ ഏറെ സൗകര്യമുണ്ടാക്കുന്നവിധത്തിലായിരുന്നു. അവരുടെയെല്ലാം കൂട്ടത്തിൽ ചേർന്ന് ഈ പരിപാടി നടപ്പിലാക്കാൻ ശ്രമിക്കുക എന്നത് പരിഷത്തിന് ദുഷ്പേരിന് കാരണമായേക്കും എന്നും, എങ്കിലും ഇത്തരമൊരു പരിപാടിയിൽനിന്ന് പരിഷത്തിന് തീരെ ഒഴിഞ്ഞുനിൽക്കാനാവില്ല എന്നും, വ്യക്തമായിരുന്നു. സംസ്ഥാന വയോജന വിദ്യാഭ്യാസ കമ്മററിയിലേക്കുള്ള പരിഷത്തിന്റെ പ്രതിനിധി കാര്യങ്ങൾ വെട്ടിത്തുറന്നു പറയുകയും ചെയ്തു. കേന്ദ്ര സർക്കാരിന്റെ യഥാർഥ ലക്ഷ്യം നിരക്ഷരതാ നിർമാർജനത്തിനേക്കാളേറെ മററു വല്ലതുമായിരുന്നുവോ എന്നും സംശയിക്കാം. ഏതായാലും പുതിയ ഗവൺമെൻറിന്റെ പതനത്തിനുമുമ്പുതന്നെ ഈ പരിപാടി ഏതാണ്ട് മരിച്ചു കഴിഞ്ഞിരുന്നു; അതിലും എത്രയോ മുമ്പുതന്നെ പരിഷത്ത് അതിൽ നിന്ന് രക്ഷപ്പെട്ടിരുന്നു. പക്ഷേ, വയോജന വിദ്യാഭ്യാസ പ്രവർത്തകർക്ക് പരിശീലനം നൽകുക, ശാസ്ത്രാധിഷ്ഠിതമായ വയോജന വിദ്യാഭ്യാസ പാഠ്യ പദ്ധതി തയ്യാറാക്കുക മുതലായ പ്രവർത്തനങ്ങൾ നടക്കുകയുണ്ടായി. അവയിൽ നിന്നെല്ലാം സുപ്രധാനങ്ങളായ അനുഭവങ്ങളും ഉൾക്കൊള്ളാൻ കഴിഞ്ഞിട്ടുണ്ട്.

## പ്രോജക്ററുകൾ

ഇതിനിടയിൽ പല സന്ദർഭങ്ങളിലായി, സാമാന്യം ഭാരിച്ച മൂന്നു പ്രോജക്ററുകൾക്ക് (സാങ്കൽപികമെങ്കിലും) പരിഷത്ത് രൂപം കൊടുത്തിരുന്നു. കോഴിക്കോട്ടൊരു സയൻസ് സെൻറർ, കണ്ണൂര് ഒരു ഗ്രാമീണ അക്കാദമി, കൊല്ലത്ത് ഒരു റിസർച്ച് ആൻഡ് റഫറൻസ് ലൈബ്രറി. കോഴിക്കോട്ടെ സയൻസ് സെൻററിന് ബീച്ചിൽ 32 സെൻറു സ്ഥലം കോർപ്പറേഷൻ നൽകിയിരുന്നെങ്കിലും അവിടെ ആവശ്യമായ കെട്ടിടങ്ങൾ നിർമ്മിക്കാൻവേണ്ട പണം സമാഹരിക്കാൻ കഴിഞ്ഞിരുന്നില്ല: ഏതാണ്ട് 15–20 ലക്ഷം രൂപ വേണം അതിന്. അത് സാധ്യമാകുന്നതുവരെ, വാടകക്ക് സ്ഥലമെടുത്ത് സെൻറർ പ്രവർത്തിക്കണമെന്ന കാലടി ക്യാമ്പിലെ തീരുമാനം പിന്നീട് ഒരു വർഷത്തിലധികം കഴിഞ്ഞാണ് നടപ്പിലായത്. 1978–79ൽ ചെറിയ ഒരു കെട്ടിടനിർമാണത്തിനായി ഗവൺമെൻറ് 2½ ലക്ഷം രൂപ നൽകി. 1982–ൽ പുതിയ കെട്ടിടത്തിൽ പ്രവർത്തനമാരംഭിച്ചു. ശാസ്ത്രപ്രചാരണത്തിനുള്ള ഒരു കേന്ദ്രം എന്ന നിലക്കാണ് അത് പ്രവർത്തിക്കുന്നത്. '70 കളുടെ തുടക്കത്തിൽ പരിഷത്ത് വിഭാവനം ചെയ്തതും അഞ്ചാം പഞ്ചവത്സരപദ്ധതിയിൽ ഉൾക്കൊള്ളിക്കാനായി സമർപ്പിച്ചതുമായ 'വിജ്ഞാന വിനോദനഗരി'യെന്ന സങ്കൽപത്തെക്കാൾ വളരെ പരിമിതമാണിത്. പത്ത് പതിനഞ്ചു കൊല്ലം കൊണ്ടു പൂർത്തിയാക്കാവുന്നതും പത്ത് പതിനഞ്ചുകോടി രൂപ ചെലവു വരുന്നതുമായ ഒരു പദ്ധതി ആയിരുന്നു അത്. പക്ഷേ അത് തികച്ചും സ്വപ്നം മാത്രം.

ഗ്രാമീണ അക്കാദമി എന്ന സങ്കൽപവും 1977–78ൽ രൂപം കൊണ്ടെങ്കിലും ഇനിയും സാക്ഷാത്കരിക്കപ്പെടാത്ത ഒന്നാണത്. കൊല്ലത്ത് സ്ഥാപിക്കണമെന്നാഗ്രഹിച്ച റിസർച്ച് ആൻഡ് റഫറൻസ് ലൈബ്രറിയുടെ പേരിൽ ഒന്നു രണ്ടു കൊല്ലം ചില്ലറ പ്രവർത്തനങ്ങൾ നടന്നെങ്കിലും വേണ്ടത്ര ആൾബലമോ ധനബലമോ ഇല്ലാത്തതിനാലും അതുകൊണ്ടുണ്ടാകാവുന്ന നേട്ടം പരിമിതമായതിനാലും ആ പദ്ധതി ഏതാണ്ട് വേണ്ടെന്നുവച്ച മട്ടാണ്.

## പ്രത്യയശാസ്ത്രം

1978–79 ആയപ്പോഴേക്കും കേരളത്തിലെ സാമൂഹ്യ സാമ്പത്തിക സാംസ്കാരിക ജീവിതത്തിലെ എല്ലാ മേഖലകളോടും പരിഷത്ത് പ്രതികരിക്കാൻ തുടങ്ങി. സ്വാഭാവികമായും ഏത് കാഴ്ചപ്പാടിലാണ് ഈ പ്രതികരണം നടക്കുന്നതെന്ന പ്രശ്നം പ്രധാനമായിത്തീർന്നു. പരിഷത്തിന്റെ പ്രവർത്തകയോഗങ്ങളിലും ക്യാമ്പുകളിലും പരിഷത്തിന് ഒരു പ്രത്യയ ശാസ്ത്രം ഉണ്ടായിരിക്കേണ്ടതിനെപ്പററിയും, അതെന്തായിരിക്കണമെന്നതിനെപ്പററിയും ചർച്ചകൾ പൊന്തിവരാൻ തുടങ്ങി. എന്താണ് ശാസ്ത്രീയ വീക്ഷണം? ഏതു തരത്തിലുള്ള സാമൂഹ്യ വിപ്ളവമാണ് പരിഷത്ത് വിഭാവനം ചെയ്യുന്നത്? അതിൽ ശാസ്ത്രത്തിന്റെ പങ്കെന്താണ്? പരിഷത്തിന്റെ പങ്കെന്താണ്? വിദ്യാഭ്യാസം, വൈദ്യുതി, ആരോഗ്യം, ജലസേചനം, പരിസ്ഥിതി മുതലായവയിൽ പരിഷത്തിന്റെ വ്യക്തമായ കാഴ്ചപ്പാടെന്താണ്? തുടങ്ങിയ ചോദ്യങ്ങളാണ് ഉന്നയിക്കപ്പെട്ടത്. 1979 സെപ്തംബറിൽ തവനൂരിൽ വച്ചു നടന്ന പ്രവർത്തക ക്യാമ്പിൽ ആണ് ഇതിനുവേണ്ടി പ്രത്യേകമായി സമയം നീക്കിവെച്ച് ചർച്ച ചെയ്തതെങ്കിലും അതിനു മുമ്പ് ഒരു

വർഷമായി ഈ ചർച്ചകൾ നിർവാഹക സമിതിക്കകത്തും പുറത്തുമായി നടന്നുവരികയായിരുന്നു. ശാസ്ത്രത്തിൻെറ ചരിത്രപരത, ശാസ്ത്രത്തിൻെറ ജ്ഞാനസിദ്ധാന്തവും പൂർണാപൂർണതകളും ശാസ്ത്രത്തിൻെറ സാമൂഹികാടിസ്ഥാനം മുതലായ കാര്യങ്ങളാണ് അന്ന് ചർച്ചചെയ്തിരുന്നത്. വിവിധവശങ്ങളെപ്പററിയുള്ള പരിഷത് പ്രവർത്തകരുടെ അറിവും അവഗാഹവും തുടർച്ചയായ പ്രവർത്തനങ്ങളിലൂടെ മെച്ചപ്പെട്ടുവന്നു. അതിനിടക്ക് സൈലൻറ്വാലി പ്രശ്നത്തിൽ ഇടപെടേണ്ടിവന്നതും പരിസര ആരോഗ്യ രംഗത്ത് പ്രവർത്തനം കൂടുതൽ കൂടുതൽ വ്യാപകമാക്കേണ്ടിവന്നതും പ്രത്യയശാസ്ത്രത്തിൻെറ പ്രശ്നം വീണ്ടും വീണ്ടും മുന്നോട്ടുകൊണ്ടുവന്നു. പ്രത്യയശാസ്ത്രം എന്നാൽ നിർജീവമായ ചില വസ്തുതാവിവരണങ്ങളല്ലല്ലോ. മൂർത്തമായ പ്രവർത്തനങ്ങൾക്കുള്ള മാർഗനിർദേശങ്ങളും കാഴ്ചപ്പാടുകളുമാണവ. ചിലതിനുവേണ്ടിയും ചിലതിനെതിരായുമുള്ള ആശയസമരമാണത്. 1983 ൽ നിന്നുകൊണ്ട് പിന്തിരിഞ്ഞു നോക്കുമ്പോൾ ഈ ഓരോരോ രംഗങ്ങളിലുണ്ടായ കാഴ്ചപ്പാടിലെ വളർച്ച വിശദമായിത്തന്നെ പരിഗണിക്കേണ്ടതാണ്.

### ബാലവേദികൾ

1978–79 ൽ തന്നെ ആരംഭിച്ച മറെറാരു പ്രവർത്തനമാണ് യുറീക്കാബാലവേദികളും ശാസ്ത്രകേരളം ക്ലബ്ബുകളും, കോളേജ് വിദ്യാർഥികളേക്കാൾ കൂടുതൽ കാര്യങ്ങൾ അറിയുവാനുള്ള ജിജ്ഞാസ ഹൈസ്ക്കൂൾകുട്ടികൾക്കും അവരേക്കാൾ കൂടുതൽ കാര്യങ്ങൾ അറിയുവാനുള്ള ജിജ്ഞാസ പ്രൈമറികുട്ടികൾക്കുമാണെന്നത് ഏതൊരധ്യാപകൻെറയും അനുഭവമാണ്. നമ്മുടെ വിദ്യാഭ്യാസ സമ്പ്രദായം കുട്ടികളുടെ പഠനൗത്സുക്യത്തെ അതിവേഗം നശിപ്പിക്കുന്നു. ഇതിൽനിന്ന് അവരെ രക്ഷിക്കുകയും ശാസ്ത്രീയ വീക്ഷണത്തിനും ശാസ്ത്രപഠനത്തിനും അത്യാവശ്യമായ ജിജ്ഞാസ നിലനിർത്തുകയും ചെയ്യുക എന്നതാണ് യുറീക്കാ ബാലവേദിയുടെയും ശാസ്ത്രകേരളം ക്ലബിൻെറയും ലക്ഷ്യം. പ്രകൃതിനിരീക്ഷണം, കലകൾ, കളികൾ, പുസ്തക വായന, മത്സരങ്ങൾ, ക്ലാസുകൾ തുടങ്ങിയ പല തരം പ്രവർത്തനങ്ങളും അവർക്കായിട്ടുണ്ട്. എന്നാൽ പ്രവർത്തനം പച്ചപിടിക്കുവാൻ രണ്ടുമൂന്നു കൊല്ലമെടുത്തു. 1982–83 ൽ മാത്രമാണ് ശരിക്കും ചലനം തുടങ്ങിയത്. സി. വി. രാമൻെറ ജൻമദിനമായ നവംബർ 7 ബാലവേദി ദിനമായി ആചരിക്കാനും തീരുമാനിച്ചു. കുട്ടികളുടെ ഊർജം നിസ്സീമമാണ്. ബാലവേദികൾ അതിവേഗത്തിൽ പരിഷത്തിൻെറ ഏററവും പ്രധാനമായ 'റിക്രൂട്ടിങ്ങ് ഗ്രൗണ്ട്' ആയിത്തീരുമെന്നതിന് മതിയായ തെളിവുകളുണ്ട്.

### ജനകീയ ശാസ്ത്രപ്രസ്ഥാനം

ഇതിനിടയിൽ 'പശ്ചിമഘട്ടം കയറിമറിഞ്ഞും' 'അറബിക്കടൽ താണ്ടിയും' പരിഷത്ത് 'അന്യമാംദേശങ്ങളി'ൽ ചെന്നെത്തുകയായിരുന്നു. 1960 കളുടെ ഉത്തരാർധത്തിൽ തന്നെ പരിഷത്തിന് ബോംബെ, ബാംഗ്ളൂർ, കൽക്കത്ത മുതലായ പട്ടണങ്ങളിൽ പ്രവർത്തന കേന്ദ്രങ്ങളുണ്ടായിരുന്നല്ലൊ. മാത്രമല്ല, ബോംബെയിൽ വിവിധഭാഷകളിലെ ശാസ്ത്ര (വിജ്ഞാന) പരിഷത്തുകളെ സംയോജിപ്പിച്ചുകൊണ്ട് ഒരു ഫെഡറേഷനും (FILSA) 1968–ൽ തന്നെ രൂപം കൊള്ളുകയുണ്ടായി. 1972 ഒക്ടോബറിൽ ബാംഗ്ലൂർ ഇന്ത്യൻ ഇൻസ്ററിററ്യൂട്ട് ഓഫ് സയൻസിൽ വച്ച് നാല് ദക്ഷിണേന്ത്യൻ ഭാഷകളിൽ ശാസ്ത്രസാഹിത്യം വികസിപ്പിക്കുന്നതിനെപ്പററി ചർച്ചകൾ നടന്നു. ഇതിൻെറയൊക്കെ ഫലമായി കേരള ശാസ്ത്ര സാഹിത്യപരിഷത്ത് കുറേശ്ശെ കുറേശ്ശെയായി ഇന്ത്യയിലെ മററു സംസ്ഥാനങ്ങളിലെ ശാസ്ത്ര തൽപരർക്കിടയിലും അറിയപ്പെടാൻ തുടങ്ങി. എന്നാൽ 1977 ഒക്ടോബർ 2 മുതൽ നവംബർ 7 വരെ നടന്ന ശാസ്ത്ര സാംസ്കാരിക ജാഥക്ക് കിട്ടിയ പ്രശസ്തിയാണ്, ഇന്ത്യയിൽ പരിഷത്ത് വ്യാപകമായ തോതിൽ അറിയപ്പെടുന്നതിന് സഹായകമായത്. തിരുവനന്തപുരത്തെ സെൻറർ ഫോർ ഡവലപ്പ്മെൻറ് സ്ററഡീസ് സന്ദർശിക്കുന്ന പല പണ്ഡിതൻമാരും പരിഷത്ത് പ്രവർത്തകരെകൂടി സന്ദർശിച്ചേ മടങ്ങൂ എന്ന സ്ഥിതി വന്നു. പരിഷത്തിൻെറ പ്രവർത്തനത്തെപ്പററി പഠിക്കുവാനായി വ്യക്തികളും ഗ്രൂപ്പുകളും വരാൻ തുടങ്ങി. പലരും വന്ന് പഠിച്ച് വിലയിരുത്തലുകൾ നടത്തി. എന്നാൽ പല വിലയിരുത്തലുകളും അപൂർണങ്ങളോ അവരുടെതായ പ്രത്യേക വീക്ഷണകോണത്തിലുള്ളവയോ ആയിരുന്നു.

സൈലൻറ്വാലി പ്രശ്നത്തിൽ പരിഷത്ത് എടുത്ത നിലപാടും ആ കാടുകൾ സംരക്ഷി

ക്കാനുള്ള ശ്രമത്തിൽ അത് വഹിച്ച പങ്കും പരിഷത്തിനെ ഇന്ത്യയിലും പുറത്തും വ്യാപകമായി അറിയപ്പെടുന്നതിനു കാരണമായി. ഇന്ത്യയിലെ മററു സംസ്ഥാനങ്ങളിലും ശാസ്ത്ര പ്രസ്ഥാനങ്ങൾ രൂപപ്പെടുന്നതിന് സാധ്യമായ സന്ദർഭങ്ങളെല്ലാം പരിഷത്ത് ഉപയോഗിച്ചു. പരിഷത്ത് പ്രവർത്തകർ ഇന്ത്യയിലും പുറമെയുമുള്ള പല ഗ്രൂപ്പുകളുമായും ബന്ധപ്പെടുന്നതിന് കിട്ടിയ സന്ദർഭങ്ങളെല്ലാം ഉപയോഗിച്ചു. 1974 മുതൽ പരിഷത്ത് വാർഷികങ്ങളിൽ അന്യ സംസ്ഥാനങ്ങളിൽ നിന്ന് സൗഹാർദ്ദ പ്രതിനിധികൾ പങ്കെടുക്കുക പതിവായി. അങ്ങനെ ക്രമത്തിൽ കർണ്ണാടകയിലും മഹാരാഷ്ട്രയിലും വ്യാപകമായ ശാസ്ത്ര പ്രസ്ഥാനങ്ങൾ രൂപംകൊള്ളാൻ തുടങ്ങി. മധ്യപ്രദേശിൽ 1971 മുതൽ കിശോർ ഭാരതിയെന്ന സംഘടന പ്രവർത്തിക്കുന്നുണ്ടായിരുന്നു. 1978–ൽ തിരുവനന്തപുരത്തുവച്ച് വിവിധ ശാസ്ത്ര പ്രസ്ഥാനങ്ങളുടെയും ഗ്രൂപ്പുകളുടെയും ഒന്നാമത്തെ അഖിലേന്ത്യാ സമ്മേളനം നടന്നു. ഇന്ത്യയുടെ വിവിധ ഭാഗങ്ങളിൽ നിന്നായി മുപ്പതിലധികം ഗ്രൂപ്പുകളും എൺപതോളം പ്രതിനിധികളും അതിൽ പങ്കെടുത്തു. അതിനുശേഷം 1980–ൽ പരിഷത്തിന്റെ 17-ാം വാർഷികത്തോടനുബന്ധിച്ച് തൃശൂരിൽ വച്ച് ശാസ്ത്രാധിഷ്ഠിത വയോജന വിദ്യാഭ്യാസത്തിന്റെയും ജനകീയ ശാസ്ത്ര പ്രസ്ഥാനങ്ങളുടെയും ഒരു മിനി വർക്ക്ഷോപ്പ് നടന്നു. ജനകീയ ശാസ്ത്ര പ്രസ്ഥാനങ്ങളുടെ രണ്ടാമത്തെ അഖിലേന്ത്യാ സമ്മേളനം 1983 ഫെബ്രുവരി 9, 10–തീയതികളിൽ തിരുവനന്തപുരത്തുവച്ചുതന്നെ നടക്കുന്നു. ഇതിനിടയിൽ പരസ്പര ബന്ധങ്ങൾ കൂടുതൽ കൂടുതൽ ശക്തിപ്പെട്ടുവരികയാണ്. മിക്ക ഗ്രൂപ്പുകാരും ഒരു സന്ദർഭത്തിലല്ലെങ്കിൽ മറെറാരു സന്ദർഭത്തിൽ കേരളം സന്ദർശിച്ചിട്ടുണ്ട്. അതുപോലെ പരിഷത്ത് പ്രവർത്തകരിൽ ആരെങ്കിലുമൊരാൾ ഈ ഗ്രൂപ്പുകളുമായും ബന്ധപ്പെട്ടിട്ടുമുണ്ട്. പ്രവർത്തനക്ഷമമായ ഒരു അഖിലേന്ത്യാ ശാസ്ത്രപ്രസ്ഥാനത്തിന് അടിത്തറയിടാൻ കാലം പക്വമായിരിക്കുന്നു. മിക്കവാറും എല്ലാ ഗ്രൂപ്പുകൾക്കും താത്പര്യമുള്ള, എല്ലാവരെയും ഒരേതരം പ്രവർത്തനത്തിലൂടെ ബന്ധിപ്പിക്കുവാൻ ഉതകിയ രണ്ടു മൂന്നു പ്രശ്നങ്ങളാണ്, ആരോഗ്യം, വിദ്യാഭ്യാസം, പരിസര സംരക്ഷണം തുടങ്ങിയവ.

## ശാസ്ത്രം കലയിലൂടെ

പരിഷത്തിന്റെ പ്രവർത്തനം എത്ര ബഹുമുഖമാണെങ്കിലും ഇന്ന് കേരളത്തിൽ അത് ശാസ്ത്ര കലാജാഥയുടെ അടിസ്ഥാനത്തിലാണ് അറിയപ്പെടുന്നത്.

1980 മുതൽ എല്ലാ കൊല്ലവും ഒക്ടോബർ 2 മുതൽ നവംബർ 7 വരെ നടത്തപ്പെടുന്ന ശാസ്ത്ര കലാജാഥക്ക് ലഭിച്ച വ്യാപകമായ അംഗീകാരമാണിതിനു കാരണം. 1977–ലെ ശാസ്ത്രസാംസ്കാരിക ജാഥയിലൂടെ രൂപംകൊണ്ട 'ശാസ്ത്രഗീത' ആയിരുന്നു കലാമാധ്യമത്തെ ശാസ്ത്രപ്രചാരണത്തിന് ഉപയോഗിക്കാനുള്ള സാധ്യതയിലേക്ക് വിരൽചൂണ്ടിയതെന്ന് പറയുകയുണ്ടായല്ലൊ. ദൃശ്യശ്രാവ്യമാധ്യമത്തെയും വരമൊഴി മാധ്യമത്തെയും ഒരേ സമയം ഉപയോഗിക്കുന്ന ഒരു പരിപാടിയാണിത്.

അങ്ങേയററം വൈവിധ്യമാർന്ന കലാരൂപങ്ങൾ, ഓട്ടംതുള്ളൽ, കോൽക്കളി, കുറവരിശ്ശികളി, കാക്കിരിശ്ശി, വില്ലടിച്ചാൻപാട്ട്, കഥാപ്രസംഗം നാടകം, ഗാനം, ചൊൽക്കാഴ്ചകൾ....എല്ലാം ഉപയോഗിക്കപ്പെടുന്നു. ശാസ്ത്രത്തെയും കലയേയും ഒന്നിൽ ഉൾക്കൊള്ളിക്കുക എന്നത് പ്രയാസമാണ്. ശാസ്ത്രത്തിന്റെ ഭാഷ വിചാരത്തിന്റേതാണ്, പ്രത്യക്ഷമാണ്; കലയുടെതാകട്ടെ വികാരത്തിന്റെയും പരോക്ഷവുമാകുന്നു. ഇവ തമ്മിൽ എങ്ങനെ സമന്വയിപ്പിക്കണമെന്ന് പ്രശ്നമുണ്ട്, പരിഷത്ത് പ്രവർത്തകർകൂടിയിരുന്ന് ചർച്ചചെയ്ത് ബോധപൂർവം തയ്യാറാക്കുന്നവയാണ് സ്ക്രിപ്ററുകൾ ഭൂരിപക്ഷവും, ചുരുക്കം ചിലത് മററ് ചില സന്ദർഭങ്ങളിൽ രചിച്ചവയുമുണ്ട്. ശാസ്ത്രമെന്നാൽ ഗണിതം, ഭൗതികം, രസതന്ത്രം മുതലായവ മാത്രമാണെന്നും ചരിത്രം, സാമ്പത്തികശാസ്ത്രം, നീതിന്യായം മുതലായവ അതിൽപെടില്ലെന്നുംഉള്ള പൊതുധാരണയും ആശയക്കുഴപ്പമുണ്ടാക്കുന്നതിന് കാരണമായിട്ടുണ്ട്. 1980 ലെ, കലാജാഥയിൽ ശാസ്ത്രം കുറവാണ് എന്നായിരുന്നു പരാമർശമെങ്കിൽ 1981 ൽ കല കുറവാണ് എന്നായിരുന്നു. ശാസ്ത്രത്തിന്റെ വിചാരപരമായ ഉള്ളടക്കത്തെ പരോക്ഷമായ കലയുടെ ഭാഷയിലൂടെയും ദൃശ്യാവിഷ്കാരങ്ങളിലൂടെയും സമന്വയിപ്പിച്ചുകൊണ്ട് 1982 ൽ നടത്തിയ യത്നം കൂടുതൽ ഫലപ്രദമായിരുന്നു. ആരോഗ്യം വിദ്യാഭ്യാസം, പരിസരമലിനീകരണം, വനനശീകരണം, മുക്കുവരുടെ പ്രശ്നങ്ങൾ,

അറിവു സമ്പാദിക്കൽ, അന്ധവിശ്വാസം, ദർശനം, ശുദ്ധഭൗതികവിവരങ്ങൾ, ചരിത്രം, സമകാലിക സാമൂഹ്യപ്രശ്നങ്ങൾ....എല്ലാം ഈ വിധത്തിൽ കൈകാര്യം ചെയ്യപ്പെട്ടിട്ടുണ്ട്. മൂന്നു കൊല്ലത്തെ ജാഥകളിലായി മൊത്തം ഏതാണ്ട് 900 കേന്ദ്രങ്ങളിലായി കലാപരിപാടികൾ അവതരിപ്പിച്ചിട്ടുണ്ട്. 16–17 ലക്ഷത്തിലധികം ജനങ്ങൾ അത് കണ്ടിരിക്കും. ഏതാണ്ട് 10 ലക്ഷം രൂപയുടെ ശാസ്ത്ര പുസ്തകങ്ങൾ ജനങ്ങൾക്കിടയിൽ പ്രചരിപ്പിക്കുന്നതിനും ഈ സന്ദർഭം ഉപയോഗിച്ചു.

സംഘാടനത്തിന്റെ വൈപുല്യത്തിലും ജനങ്ങൾക്കിടയിലുണ്ടാക്കുന്ന ഓളപ്പാടിലും കലാജാഥകൾ മികച്ചുനിൽക്കുന്നുണ്ടെങ്കിലും അവ ഒരു തരത്തിൽ ഏകപക്ഷീയമാണ്. ജനങ്ങളുമായി സംവാദം നടക്കുകയല്ല, അവരോട് ഭാഷണം നടത്തുകയാണ് ചെയ്യുന്നതെന്ന് വ്യക്തമാണ്. ബഹുഭൂരിപക്ഷവും ഗ്രാമങ്ങളിലെ ജനങ്ങളോടാണ് സംസാരിച്ചിരുന്നതെങ്കിലും വേണ്ടവിധത്തിലുള്ള ഒരു ഗ്രാമീണ ബഹുജനസമ്പർക്ക പരിപാടിയായി അത് അനുഭവപ്പെട്ടില്ല. ഈ പശ്ചാത്തലത്തിലാണ് 1982 ആഗസ്ററിൽ 'ഗ്രാമശാസ്ത്ര കാൽനടജാഥ' സംഘടിപ്പിച്ചത്.

## ഗ്രാമതല പ്രവർത്തനം

1947–ൽ ഗ്രാമശാസ്ത്ര സമിതി സങ്കൽപം രൂപംകൊണ്ടശേഷം 1977–78 ആയപ്പോഴേക്കു തന്നെ ഗ്രാമശാസ്ത്ര സമിതികളായിരിക്കണം പരിഷത്തിന്റെ ഏററവും അടിസ്ഥാനമായ ഘടകങ്ങൾ എന്നൊരു ചിന്ത അവിടവിടെ പ്രവർത്തകരിൽ വേരൂന്നാൻ തുടങ്ങിയിരുന്നു. എന്നാൽ അത് പ്രയോഗത്തിലാക്കാൻ പല കാരണങ്ങളാൽ വിശിഷ്യ, പ്രവർത്തകരുടെ പോരായ്മയാൽ, സാധിച്ചിരുന്നില്ല. ഇപ്പോഴും സാധിച്ചിട്ടില്ല. എങ്കിലും ഗ്രാമതല പ്രവർത്തനങ്ങൾക്ക് ആക്കം വർധിപ്പിക്കുന്നതിനായി 1979 ഒക്ടോബറിൽ പഞ്ചായത്ത് തെരഞ്ഞെടുപ്പ് പ്രഖ്യാപിച്ചപ്പോൾ, ഗ്രാമവികസനത്തിനായി പരിഷത്ത് ഒരു രേഖ തയ്യാറാക്കുകയും സ്ഥാനാർഥികളെക്കൊണ്ട് പൊതുയോഗങ്ങളിൽ വച്ച് അതിനോട് പ്രതികരിപ്പിക്കുകയും ചെയ്യുക എന്ന ഒരുപരിപാടി ആസൂത്രണം ചെയ്തു. വളരെ കുറച്ചു സ്ഥലങ്ങളിൽ, ഭൂരിഭാഗവും കണ്ണൂർ ജില്ലയിൽ, മാത്രമെ ഇതു നടന്നുള്ളൂ. അതിനാൽ ആ രേഖ വികസിപ്പിച്ച്, ഗ്രാമശാസ്ത്രത്തിന്റെ ഒരു പ്രത്യേക പതിപ്പായി അച്ചടിച്ച് പുതുതായി തെരഞ്ഞെടുക്കപ്പെട്ട പഞ്ചായത്ത് അംഗങ്ങളെയും നാട്ടു പ്രമാണിമാരെയും കൂട്ടിച്ചേർത്ത് ചർച്ചകൾ സംഘടിപ്പിക്കാൻ ശ്രമിച്ചു. ഇതും വളരെ കുറച്ചിടങ്ങളിൽ മാത്രമെ നടന്നുള്ളു. 1982 ൽ മഞ്ചേരിയിൽ നടന്ന പരിഷത്തിന്റെ 19–ാം വാർഷികത്തിന് മുന്നോടിയായി 'വന്നേരി മുതൽ വഴിക്കടവുവരെ'യുള്ള നൂറോളം പഞ്ചായത്തുകളിൽ സഞ്ചരിച്ച് വിപുലമായ ഒരു ഗ്രാമസന്ദർശന പരിപാടി ആസൂത്രണം ചെയ്യുകയുണ്ടായി. അതും ഭാഗികമായേ വിജയിച്ചുള്ളുവെങ്കിലും ഒട്ടേറെ പുതിയ അനുഭവങ്ങൾ നൽകുകയുണ്ടായി. ഇതിനിടയിൽ പല യൂണിററുകളും പ്രാദേശിക ഗ്രാമ സന്ദർശന പരിപാടികൾ നടത്തുകയുണ്ടായി. അങ്ങനെയാണ് 1982 ലെ 'ഗ്രാമശാസ്ത്ര കാൽനട ജാഥ'ക്ക് രൂപം കൊടുത്തത്, ആറു ജാഥകൾ ഓരോന്നും ഈ രണ്ടു ജില്ലകളിൽ പത്തു ദിവസം നീണ്ടു നിന്ന പര്യടനം നടത്തുക. നാട്ടിൻ പുറത്തെ പ്രശ്നങ്ങൾ കൂടുതൽ അടുത്തറിയുന്നതിനും നാട്ടുകാരുമായി കൂടുതൽ സാത്മീഭവിക്കുന്നതിനും ഇത് സഹായിച്ചു. എന്നാൽ ഈ സാത്മീഭാവം നിലനിർത്തുന്നതിനും വളർത്തുന്നതിനും കഠിനമായ യത്നം ഇനിയും നടത്തേണ്ടതായിട്ടുണ്ട്.

## കേഡർ ക്യാമ്പുകൾ

ഭൂപടത്തിൽ നോക്കിയാൽ കേരളം ചെറിയൊരു സംസ്ഥാനമാണെങ്കിലും അരങ്ങത്തിറങ്ങി പ്രവർത്തനം നടത്തുമ്പോൾ പ്രശ്നങ്ങളുടെ വൈവിധ്യത്താലും പ്രവർത്തകരുടെ പരിമിതിയാലും അത്ര ചെറുതല്ല എന്ന തോന്നൽ കുറെക്കാലമായി അനുഭവപ്പെടാൻ തുടങ്ങിയിരുന്നു. ഗ്വാളിയർ റയോൺസ്, പുനലൂർ പേപ്പർമിൽസ് തുടങ്ങിയ ഫാക്ടറികളും ടൈററാനിയം പ്ളാൻറ്, വഞ്ചിനാട് ലതേഴ്സ് മുതലായ ഫാക്ടറികളും ഫാക്ടറി ഫൈനറി, ടി. ടി. സി. തുടങ്ങിയ വ്യവസായ ശാലകളും ഓരോന്നും നടത്തുന്ന ഭൂ ജല വായു മലിനീകരണത്തിന്റെ സ്വഭാവവും അവ സൃഷ്ടിക്കുന്ന പ്രശ്നങ്ങളും അവക്കുള്ള പരിഹാരങ്ങളും ആ പരിഹാരങ്ങൾ നേടാൻ വേണ്ട പ്രവർത്തനങ്ങളും ഒക്കെ വേറെ വേറെ തന്നെയാണ്. അപ്പോഴുണ്ടാകുന്ന പ്രശ്നങ്ങളോട് സജീവമായി പ്രതികരിക്കാൻ പരിഷത്തിന്റെ പ്രാദേശിക നേതൃത്വത്തിന് കഴിയണമെങ്കിൽ അതിനനുസൃതമായ വിജ്ഞാനത്താൽ അവർ സ്വയം ആയുധം അണിഞ്ഞിരി

ക്കണം സൈലൻറ്‌വാലി പ്രശ്നത്തിലെന്നപോലെ വിരുദ്ധ താൽപര്യങ്ങളും അഭിപ്രായങ്ങളും പൊന്തിവരുമ്പോഠ— ഒരു വശത്തുവൈദ്യുതി ഉല്പാദിപ്പിക്കണം മറുവശത്ത് വനം സംരക്ഷിക്കണം. ആ വനങ്ങഠ അമൂല്യസമ്പത്താണ് എന്ന് ഒരു കൂട്ടർ, അല്ലവെറും സാധാരണകാടുകഠ മാത്രമാണെന്ന് വേറൊരുകൂട്ടർ—സ്ഥിരമായ പ്രതിജ്ഞാബദ്ധതയോടെയും ശാസ്ത്രീയാടിസ്ഥാനത്തിലും നിലപാടെടുക്കാൻ സാധിക്കണമെങ്കിൽ അതിന് സ്വയം തയ്യാറാകുക തന്നെ വേണം. വൈദ്യുതി നയം, ജലസേചന നയം, വിദ്യാഭ്യാസം, ആരോഗ്യം. വികസനം........പരിഷത്തിനിടപെടേണ്ടിവരുന്ന മേഖലകഠ വിപുലമായിക്കൊണ്ടിരുന്നു. ഇതനുസരിച്ച് പ്രവർത്തകരുടെ കഴിവുകഠ ഉയരേണ്ടിയിരിക്കുന്നു. അതുപോലെ നേരത്തെ പറഞ്ഞ പ്രത്യയശാസ്ത്രത്തിൻെറ പ്രശ്നവുമുണ്ട്. കാരണം ഈ ഓരോരോ വ്യാവഹാരിക പ്രശ്നങ്ങളിലും നാം ഓരോരോ നിലപാടുകഠ എടുക്കുമ്പോഠ നമ്മുടെ സാമൂഹ്യവീക്ഷണം എന്താണ്? എങ്ങനെയാണ് എതിർവീക്ഷണങ്ങളെ നേരിടേണ്ടത് എന്ന പ്രശ്നവും ഉണ്ട്. അതിന് നമ്മെ സഹായിക്കുന്നതാണ് നമ്മുടെ പ്രത്യയശാസ്ത്രം. ഈ ഉദ്ദേശ്യത്തോടുകൂടിയാണ് കേഡർ ക്യാമ്പുകഠ നടത്താൻ നാം നിശ്ചയിച്ചത്.

1981—ലാണ് സംസ്ഥാനത്തൊട്ടാകെയുള്ള പ്രവർത്തകരിൽ മുൻ നിരക്കാരായ 60–70 പേരെ പങ്കെടുപ്പിച്ചു കൊണ്ട് മൂന്ന് (ഉത്തര, മധ്യ, ദക്ഷിണ) മേഖലകളിൽ ഈ ക്യാമ്പുകഠ സംഘടിപ്പിച്ചത്. പരിഷത്ത് പിന്നിട്ടപാത, നാളത്തെ കടമകഠ, നാം ഇതേവരെ ഇടപെട്ടിട്ടുള്ള പ്രശ്നങ്ങഠ, അവയിലെ ശാസ്ത്രം ഇങ്ങനെ ഒട്ടേറെ കാര്യങ്ങഠ ഈ ക്യാമ്പുകളിൽ ചർച്ച ചെയ്യുകയുണ്ടായി. പ്രവർത്തകർ തമ്മിൽ വ്യക്തി പരമായി കൂടുതൽ അടുത്തറിയുന്നതിനും ശക്തി ദൗർബല്യങ്ങഠ മനസിലാക്കുന്നതിനും വ്യക്തി സൗഹൃദം ശക്തിപ്പെടുത്തുന്നതിനും കൂടിയുള്ള ഒരു ശ്രമം കൂടി ആയിരുന്നു ഇത്. ആദ്യത്തെ പീച്ചി ക്യാമ്പിൻെറ ഓർമകഠ നുണഞ്ഞിറക്കുന്നതിനുള്ള സന്ദർഭം കൂടി ആയി അതു ചിലർക്ക്.

ഈ ക്യാമ്പുകഠ കഴിഞ്ഞ് അതിൻെറ ഫലത്തെപ്പററി അവലോകനം നടത്തിയപ്പോഠ എന്തെന്തു ലക്ഷ്യങ്ങളോടുകൂടിയാണോ അവ സംഘടിപ്പിച്ചത്, അവയിൽ പകുതിയും നേടാനായില്ല എന്നു വ്യക്തമായി. പ്രശ്നങ്ങളോട് ശാസ്ത്രീയമായി പ്രതികരിക്കാനുള്ള പ്രവർത്തകരുടെ കഴിവ് വികസിപ്പിക്കുന്നതിന് അവ മതിയായിട്ടില്ല. കുറെക്കൂടി ചിട്ടപ്പെടുത്തിയതും ദീർഘിപ്പിച്ചതും ആഴത്തിലുള്ളതുമായ പരിശ്രമം വേണം ഇതിന് എന്നു വ്യക്തമായി. എന്നാൽ ഒരാഴ്ചയോ കൂടുതലോ നീണ്ടുനിൽക്കുന്ന പ്രവർത്തക പഠന ക്യാമ്പുകഠ അപ്രായോഗികമായിത്തന്നെ നിലകൊണ്ടു. അതിനാൽ 1982—ൽ ഈരണ്ടു ദിവസം വീതം നീണ്ടുനിന്ന മൂന്ന പഠന ക്യാമ്പുകഠ—ഇതിനെ പ്രവർത്തകരുടെ വിവര വികസനക്യാമ്പുകഠ, എന്നു തമാശക്കു പറയാറുണ്ടായിരുന്നു—സംഘടിപ്പിച്ചു. പ്രകൃതി, ശാസ്ത്രം, സമൂഹം എന്ന ക്ലാസ് പരമ്പരയിൽ നിന്ന് പരമാണു ലോകത്തെയും നക്ഷത്ര പ്രപഞ്ചത്തെയും ജീവോല്പത്തിയെയും പരിണാമത്തെയും കുറിച്ചുള്ള ഭാഗങ്ങഠ മാത്രമാണ് അവിടെ കൈകാര്യം ചെയ്തത്. ഇതും പോരാ എന്ന ബോധം ഉണ്ടാക്കാനേ ഈ ക്യാമ്പുകഠ മുഖ്യമായും ഉപകരിച്ചുള്ളു. കുറെ കൂടി ചിട്ടപ്പെടുത്തിയതും ചുരുങ്ങിയത് ഒരാഴ്ച വീതമെങ്കിലും നീണ്ടു നിൽക്കുന്ന പരിഷത് സ്കൂളുകഠ സംഘടിപ്പിക്കണമെന്ന നിഗമനത്തിലെത്തിയിരിക്കുകയാണ് ഇന്നു നാം.

## ഒരു ദൗർബല്യവും പരിഹാര ശ്രമവും

പരിഷത്ത് പ്രവർത്തനങ്ങളിൽ ഉണ്ടായിരുന്നതും ഇപ്പോഴും പരിഹരിച്ചിട്ടില്ലാത്തതുമായ ഒരു ദൗർബല്യമുണ്ട്: സമൂഹത്തിലെ പകുതി—പുരുഷന്മാർ—മാത്രമേ അതിൽ സജീവ നേതൃത്വത്തിലുള്ളു എന്നത്. ഒരു പകുതിയേ അതും കേരളത്തിൻെറ സാഹചര്യത്തിൽ എന്തുകൊണ്ടും കൂടുതൽ വലിയ പകുതിയെ, അവഗണിച്ചു കൊണ്ട് ഒരു സാമൂഹ്യവിപ്ലവവും നടത്താനാവുന്നതല്ല. കഴിഞ്ഞ 2 കൊല്ലമായി മഹിളാ പ്രവർത്തകരെ കൂടുതൽ കൂടുതൽ രംഗത്തേയ്ക്കു കൊണ്ടുവരുന്നതിന് സജീവ ശ്രമങ്ങഠ ഫലം കാണിക്കാൻ തുടങ്ങിയിട്ടുണ്ടുതാനും. ബാലവേദികളുടെ രംഗത്തും ആരോഗ്യ രംഗത്തും ഒക്കെ അവർക്കാണ് കൂടുതൽ ഫലപ്രദമായി പ്രവർത്തിക്കുവാൻ കഴിയുക.

പരിഷത്തിൽ അർപ്പിതമായിരിക്കുന്ന ചുമതലയെപ്പററിയും അവ ഏററെടുത്തു നിർവഹിക്കുവാൻ സാധിക്കുമാറ് സ്വയം വളർത്താനുള്ള സാധ്യതയെപ്പററിയും മുമ്പെന്നത്തെക്കാളും ഇന്നു് പ്രവർത്തകർ ബോധവാന്മാരാണ്. അതിനായി കൊണ്ടുപിടിച്ച ശ്രമം നടത്തിക്കൊണ്ടിരിക്കുകയാണിപ്പോഠ.

## ശാസ്ത്രം സാമൂഹ്യവിപ്ളവത്തിന്

1974—ൽ പരിഷത്ത് ആദ്യമായി 'ശാസ്ത്രം സാമൂഹ്യവിപ്ളവത്തിന്' എന്ന മുദ്രാവാക്യം ഉയർത്തിയപ്പോൾ അതിന്റെ ഉള്ളടക്കത്തെയും വ്യാപ്തിയെയും കുറിച്ച് വളരെ അവ്യക്തമായ ധാരണകളേ ഉണ്ടായിരുന്നുള്ളു. പിന്നീടുള്ള ഏഴെട്ടു കൊല്ലത്തെ പ്രവർത്തനാനുഭവങ്ങൾ അതിനു കൂടുതൽ വ്യക്തത, നൽകിയിട്ടുണ്ട്. എന്താണ് ശാസ്ത്രം? എന്താണ് ശാസ്ത്രബോധം? സാമൂഹ്യ വിപ്ളവത്തിന്റെ പൊരുൾ എന്ത്? അതിനു ശാസ്ത്രം എങ്ങനെ ഉപകരിക്കും? തുടങ്ങിയ പല ചോദ്യങ്ങൾക്കും ഉത്തരം കാണേണ്ടതായി വന്നു. വൈദ്യുതി, ജലസേചനം, പരിസര മലിനീകരണം വികസനം, ആരോഗ്യം, വിദ്യാഭ്യാസം.....ഇങ്ങനെ ഒട്ടേറെ മേഖലകളിൽ ഇടപെട്ടുകൊണ്ടാണ് ഇത് നേടിയത്. ഈ വിവിധ രംഗങ്ങളിലെ അനുഭവങ്ങളുടെ അടിസ്ഥാനത്തിൽ മാത്രമേ എങ്ങനെയാണ് ശാസ്ത്രത്തെ സാമൂഹ്യ വിപ്ളവത്തിന് ഉപയോഗിക്കുന്നത് എന്ന് വ്യക്തമാവൂ. 'പ്രകൃതി, ശാസ്ത്രം, സമൂഹം' എന്ന ക്ളാസു പരമ്പരയിലൂടെയാണ് ശാസ്ത്രത്തെയും ശാസ്ത്രബോധത്തെയും കുറിച്ചുള്ള ധാരണകൾ രൂപംകൊണ്ടത്.

## പ്രകൃതി, ശാസ്ത്രം, സമൂഹം

ശാസ്ത്രത്തിന്റെ ചരിത്രപരതയെയും ദർശനത്തെയും പററി സാമാന്യമായ ഒരു ധാരണ വികസിപ്പിച്ചെടുക്കുക എന്ന ലക്ഷ്യത്തോടുകൂടി സംവിധാനം ചെയ്തതാണ് ഈ ക്ളാസുകൾ. സമയലഭ്യത അനുസരിച്ച് ചുരുക്കിയും വിസ്തരിച്ചും എടുത്തിട്ടുണ്ട്. രണ്ടു മൂന്നു മണിക്കൂറുകൊണ്ട് കുറെയൊക്കെ പറയാമെങ്കിലും അത്തരം അഞ്ചാറു ക്ളാസുകളിലൂടെ മാത്രമേ തൃപ്തിയായി പറയാൻ പററുകയുള്ളു. യഥാർഥത്തിൽ ഒരു കൊല്ലം നീണ്ടുനിൽക്കുന്ന ഒരു ഫുൾ കോഴ്സിനും വകയുണ്ട്.

അമൂർത്തമായ ദ്രവ്യം ഖര ദ്രാവക വാതക രൂപത്തിലും ഊർജ രൂപത്തിലും ഉള്ള ദ്രവ്യം— അതിനെക്കാൾ മൂർത്തമായ പദാർഥം, കുറെക്കൂടി മൂർത്തമായ വസ്തു എന്നിവയെക്കുറിച്ചും മൂലകം, യൗഗികം എന്നിവയെക്കുറിച്ചും ഒരു പ്രാഥമിക ധാരണ നൽകിയതിനുശേഷം പ്രപഞ്ചത്തെപ്പററി ഒരു സാമാന്യ വിവരണം നൽകുന്നു. സൂക്ഷ്മാത്സൂക്ഷ്മതരങ്ങളായ പരമാണുക്കൾ, അതിന്റെ ഘടകങ്ങളായ മൗലിക കണങ്ങൾ, അവയുടെ ചെറുപ്പം, അനവരതമായ ചലനം, സ്ഥൂലപദാർഥങ്ങളിലെ പരമാണു ചലനങ്ങൾ, ഭൂമിയുടെ ദൈനിക ചലനങ്ങളും വാർഷിക ചലനങ്ങളും അടക്കമുള്ള സ്ഥൂല ചലനങ്ങൾ, ഗാലക്സികൾ, അവയുടെ വലിപ്പം അവയിലേക്കുള്ള ദൂരങ്ങൾ, അവയുടെ ചലനം ഇവയെല്ലാം വിവരിച്ചുകൊണ്ട് സ്ഥൂല സൂക്ഷ്മങ്ങളുടെ അനന്തതയിലേക്ക് നയിക്കുന്നു. ചലനമില്ലാത്തതൊന്നുമില്ല എന്നു തെളിയിക്കുന്നു. അതിനു ശേഷം രണ്ടു ചോദ്യങ്ങൾ ഉയർത്തുന്നു എന്താണ് സ്ഥലം? എന്താണ് കാലം അഥവാ സമയം? ദ്രവ്യവുമായി ബന്ധപ്പെടുത്തിക്കൊണ്ടല്ലാതെ ദ്രവ്യത്തിനിടയ്ക്കോ പുറത്തോ അല്ലാതെ സ്ഥലമില്ല. ദ്രവ്യത്തിന്റെ ചലനം കൊണ്ടല്ലാതെ സ്ഥലത്തെ അളക്കാൻ കഴിയില്ല. ദ്രവ്യത്തിൽ നിന്നും സ്വതന്ത്രമായി സ്ഥലത്തെ വിഭാവനം ചെയ്യാൻ സാധ്യമല്ല. അതുപോലെ സമയം എന്നത് ഭൂമിയുടെ ദൈനിക ചലനത്തിന്റെയോ വാച്ചിന്റെയൊ, ക്ലോക്കിന്റേയൊ ചലനങ്ങളുടേയൊ അടിസ്ഥാനത്തിലല്ലാതെ മനസ്സിലാക്കാൻ പററില്ല, ഭൗതിക സമയമായാലും വേണ്ടില്ല; ശാരീരിക സമയമായാലും വേണ്ടില്ല; മാനസികസമയമായാലും വേണ്ടില്ല; എല്ലാം ദ്രവ്യത്തിന്റെ ഒന്നല്ലെങ്കിൽ മററൊരു രൂപത്തിന്റെ, ചലനത്തിന്റെ, അടിസ്ഥാനത്തിലേ മനസ്സിലാക്കാൻ സാധിക്കൂ. ദ്രവ്യത്തിന്റെ ചലനം മനസ്സിലാക്കുന്ന ഒരു രീതിയാണ് സമയം എന്ന ധാരണ. സമയത്തെയും സ്ഥലത്തെയും ദ്രവ്യത്തിൽ നിന്നും സ്വതന്ത്രമായി കാണാൻ സാധ്യമല്ല. ഇതിന്റെ അടിസ്ഥാനത്തിൽ അതിപ്രധാനമായ മററൊരു പ്രശ്നം അപഗ്രഥിക്കപ്പെടുന്നു. 'പ്രപഞ്ച'ത്തിന്റെ ഉൽപത്തിയുടെ പ്രശ്നം. ഉൽപത്തിയെന്നാൽ അതിനു മുമ്പ് 'പ്രപഞ്ചം' ദ്രവ്യം ഇല്ലായിരുന്നു എന്നർത്ഥം. മുമ്പ് എന്നു പറയുമ്പോൾ അതു ദ്രവ്യത്തിന്റെ ചലനത്തെയാണ് സൂചിപ്പിക്കുന്നത്. അങ്ങനെ ദ്രവ്യമില്ലാതെ ദ്രവ്യചലനമുണ്ടാകുന്നു എന്ന അർത്ഥശൂന്യ നിഗമനത്തിൽ എത്തേണ്ടിവരുന്നു. അർത്ഥശൂന്യമായ ഒരു ചോദ്യം 'പ്രപഞ്ചം എന്നുണ്ടായി?' എന്ന ചോദ്യം. പ്രപഞ്ചം—ദ്രവ്യം സൃഷ്ടിക്കപ്പെട്ടതല്ല; എന്നും ഉണ്ടായിരുന്നു; എന്നും ഉണ്ടായിരിക്കുകയും ചെയ്യും, രൂപത്തിനു മാററം വരുകമാത്രമേ ചെയ്യുന്നുള്ളു.

മേൽപറഞ്ഞ തരത്തിലുള്ള ഒരു രൂപാന്തരണ പ്രക്രിയയുടെ ഫലമായി സൗരയൂഥമായി നാം

അധിവസിക്കുന്ന ഭൂമിയും രൂപംകൊണ്ടു. ഏതാണ്ട് 500–600 കോടി കൊല്ലം മുമ്പ്. ഏതാണ്ട് 350 കോടി കൊല്ലംമുമ്പ് ജീവൻെറ ആദ്യരൂപങ്ങളുണ്ടായി. വിവിധ പരിണാമഘട്ടങ്ങളിലൂടെ കടന്ന് അവസാനം മനുഷ്യനിലെത്തി. വാനരനിൽനിന്ന് നരനിലേക്കുള്ള പരിവർത്തനത്തിൽ അധ്വാനം വഹിച്ചപങ്ക് ചെറുതൊന്നുമല്ല. പ്രാകൃത ശിലായുധങ്ങളിൽനിന്ന് മനുഷ്യർ മെച്ചപ്പെടുത്തിയ ശിലായുധങ്ങളിലേക്കും വെങ്കല ആയുധങ്ങളിലേക്കും മുന്നേറി. കൃഷിയും കാലിവളർത്തലും കണ്ടുപിടിക്കപ്പെട്ടു. മനുഷ്യസമൂഹം പ്രാകൃതവ്യവസ്ഥയിൽനിന്ന് അടിമത്തത്തിലേക്കും നാടുവാഴിത്തത്തിലേക്കും മുതലാളിത്തത്തിലേക്കും നീങ്ങി. അവിടെനിന്ന് സോഷ്യലിസത്തിലേക്ക് നീങ്ങിക്കൊണ്ടിരിക്കുന്നു. ശിലായുധങ്ങൾ നിർമിച്ചും ഫലമൂലാദികൾ പറിച്ചും വേട്ടയാടിയും ജീവിച്ച മനുഷ്യൻെറ അനുഭവങ്ങൾ പദാർഥ ഗുണശാസ്ത്രത്തിൻെറയും സസ്യശാസ്ത്രത്തിൻെറയും ജന്തുശാസ്ത്രത്തിൻെറയും ഒക്കെ അടിത്തറയായിത്തീർന്നു. അനുഭവസമ്പത്തേറിവന്നതോടെ പ്രകൃതിയെയും അതിൻെറ നിയമങ്ങളെയും കുറിച്ചുള്ള അറിവുകൾ വർധിച്ചുവന്നു. ഇവിടെയും മാററം, മുന്നേററം, നടക്കുന്നു എന്നത് വ്യക്തം.

പ്രകൃതിയും മനുഷ്യനും തമ്മിലുള്ള ബന്ധത്തിൽ വരുന്ന മാററങ്ങൾ—പ്രകൃതിയെക്കുറിച്ചുള്ള അറിവ് വർധിക്കുന്നതോടെ ഇത്തരം മാററങ്ങളും വരുന്നു—മനുഷ്യനും മനുഷ്യനും തമ്മിലുള്ള ബന്ധത്തിലും മാററങ്ങൾ വരുന്നു. ഇവ തമ്മിലുള്ള ബന്ധം വ്യക്തമാക്കാൻ ക്ലാസുകളിൽ ശ്രദ്ധിക്കുന്നു. ചില സന്ദർഭങ്ങളിലെങ്കിലും ഇരുപതാം നൂററാണ്ടിലെ ഭൗതികത്തിലെയും ശാസ്ത്രത്തിലെ തന്നെയും 'പ്രതിസന്ധി'യെക്കുറിച്ചുള്ള ചർച്ചകളിലേക്ക് ഈ ക്ലാസുകൾ നയിച്ചിട്ടുണ്ട്. എന്താണ് സത്യം? എന്താണ് യാഥാർഥ്യം? എങ്ങനെയാണ് അത് തെളിയിക്കേണ്ടത്? എന്താണ് അറിവ്? എന്താണ് ശാസ്ത്രബോധം? എന്ന് തുടങ്ങി പല ചോദ്യങ്ങളും ഇതിനിടക്ക് കൈകാര്യം ചെയ്യേണ്ടതായി വന്നിട്ടുണ്ട്. ധാരാളം മതപണ്ഡിതൻമാർ ഉണ്ടായിരുന്ന ഒരു 'ശാസ്ത്ര പാർലമെൻറി'ൽ പ്രപഞ്ചത്തിൻെറ സകലരഹസ്യങ്ങളും അറിയില്ലെന്ന് പരസ്യമായി പറയുന്ന ശാസ്ത്രജ്ഞൻമാർക്ക് പ്രപഞ്ചോൽപത്തിയെക്കുറിച്ച് സംസാരിക്കാൻ എന്തവകാശം? എന്ന തരത്തിലുള്ള തടസവാദങ്ങൾ കേൾക്കേണ്ടിവന്നിട്ടുണ്ട്. അതിന് മറുപടി പറയേണ്ടിവന്നിട്ടുണ്ട്. അങ്ങനെ മൊത്തത്തിൽ ക്ലാസുകളെടുത്ത പരിഷത്ത് പ്രവർത്തകരുടെ ചരിത്രബോധവും ശാസ്ത്രബോധവും വികസിച്ചു.

### ശാസ്ത്രബോധം

'സാധാരണ ജനങ്ങളിൽ ശാസ്ത്രബോധം വളർത്തുക' വളരെ ധാരാളമായി ഉപയോഗിക്കപ്പെട്ടുവരുന്ന ഒരു വാക്യമാണിത്. പരിഷത്തും അതുപയോഗിക്കുന്നുണ്ട്. എന്താണ് 'ഈ ശാസ്ത്രീയ വീക്ഷണം' അല്ലെങ്കിൽ 'ശാസ്ത്രബോധം' എന്നു പറയുന്നത്. സ്വാഭാവികമായി ഉയർന്നുവരുന്ന ഒരു ചോദ്യമാണിത്. ഫലമൂലശേഖരണത്തിൻെറ അനുഭവങ്ങളിൽ സസ്യശാസ്ത്രത്തിൻെറയും വേട്ടയാടലിൽ ജന്തുശാസ്ത്രത്തിൻെറയും ആയുധ നിർമാണത്തിൽ പദാർഥ ഗുണ ധർമ ശാസ്ത്രത്തിൻെറയും ആയുധപ്രയോഗത്തിൽ ഗതിതന്ത്രത്തിൻെറയും ഒക്കെ ഉറവിടങ്ങൾ കാണുക എന്നതാണ് ഈ ശാസ്ത്രബോധത്തിൻെറ തുടക്കം. ആദ്യകാലത്ത് 'ശാസ്ത്രം' എന്നു പറഞ്ഞാൽ ജീവിതം തന്നെ ആയിരുന്നു. പ്രകൃതിയുമായി പ്രവർത്തിക്കുവാനുള്ള, അങ്ങനെ പ്രകൃതിയെപ്പററി പഠിക്കുവാനുള്ള ഉപാധി കൈക്കൊണ്ടുള്ള പ്രവർത്തനമാണ്. അതിനാൽ ശാസ്ത്രത്തിൻെറ, വിജ്ഞാന സമ്പാദനത്തിൻെറ തുടക്കവും അടിത്തറയും 'കൈ' ആണ്; തല (ബുദ്ധി) അല്ല. എന്നുവച്ച് തലയ്ക്ക് ഇതിൽ ഒരു കാര്യവുമില്ല എന്നാണോ അർഥം? അല്ല, മൂർത്തങ്ങളായ പുളി, മാവ്, പ്ലാവ് മുതലായവയിൽ നിന്ന് അമൂർത്തമായ 'മരം' എന്ന സങ്കല്പനം ഉണ്ടായപോലെ പശു, പുലി, കുതിര തുടങ്ങിയവയിൽ നിന്നും മൃഗത്തെയും പരുന്ത്, കാക്ക, കുയിൽ മുതലായവയിൽ നിന്ന് 'പക്ഷി'യെ ഉണ്ടാക്കിയതുപോലെ കൈയുടെ സഹായത്തോടെ ആർജിച്ച അനുഭവങ്ങളെ സാമാന്യവൽക്കരിച്ചും അമൂർത്തവൽക്കരിച്ചും ശാസ്ത്രസിദ്ധാന്തങ്ങളിലേക്കും അവയുടെ സഹായത്തോടെ പുതിയ പ്രവർത്തനങ്ങളിലേക്കും നയിക്കുന്നു. അങ്ങനെ പ്രയോഗത്തിൽ നിന്നും സിദ്ധാന്തത്തിലേക്കും അതിൽ നിന്ന് കൂടുതൽ ഉയർന്ന തരത്തിലുള്ള പ്രവർത്തനത്തിലേക്കും മുന്നേറുന്നു. തുടക്കം പ്രയോഗത്തിൽ നിന്നാണ്. ഈ ധാരണയെയാണ് ശാസ്ത്രീയ വീക്ഷണത്തിൻെറ അടിത്തറയായി പരിഷത്ത് കാണുന്നത്.

സ്വന്തം പ്രവർത്തകർക്കിടയിലും ജനസാമാന്യത്തിനിടയിലും പ്രചരിപ്പിക്കുവാൻ ശ്രമിക്കുന്ന ‘ശാസ്ത്രബോധവ’ും ഇതുതന്നെ.

## ഊർജവും കേരളത്തിന്റെ വികസനവും

കേരളത്തിന്റെ മൊത്തം ഊർജാവശ്യങ്ങളെപ്പറ്റിയും ലഭ്യതയെപ്പറ്റിയും പരിഷത്തിനു പഠിക്കേണ്ടി വന്നിട്ടുണ്ട്. പരിഷത്ത് പ്രവർത്തകരിൽ ഏതാനും പേർ ഊർജ ആസൂത്രണത്തിന്റെ കാര്യത്തിൽ കുറെക്കാലമായി താല്പര്യമെടുത്തുവരുന്നവരാണ്. ഊർജത്തിന്റെ കാര്യത്തിൽ–വൈദ്യുത ഊർജം മാത്രമല്ല; താപഊർജവും–കേരളത്തിന്റെ സ്ഥിതി തീരെ അസൂയാവഹമല്ല; ദയനീയമാണ്. എന്നു മാത്രമല്ല വളരെ സന്നിഗ്ധവും കൂടിയാണ്. നിർഭാഗ്യമെന്നു പറയട്ടെ, സർക്കാരിലെ ഊർജാസൂത്രകർ ഈ സന്നിഗ്ധാവസ്ഥയെപ്പറ്റി തീരെ അബോധവാന്മാരാണ്. കേരളത്തിൽ അറിയപ്പെട്ട കൽക്കരി നിക്ഷേപങ്ങളോ എണ്ണയോ ഇല്ല. കേരളം ഊർജദരിദ്രമാണ്. ജലവൈദ്യുതി സമ്പത്തിന്റെ സുലഭത വെറും മിഥ്യയാണ്. വീട്ടാവശ്യത്തിനുള്ള ഊർജത്തിന്റെ കാര്യത്തിൽ വർഷംപ്രതി പ്രയാസങ്ങൾ ഏറി വരികയാണ്. വൈദ്യുതിയെ സംസ്ഥാനത്തെ വ്യവസായങ്ങളെ ആകെ ചലിപ്പിക്കാനുള്ള ഉപാധി എന്നതിനുപകരം വിറ്റുകാശാക്കാനുള്ള ഒരു ചരക്ക് എന്ന രീതിയിൽ കാണുന്നത് തെറ്റാണ് എന്ന നിഗമനത്തിൽ പരിഷത്ത് എത്തിച്ചേർന്നു. ഇന്നു കേരളത്തിന് അനുഭവിക്കേണ്ടി വരുന്ന പവർകട്ടിനു കാരണം അധികൃതരുടെ ദീർഘദൃഷ്ടിയില്ലായ്മയാണ്. 1975 ൽ തന്നെ ഇത്തരം ഒരുഊർജക്കമ്മിയുടെ സംഭാവ്യതയെക്കുറിച്ചും അതിന്റെ പരിഹാരത്തെക്കുറിച്ചും പരിഷത്ത് മുന്നറിയിപ്പു കൊടുത്തിരുന്നതാണ്. വടക്കേ ഇന്ത്യയിൽ നിന്ന് വൻതോതിൽ കൽക്കരി ഇറക്കുമതി ചെയ്ത് തെർമൽ സ്റ്റേഷനുകൾ സ്ഥാപിക്കേണ്ടതിന്റെ ആവശ്യകതയെപ്പറ്റി പറഞ്ഞിരുന്നതാണ്. തെർമൽ സ്റ്റേഷനുകൾ ഉണ്ടാക്കുന്ന മലിനീകരണം പരമാവധി കുറയ്ക്കാൻ പറ്റുന്ന സാങ്കേതിക വിദ്യകൾ ഇന്നു ലഭ്യമാണെന്നും കേരളത്തിൽ മൂന്നു നാലു സ്ഥലങ്ങളിലായി കൽക്കരി ശേഖരങ്ങൾ സ്ഥാപിക്കണമെന്നും കൽക്കരി ബ്രിക്കറ്റുകൾ ഉണ്ടാക്കുന്ന പ്ലാന്റുകൾ വേണമെന്നും കൂടുതൽ ഭദ്രതയുള്ള അടുപ്പുകൾ വൻതോതിൽ പ്രചരിപ്പിക്കണമെന്നും ഒക്കെ പരിഷത്ത് ആവശ്യപ്പെടുകയുണ്ടായി. തെർമൽ സ്റ്റേഷനുകളുടെ കാര്യത്തിൽ ഇലക്ട്രിസിറ്റി ബോർഡിന് ഇപ്പോഴും കടുത്ത എതിർപ്പാണ്. ഉയർന്ന ദക്ഷതയുള്ള വിറകു കത്തിക്കുന്ന അടുപ്പുകളുടെ സാമ്പത്തികവും പാരിസ്ഥിതികവുമായ പ്രാധാന്യം സർക്കാരിനൊട്ടു മനസിലാകുന്നുമില്ല. പരിഷത്ത് അതിന്റെ പരിമിതമായ രീതിയിൽ ഈ പ്രവർത്തനം നടത്തിക്കൊണ്ടിരിക്കുകയാണ്. ഗാർഹിക ഊർജ ഉപഭോഗത്തെക്കുറിച്ച് അതൊരു പഠനം നടത്തി. മിക്കവാറും ഒരു ചെലവും ഇല്ലാതെ. കിട്ടിയ വിവരങ്ങൾ സാമാന്യം സൂക്ഷ്മമാണുതാനും. വൈദ്യുതോർജത്തിലുള്ള ഡിമാന്റിന്റെ വർധനവിനെക്കുറിച്ചുള്ള പരിഷത് കണക്കുകൾ ബോർഡിന്റെ കണക്കുകളെക്കാൾ കൂടുതൽ കൃത്യമാണ്. ഈ നൂറ്റാണ്ട് അവസാനിക്കുന്നതുവരെയ്ക്കും, സൗര ഊർജം ശരിക്കും വ്യാപകമാകുന്നതുവരെയ്ക്കും കേരളത്തിലേക്ക് വൻതോതിൽ കൽക്കരി ഇറക്കുമതി ചെയ്തില്ലെങ്കിൽ ഊർജക്ഷാമം കൊണ്ട് വൈദ്യുതിയുടെ കാര്യത്തിൽ മാത്രമല്ല. ഗാർഹിക ഊർജത്തിന്റെ കാര്യത്തിലും നാം ഏറെ ദുരിതം അനുഭവിക്കേണ്ടി വരും. അല്ലെങ്കിൽതന്നെ കേരളം വ്യാവസായികമായി പിന്നിലാണ്. കൽക്കരിയോടുള്ള എതിർപ്പ് കേരളത്തെ പിന്നെയും പിന്തള്ളുന്നതാണ്. അണുശക്തിയില്ലേ എന്ന് ചോദിച്ചേക്കാം. കേരളത്തിൽ അണുശക്തി നിലയങ്ങൾ സ്ഥാപിക്കുന്നതിനോട് രണ്ട് കാരണങ്ങൾകൊണ്ട് പരിഷത്തിന് യോജിപ്പില്ല.

ഒന്നാമതായി അതിപ്പോഴും യാഥാർഥ്യമായിത്തീർന്നിട്ടില്ല. ഒട്ടേറെ സാങ്കേതിക പ്രശ്നങ്ങളും പദാർഥപ്രശ്നങ്ങളും ഇനിയും പരിഹരിക്കേണ്ടതായിട്ടാണിരിക്കുന്നത്. ഇന്നത്തെ നിലയിൽ 10–15 കൊല്ലംകൊണ്ടേ ഒരു നിലയം പണി ചെയ്തുതീർക്കാനാവു. അന്ന് ഊർജത്തിന്റെ ഉൽപാദനച്ചെലവാകട്ടെ കൽക്കരി നിലയങ്ങളിലേതിനെക്കാൾ കൂടുതലാണുതാനും.

രണ്ടാമതായി കേരളത്തെപ്പോലെ ഇത്ര ജനനിബിഡമായ ഒരു സംസ്ഥാനത്ത് ഗുരുതരമായ ഒരു ന്യൂക്ലിയർ അപകടം ഉണ്ടായാലത്തെ അനന്തരഫലങ്ങൾ ഊഹിക്കാനാകാത്തവിധം ഗുരുതരമാണ്.

## ജലസേചനം

i കേരളത്തിലെ ഏറ്റവും പ്രധാനമായ പ്രകൃതി സമ്പത്താണ് വെള്ളം. :000 മില്ലിമീറ്ററാണ്

വാർഷിക വർഷപാതം. കുന്നും മേടും നിറഞ്ഞ ഭൂപ്രകൃതി നാം എങ്ങനെ ഉപയോഗിക്കുന്നു എന്നതനുസരിച്ച് വരമോ ശാപമോ ആയി മാറാനിടയുണ്ട്. സംസ്ഥാനത്തിലെ വൻകിട ജലസേചനപദ്ധതികളുടെ നിർമാണത്തെപ്പററിയും അവയുടെ പ്രയോജനത്തെപ്പററിയും ഉള്ള പഠനം ഇനിപ്പറയുന്ന നിഗമനങ്ങളിലെത്താൻ പരിഷത്തിനെ നിർബന്ധിക്കുന്നു.

i വേണ്ട സമയത്ത് വേണ്ട സ്ഥലത്ത് വേണ്ടത്ര വെള്ളം എത്തിക്കുക എന്ന ജലസേചന ലക്ഷ്യം നേടുന്നതിൽ അവ പരാജയപ്പെട്ടിരിക്കുന്നു. രണ്ടു കാരണങ്ങൾ കൊണ്ടാണിത്. ഒന്നാമതായി, ഏകാത്മകമല്ലാത്ത കാർഷിക പ്രവർത്തനങ്ങൾ ജലസേചനത്തിന്റെ പ്രവർത്തനാസൂത്രണം പ്രയാസകരമാക്കുന്നു. രണ്ടാമതായി, എല്ലാ പദ്ധതികളുടെ കാര്യത്തിലും പ്രോജക്ട് റിപ്പോർട്ട് തയ്യാറാക്കുമ്പോൾ നേട്ടങ്ങളെ പർവതീകരിച്ചു കാണിക്കുകയും ദോഷവശങ്ങളെ ലഘൂകരിക്കുകയും ചെയ്തിരുന്നു.

ii ഇതുവരെ പണി തീർന്നതും ഉടൻ പണിതീരാറായതുമായ ജലസേചന പദ്ധതികളുടെ മുടക്കുമുതൽ ഊഹിക്കാൻ പററാത്തത്ര ഭീമമാണ്. ഒരു ഹെക്ടാർ സ്ഥലത്തേയ്ക്ക് ജലസേചനം ലഭ്യമാക്കാനുള്ള മൂലധനച്ചെലവ് 30000–40000 രൂപ വരുന്നു.

iii കുന്നിൻ ചരിവുകളോടുള്ള അക്രമാസക്തമായ സമീപനം വനനശീകരണം, മണ്ണൊലിപ്പ്, റിസർവോയറുകളിൽ ചേറടിയിൽ, വെള്ളപ്പൊക്കം, വരൾച്ച എന്നിവയിലേക്കു നയിച്ചിരിക്കുന്നു.

iv കുന്നിൻ ചരിവുകളിൽ വനം വച്ചുപിടിപ്പിക്കുക, തട്ടുകളാക്കുക തുടങ്ങിയ നടപടികളിലൂടെ മഴവെള്ളത്തിന്റെ കുത്തിയൊലിച്ചുപോക്കു കുറയ്ക്കുക, അങ്ങനെ കിനിഞ്ഞിറക്കു വർധിപ്പിക്കുക, മണ്ണൊലിപ്പും ചേറടിയലും കുറയ്ക്കുക ഇതിന് അടിയന്തിര പ്രാധാന്യം നൽകണം.

v ഭൗമജലത്തെയോ ഉപരിതലജലത്തെയോ ആശ്രയിക്കുന്ന ചെറുകിട ജലസേചന പദ്ധതികൾ നമ്മുടെ ഭൂപ്രകൃതിക്ക് കൂടുതൽ അനുയോജ്യമാണ്. കൂടുതൽ കാര്യക്ഷമമായി കൈകാര്യം ചെയ്യാവുന്നവയാണ്. നിസ്സംശയം എത്രയോ ചെലവു കുറഞ്ഞവയുമാണ്. അവയുടെ ആസൂത്രണവും നിർവഹണവും കൂടുതൽ വികേന്ദ്രീകൃതമായി നടത്താം, വേഗത്തിൽ നടത്താം, കുറഞ്ഞ ചെലവിൽ നടത്താം.

vi പുതിയതായി ഒരു വൻകിട ജലസേചന പദ്ധതിയും ഏറെറടുക്കരുത്. മതിപ്പു ചെലവിന്റെ ഇരുപതു ശതമാനത്തിൽ കുറവു മാത്രം നിക്ഷേപം നടന്നിട്ടുള്ള പദ്ധതികളും തൽക്കാലത്തേയ്ക്കു മരവിപ്പിക്കണം. ലഭ്യമായ എല്ലാ വിഭവങ്ങളും പ്രാദേശിക (ചെറുകിട എന്നതിനെക്കാൾ അർഥവത്തായ ഒരുപദമാണിത്) ജലസേചന പദ്ധതികൾക്കായി വിനിയോഗിക്കുക.

## പരിസ്ഥിതി സംരക്ഷണം

ശാസ്ത്ര സാഹിത്യ പരിഷത്ത് ഇന്ത്യയിലാകെയും വെളിയിലും വ്യാപകമായി അറിയപ്പെടാൻ തുടങ്ങിയത് സൈലൻറ്വാലി ജലവൈദ്യുത പദ്ധതിയുടെ കാര്യത്തിൽ അവരെടുത്ത നിലപാടിന്റെ അടിസ്ഥാനത്തിലാണ്. ഈ പദ്ധതിയുടെയെന്നല്ല എല്ലാ പദ്ധതികളുടെയും കാര്യത്തിൽ പരിഷത്തിന്റെ നിലപാട് താഴെ കൊടുക്കുന്നതാണ്,

i പദ്ധതി ആസൂത്രകർ തയ്യാറാക്കുന്ന ഗുണദോഷക്കണക്കുകളിൽ ഗുണങ്ങളെ പർവതീകരിക്കാനും ദോഷങ്ങളെ കുറയ്ക്കാനും ഉള്ള ഒരു പ്രവണത കാണാം. അവരുടെ അവകാശവാദങ്ങളെ 'അവിശ്വാസ'ത്തോടെ നേരിടുകയും തർക്കിക്കുകയും പരസ്യമായ വിവാദങ്ങൾ നടത്തുകയും ചെയ്യുന്നത് ജനങ്ങളുടെ താൽപര്യങ്ങൾ സംരക്ഷിക്കുന്നതിന് ആവശ്യമാണ്.

ii ഓരോ പദ്ധതിക്കും പ്രത്യക്ഷത്തിൽ കാണാനാവാത്ത സാമൂഹ്യമായ ഒട്ടേറെ ചെലവുകൾ ഉണ്ട്. ഇവ അവഗണിക്കുകയോ കുറച്ചു കാണുകയോ അരുത്. കാരണം അവ നിസ്സാരങ്ങളായിരിക്കണമെന്നു നിർബന്ധമില്ല.

iii ഓരോ പദ്ധതിയുടെയും ഒപ്പം ഒരു പരിസര ആഘാതപത്രിക പ്രസിദ്ധപ്പെടുത്തണം. ഗവൺമെൻറ് ഡിപ്പാർട്ടുമെൻറുകളിൽ ഇതിനാവശ്യമായ വൈദഗ്ധ്യമോ, ഇതാവശ്യമാണ് എന്ന ബോധമോ ഇല്ല.

iv മലഞ്ചരിവുകളിൽ കാടുവെട്ടുന്നത് അപായകരമാണ് എന്ന് ഗവൺമെൻറ് ഉദ്യോഗസ്ഥന്മാർ പോലും പറയുന്നുണ്ടെങ്കിലും എത്ര ഗുരുതരമായ ഒരവസ്ഥയിലാണ് നാമിന്ന് ചെന്നെത്തിയിരിക്കുന്നത് എന്നതിനെക്കുറിച്ച് ഒരു ബോധവുമില്ല.

v തടിവെട്ട് വൻപണമിടപാടാണ്. തൊഴിലില്ലായ്മയും ദാരിദ്ര്യവും കൊടുമ്പിരിക്കൊണ്ടിരിക്കുന്ന അവസ്ഥയിൽ തൊഴിലില്ലാ കൈ

കളെ തങ്ങൾക്കുവേണ്ടി വിലയ്ക്കുവാങ്ങാൻ വൻ പണക്കാർക്കു കഴിയുന്നു. തൊഴിലില്ലാത്തവർക്ക് ഇന്നത്തെ ഭക്ഷണമാണ് നാളത്തെ ഇക്കോളജിയെക്കാൾ പ്രധാനം. നാളത്തെ കാര്യങ്ങൾ പഠിപ്പിക്കാനും പ്രകൃതിക്കുവേണ്ടി പ്രക്ഷോഭണം നടത്താനും എളുപ്പമല്ല. അതേസമയം പാരിസ്ഥിതിക പ്രത്യാഘാതങ്ങളെക്കുറിച്ചു ബോധമുള്ള ജനങ്ങൾക്കു കാടുകളെ സംരക്ഷിക്കാൻ കഴിയും. ഒരു സർക്കാർ ഏജൻസിക്കും അത് സാധ്യമല്ല.

സൈലൻറ്വാലി പദ്ധതിയെയും കാടുകളെയും സംബന്ധിച്ച പരിഷത്തിൻെറ നിലപാട് ഇതാണ്.

i ഈ കാടുകൾ ഇന്ത്യയിൽ വച്ച് ജൈവശാസ്ത്രപരമായി ഏററവും സമ്പന്നവും അങ്ങേയററം പഴക്കമുള്ളതും മനുഷ്യൻെറ ഇടപെടലിന് ഏററവും കുറവ് വിധേയമായിട്ടുള്ളതും ആയ കാടുകളിൽ ഒന്നാണ്.

ii പശ്ചിമഘട്ടത്തിലുള്ള സംരക്ഷിക്കാവുന്ന ഏററവും വലിയ തുടർച്ചയുള്ള വനപ്രദേശമാണത്.

iii ഈ പദ്ധതിയിൽ നിന്ന് ലഭിക്കാവുന്ന ഊർജം താരതമ്യേന നിസ്സാരമാണ്.

iv ഇതുകൊണ്ടു നടത്താവുന്ന ജലസേചന വിസ്തീർണത്തിൻെറ മതിപ്പ് അധികം പറച്ചിലാണ്.

v പ്രാദേശികാവശ്യങ്ങൾക്ക് വേണ്ട ഊർജവും വെള്ളവും ഇതിനെക്കാൾ വേഗത്തിലും കുറഞ്ഞ ചെലവിലും മററു മാർഗങ്ങളിലൂടെ ലഭ്യമാക്കാവുന്നതാണ്.

vi അതിനാൽ എല്ലാ ജലവൈദ്യുത പദ്ധതികളും തീർന്നശേഷം അത്യാവശ്യമായി വരികയാണെങ്കിൽ മാത്രമേ ഈ പദ്ധതി നടപ്പിലാക്കാവൂ. അതിനിടയ്ക്ക് ആ പ്രദേശത്തെ സസ്യജന്തു സമ്പത്തിനെക്കുറിച്ച് കൂടുതൽ വിശദമായ പഠനം നടത്താം.

പരിഷത്തിൻെറ നിലപാട് വളരെ ഋജുവും യുക്തിസഹവും ആയിരുന്നു. എന്നാൽ തുടക്കത്തിൽ തന്നെ ഇലക്ട്രിസിററിബോർഡ് എതിരായ ഒരു നിലപാടെടുക്കുകയും അത് സമർഥിക്കാനായി ശാസ്ത്രത്തിനു നിരക്കാത്ത മാർഗങ്ങൾ സ്വീകരിക്കുവാൻ തുടങ്ങുകയും ചെയ്തു. ബോർഡ് സ്വന്തം ചെലവിൽ 'ശാസ്ത്രജ്ഞാഭിപ്രായങ്ങൾ' സൃഷ്ടിക്കാൻ തുനിഞ്ഞു. ഫലമോ സാധാരണനിലയിൽ ജനങ്ങളാൽ ശാസ്ത്രജ്ഞർ എന്നംഗീകരിക്കപ്പെടുന്ന ചിലർ കാലവർഷത്തെയും കാടുകളെയും ഒക്കെപ്പററി കേട്ടുകേൾവിപോലുമില്ലാത്തതും ശാസ്ത്രലോകം അംഗീകരിക്കാത്തതുമായ സിദ്ധാന്തങ്ങൾ പ്രചരിപ്പിക്കാൻ തുടങ്ങി. സൈലൻറ്വാലി കാടുകളെക്കുറിച്ച് അവാസ്തവങ്ങളായ ശാസ്ത്രപഠനങ്ങൾ ചമയ്ക്കാൻ തുടങ്ങി പ്രതികാരബുദ്ധിയോടെ കാടു നശിപ്പിക്കാൻ തുടങ്ങി. ശാസ്ത്രജ്ഞൻമാരുടെ സമ്മേളനങ്ങളിൽ ഇവർ ഏതാണ്ട് ഭ്രഷ്ടരായിത്തീർന്നിട്ടുണ്ടെങ്കിലും ജനങ്ങളുടെ ഇടയിൽ ആശയക്കുഴപ്പം ഉണ്ടാക്കാൻ ഇവർക്കു സാധിച്ചു. അത് മാത്രമല്ല ശാസ്ത്രത്തിൻെറ രീതിയേയും ശാസ്ത്രത്തെക്കുറിച്ചുതന്നെയും ജനങ്ങൾക്കിടയിൽ അവിശ്വാസം വളർത്താൻ ഇത് കാരണമായി. മേനോൻ കമ്മററിയുടെ റിപ്പോർട്ട് താമസിച്ചു പോകുന്നതും ഇടക്കിടക്ക് ബോർഡ് ശാസ്ത്രജ്ഞന്മാരും മന്ത്രിമാരും ഓരോരോ പ്രസ്താവനകൾ പുറപ്പെടുവിക്കുന്നതും ആശയക്കുഴപ്പം വർധിപ്പിക്കുകയാണ് ചെയ്യുന്നത്. മേനോൻകമ്മിററി റിപ്പോർട്ട് പരസ്യപ്പെടുത്തുകയും അതിൽ ശാസ്ത്രകാര്യങ്ങളിൽ അസന്നിഗ്ധമായ നിലപാടെടുക്കുകയും ചെയ്തില്ലെങ്കിൽ ഈ സ്ഥിതി കൂടുതൽ വഷളാവുകയെ ഉള്ളു.

സൈലൻറ്വാലി പ്രക്ഷോഭം കേരളത്തിൻെറ വികസനത്തിന് കണ്ഠകോടാലിയായിതീർന്നെന്ന പക്ഷക്കാരുണ്ട്. ആ ഭയം അടിസ്ഥാനരഹിതമാണ്. ശാസ്ത്ര സാഹിത്യ പരിഷത് വികസനവിരുദ്ധമാണെന്ന് വാദിക്കുന്നവരുണ്ട്. ഇത് തികച്ചുമൊരു തെററിദ്ധാരണയാണ്. അല്ലാതെ ശാസ്ത്രീയചിന്തയുടെ ഫലമല്ല. സൈലൻറ് വാലി വനങ്ങൾ സംരക്ഷിക്കപ്പെടുമോ എന്ന് ഇനിയും തീർച്ചയായിട്ടില്ല, എന്നാൽ ജനങ്ങളുടെ പാരിസ്ഥിതികബോധം ഉയർത്തുന്നതിന് ഈ പ്രക്ഷോഭം സഹായിച്ചിട്ടുണ്ട്. കാലഹരണപ്പെട്ട കാക്കക്കടവ് പദ്ധതിക്കെതിരെ ജനങ്ങൾ സ്വയമേവ പ്രതിഷേധമുയർത്തിയതിലും മാനന്തവാടി പദ്ധതിക്കെതിരെ അഭിപ്രായങ്ങൾ ഉണർത്തിയതിലും ഒക്കെ ഇതിൻെറ സ്വാധീനം കാണാം. ജനങ്ങളുടെ ഈവക അഭിപ്രായങ്ങൾ മുഴുവൻ ശരിയായിക്കൊള്ളണമെന്നില്ല. എന്നാൽ അവരുടെ ഭയം ദൂരീകരിക്കേണ്ട കടമ സർക്കാരിനുണ്ട്. ഓരോ പദ്ധതിയുടെയും പരിസര ആഘാതപത്രിക പ്രസിദ്ധീകരിക്കുകയും അവശ്യ

വിവരങ്ങൾ ജനങ്ങൾക്ക് നൽകുകയും ചെയ്യേണ്ടത് സർക്കാരിന്റെ ബാധ്യതയാണ്. എല്ലാം രഹസ്യമാക്കിവയ്ക്കുന്നത് ജനങ്ങളുടെ സംശയം കൂട്ടുകയേ ഉള്ളു.

### കുട്ടനാട് സർവെ

പരിസ്ഥിതി പ്രശ്നം മലകളിലും കാടുകളിലും മാത്രമല്ല ഉള്ളത്. നാട്ടിലെ വികസന പ്രവർത്തനങ്ങളും പാരിസ്ഥിതിക പ്രശ്നങ്ങൾ ഉണ്ടാക്കുന്നുണ്ട്. അതിന്റെ നല്ലൊരു ഉദാഹരണമാണ് കുട്ടനാട് വികസനപദ്ധതി നെല്ലുല്പാദനം വർദ്ധിപ്പിക്കണം. കുട്ടനാട്ടിലെ കായൽ നിലങ്ങൾ ഇരുപ്പൂവാക്കി മാററണം. അതിന് ഓരുവെള്ളം കയറുന്നത് തടയണം. തണ്ണീർമുക്കം ബണ്ടിന്റെ ഉദ്ദേശ്യം അതായിരുന്നു. മീനച്ചിൽ പമ്പ, മണിമല ആറുകളിൽ വർഷകാലത്ത് വെള്ളപ്പൊക്കം ഉണ്ടാകുന്നു. ഈ അധികവെള്ളം കുട്ടനാടൻ പാടങ്ങളിലെത്തുന്നു. പാടങ്ങളിലെത്തുന്ന ഈ അധികവെള്ളത്തെ പുറമേക്ക് ഒഴുക്കിക്കളയുന്നതിന് പണിതവയാണ് തോട്ടപ്പള്ളി സ്പിൽവേയും അപ്രോച് ചാനലും. എന്നാൽ കുട്ടനാട് ഹൈഡ്രോളജിയുടെ സങ്കീർണതകൾ പോയിട്ട് പ്രാഥമികപാഠം പോലും മനസിലാക്കാതെ രൂപം നൽകിയതാണീ സ്പിൽവേയും അപ്രോച്ച് ചാനലും. അനന്തരഫലങ്ങൾ തീരെ അപ്രതീക്ഷിതങ്ങളായിരുന്നു. വർഷകാലവെള്ളപ്പാച്ചിൽ കൈകാര്യം ചെയ്യാൻ സ്പിൽവേക്ക് പററുന്നില്ല. മത്സ്യബന്ധനം, കക്കവാരൽ തുടങ്ങിയ പ്രവർത്തനങ്ങൾ തകരാറിലായി. ആഫ്രിക്കൻപായൽ അമിതമായി വളർന്നു. കൃഷിച്ചെലവ് എന്തെന്നില്ലാതെ വർധിച്ചു. കീടനാശിനികളും മററ് വിസർജനവസ്തുക്കളും ഒഴിഞ്ഞുപോകാത്തതിനാൽ ജലമലിനീകരണം മൂർച്ഛിച്ചു. ആരോഗ്യനില ഗുരുതരമായി. ജനങ്ങൾ ആകെ എന്തുചെയ്യേണ്ടു എന്നറിയാതെ കുഴങ്ങി. അവരുടെ ആവശ്യപ്രകാരം പരിഷത്ത് ഒരു ബഹുവൈജ്ഞാനിക പഠനസംഘത്തെ അയച്ചു. പ്രശ്നങ്ങൾ കുറെയൊക്കെ മനസിലാക്കാൻ സാധിച്ചെങ്കിലും പരിഹാരം നിർദേശിക്കാൻ തക്കവണ്ണമുള്ള വൈദഗ്ധ്യമോ വിവരമോ ഇപ്പോൾ പരിഷത്തിനില്ല.

ഹൈഡ്രോളജീയ വിജ്ഞാനത്തിന്റെ പോരായ്മയാണ് ഒരു കാരണം. കേരള ഗവണ്മെന്റ് ഇക്കാര്യത്തിൽ ഹോളണ്ടിൽനിന്ന് വിദഗ്ധരുടെ സേവനം തേടിയിട്ടുണ്ട്. പരിഷത്തും സമാഹരിക്കാവുന്ന എല്ലാ വൈദഗ്ധ്യങ്ങളും സമാഹരിച്ചുകൊണ്ട് ഒരു ടീമിനെ ഇതിനായി തയ്യാറാക്കിക്കൊണ്ടിരിക്കയാണ്.

### മലിനീകരണം

ഇന്ത്യയിലെ മററ് സംസ്ഥാനങ്ങളെ അപേക്ഷിച്ച് വ്യാവസായികമായി പിന്നണിയിൽ കിടക്കുന്ന സംസ്ഥാനമാണ് കേരളം. എന്നാൽ ആലുവ–കൊച്ചിൻ വ്യവസായമേഖല ലോകത്തിലെ തന്നെ ഏററവും അധികം മലിനീകൃതമായ ഒരു പ്രദേശമാണ്. ഈ മേഖലയിലെ ജല–വായു മലിനീകരണത്തിനെതിരായ ക്യാമ്പെയിൻ 1970 കളുടെ തുടക്കത്തിൽതന്നെ പരിഷത്ത് ആരംഭിക്കുകയുണ്ടായി. അന്ന് ജലമലിനീകരണനിയന്ത്രണ ആക്ററു തന്നെ വന്നിരുന്നില്ല. ജലമലിനീകരണബോർഡാകട്ടെ പലപ്പോഴും 'ഇൻകം ടാക്സ് പ്രാക്ടീഷനറുടെ' സേവനമാണ് ചെയ്തുകൊണ്ടിരിക്കുന്നത്. മലിനീകരണംകൊണ്ട് ദുരിതമനുഭവിക്കുന്നവർ ഒന്നിച്ചണിനിരക്കുമ്പോഴല്ലാതെ ഒരു തിരുത്തൽ പ്രവർത്തനവും നടക്കുന്നില്ല. ഇതിന്റെ ഏററവും നല്ല ഉദാഹരണമാണ് ചാലിയാർ തീരങ്ങളിലെ ജനങ്ങളുടെ സമരം.

മാവൂരിൽ ബിർളയുടെ പാംപ്പ് ഫാക്ടറിയിൽനിന്നുള്ള മലിനജലം ചാലിയാറിലെ ജലത്തെ മലിനപ്പെടുത്തുന്നു. കഴിഞ്ഞ കുറെകൊല്ലമായി ജനങ്ങൾ അതിനെതിരായി പ്രക്ഷോഭങ്ങൾ സംഘടിപ്പിച്ചിരുന്നു. എന്നാൽ കാര്യമായി ഒന്നും ചെയ്യാൻ കഴിഞ്ഞിരുന്നില്ല. അങ്ങനെയിരിക്കെയാണ് നാലുകൊല്ലം മുമ്പ് പരിഷത്ത് അവരുടെ സഹായത്തിനെത്തിയത്.

ഡോക്ടർമാർ, എൻജിനീയർമാർ, കോളേജ് അധ്യാപകർ, നിയമജ്ഞർ മുതലായ വിദഗ്ധർ അടങ്ങിയ ഒരു വലിയ പഠനസംഘം, മലിനീകരണത്തിന് ഏററവും അധികം വിധേയമായ വാഴക്കാട് പഞ്ചായത്തിലും ചുററുമുള്ള പ്രദേശങ്ങളിലും വ്യാപകമായ പഠനം നടത്തി. ആറുമാസം നീണ്ടുനിന്നു ഈ പഠനം. അവർ വീടുവീടാന്തരം കയറി വിവരങ്ങൾ ആരാഞ്ഞു. കുട്ടികളേയും വലിയവരേയും തുടർച്ചയായി ആരോഗ്യപരിശോധനക്കു വിധേയമാക്കി. വളരെ ആഴത്തിലുള്ള ഒരു പഠനം തന്നെയായിരുന്നു അത്. എങ്ങനെയാണ് ജലത്തിൽ മാലിന്യം കലരുന്നത്, എന്തെല്ലാമാണ് മാലിന്യങ്ങൾ, ഫാക്ടറിയുടെ

ഏതേതു ഭാഗത്തുനിന്ന് അവ ഉണ്ടാകുന്നു? ഈ മാലിന്യങ്ങൾ എങ്ങനെ അളക്കുന്നു? എത്രയാണ് അനുവദനീയ മാലിന്യങ്ങൾ? അധിക മാലിന്യത്തിന്റെ അപകടങ്ങൾ എന്തെല്ലാം? അങ്ങനെ മലിനീകരണത്തിന്റെ ശാസ്ത്രീയവും സാങ്കേതികവും ആരോഗ്യപരവുമായ വിവരങ്ങളുമായി ജനങ്ങൾ പരിചയപ്പെട്ടു. സാങ്കേതിക പദങ്ങൾ ഉപയോഗിച്ച് ജനങ്ങളെ 'പിപ്പിടി' കാട്ടാൻ മാനേജ്മെന്റിന് കഴിയില്ല എന്ന നിലയായി. അവരുടെ സമരം ഒരതിരുവരെ വിജയിച്ചു. മലിനീകരണ നിയന്ത്രണസംവിധാനങ്ങൾ ഏർപ്പെടുത്താൻ ഫാക്ടറി തയ്യാറായി. ഇപ്പോൾ പുഴയിൽ മലിനീകരണമില്ല. എന്നാൽ അത് നിയന്ത്രണ സംവിധാനത്തിന്റെ മെച്ചം കൊണ്ടല്ല; ഫാക്ടറി പ്രവർത്തിക്കുന്നില്ല എന്നതുകൊണ്ടാണ്. ഏത് പരാജയത്തെയും വിജയമാക്കി മാററാൻ കഴിയുന്നവരാണ് ഇന്ത്യൻ കുത്തക മുതലാളി വർഗം. അവരുടെ നേതാവാണ് ബിർള. കുറഞ്ഞ വിലക്ക് വിദേശത്തുനിന്ന് പൾപ്പു വാങ്ങാനുള്ള അനുമതി വാങ്ങി അയാൾ. ഇവിടെ ഫാക്ടറി പൂട്ടിയിട്ടു. തൊഴിലാളികൾക്ക് പണിയില്ലാതായി. അവർക്ക് മററു നാട്ടുകാരോടും പരിഷത്തുകാരോടും ദേഷ്യമായി. ബിർള, ടാററ തുടങ്ങിയവരുടെ കമ്പനികളിലെ മലിനീകരണത്തിനെതിരായ സമരം എന്നു വച്ചാൽ ഇന്ത്യൻ കുത്തക മുതലാളിത്തത്തിനെതിരെയുള്ള സമരം എന്നാണർഥം. അതിലെ വിജയം എന്നു പറഞ്ഞാൽ കുത്തക മുതലാളിത്തത്തിനു മേലുള്ള വിജയം എന്നാണർഥം. ഇതത്ര എളുപ്പത്തിൽ നടക്കുന്ന ഒരു കാര്യമല്ലല്ലോ.

ചാലിയാററിൽ മാത്രമല്ല മലിനീകരണം നടക്കുന്നത്. പുനലൂർ പേപ്പർ മിൽസ് കല്ലടയാററിനെ കാളിന്ദിയായി മാററിയിരിക്കുന്നു. ഈ മലിനീകരണത്തിനെതിരായ സമരം ഒട്ടും തന്നെ പുരോഗമിച്ചില്ല. മൂവ്വാററുപുഴ, ഭാരതപ്പുഴ, ചാലക്കുടിപ്പുഴ, വളപട്ടണം പുഴ, ആലുവാ പുഴ........ എല്ലാം മലിനമായിരിക്കുന്നു. വ്യവസായ വൽക്കരണത്തിന്റെ ഒഴിച്ചു കൂടാനാവാത്ത ഉല്പന്നമാണ് മലിനീകരണം എന്ന ധാരണ പരത്താൻ വ്യവസായികൾ ശ്രമിക്കുന്നു. വ്യവസായം വേണമെങ്കിൽ ശരി. പട്ടിണികിടന്നു മരിച്ചോളൂ, ഇതാണവരുടെ ശൈലി. ജനങ്ങളെ തെററിധരിപ്പിക്കാൻ ശക്തമാണത്. മലിനീകരണം കൂടാതെയുള്ള വ്യവസായവൽക്കരണം സാധ്യമാണ്. പക്ഷേ സ്വകാര്യ ലാഭത്തിലധിഷ്ഠിതമായ ഒരു സമ്പദ് വ്യവസ്ഥയിൽ അത് സാധ്യമല്ല. അതിനാൽ മലിനീകരണത്തിനെതിരായ സമരം ദരിദ്രവൽക്കരണത്തിന്റെയും ധനികവൽക്കരണത്തിന്റെയുമായ സമ്പദ് വ്യവസ്ഥക്കെതിരായ സമരമാണ്. ആ നിലക്കു തന്നെ അതിനെ കാണണം. നൂറുകണക്കിന്, ആയിരക്കണക്കിന്, ഇത്തരം സമരങ്ങൾ നടക്കുന്നുണ്ട്. അവയിൽ പ്രശസ്തമായവയാണ് ഗോവ റിഫൈനറി, മധുര റിഫൈനറി തുടങ്ങിയവക്കെതിരായുള്ള സമരങ്ങൾ. കേരളത്തിലെ വിവിധ പ്രദേശങ്ങളിൽ നടക്കുന്ന ഇത്തരം സമരങ്ങൾക്ക് നേതൃത്വം നൽകാനോ സഹായം നൽകാൻ പോലുമോ വേണ്ടത്ര കേഡർമാർ പരിഷത്തിനില്ല. പരിഷത് പ്രവർത്തകർ ഈ മേഖലയിലുള്ള തങ്ങളുടെ കഴിവ് വർധിപ്പിക്കുക തന്നെ വേണം.

## വാഴയൂർ സർവെ

ചാലിയാററിലെ മലിനീകരണ നിവാരണത്തിനായി ബിർള ആദ്യം കണ്ടുപിടിച്ച മാർഗം മലിനജലത്തെ പുഴയിൽ അഞ്ചാറുകിലോമീററർ താഴെ കൊണ്ടുവിടുക എന്നതായിരുന്നു. വാഴക്കാട്ടുകാരുടെ പ്രശ്നം അതോടെ കുറെയൊക്കെ പരിഹരിക്കരിക്കപ്പെട്ടു. അവരാണ് മിലിററൻറായി പ്രക്ഷോഭണങ്ങൾ സംഘടിപ്പിച്ചിരുന്നത്. അവരെ നിർവീര്യരാക്കാം. ഇതായിരുന്നു ബിർളയുടെ പ്ളാൻ. ഇതവരെക്കൊണ്ട് അംഗീകരിപ്പിക്കുകയും ചെയ്തിരുന്നു. ഇടത്തേ കാലിലെ മന്ത് വലത്തെ കാലിലായി അത്രമാത്രം. വാഴയൂർക്കാർക്കായി ഇപ്പോൾ ഏററവും വലിയ തലവേദന. പരിഷത് പ്രവർത്തകർ അതിവേഗത്തിൽ അവിടെ എത്തി. താരതമ്യേന വളരെ ദരിദ്രമായ ഒരു പഞ്ചായത്താണത്. വൈദ്യുതിയില്ല, റോഡുകളില്ല, പലയിടത്തും കുടിവെള്ളം പോലുമില്ല, ഉള്ള വെള്ളമാകട്ടെ ഇപ്പോൾ മലിനമായിക്കൊണ്ടിരിക്കുന്നു. ആ പഞ്ചായത്തിന്റെ സർവതോമുഖമായ വികസനത്തിന്, അതിൽ ശുദ്ധജല ലഭ്യതയും വരും, ഒരു പ്ളാനുണ്ടാക്കാൻ പരിഷത്തിന്റെ നേതൃത്വത്തിൽ ഒരു സർവെ നടത്തുകയുണ്ടായി. അക്കാലത്ത് ഇതിന് പ്രത്യേകം പ്രസക്തിയുണ്ടായിരുന്നു. 15 കൊല്ലത്തിനു ശേഷം കേരളത്തിൽ പഞ്ചായത്തു തെരഞ്ഞെടുപ്പു നടന്നു. പുതിയ പഞ്ചായത്ത് സമിതികൾ വന്നു. വികേന്ദ്രീകൃതമായ ഒരു ആസൂത്രണത്തെപ്പററിയുള്ള ചർച്ചകൾ നടന്നുകൊണ്ടിരുന്നു. അതിന്റെ പശ്ചാത്തലത്തിലാണ് ഈ സർവെ നടന്നത്. സർവെയുടെ ഫലങ്ങളോടൊപ്പം തന്നെ പ്രധാനമാണ് നടത്തിയ രീതിയും.

വികസന സർവെയുടെ ആദ്യപടിയായി വാഴയൂർ, വാഴക്കാട്, ചീക്കോട്, ചെറുകാവ്, പുളിക്കൽ എന്നീ അഞ്ച് പഞ്ചായത്തുകൾ ചേർന്ന് ഒരു സംയുക്ത വികസന സമിതി രൂപീകരിക്കുകയും, ആദ്യം വാഴയൂർ പഞ്ചായത്തിൽ സർവെ നടത്തുവാൻ തീരുമാനിക്കുകയും ചെയ്തു. ഈ അഞ്ച് പഞ്ചായത്തുകളും ചാലിയാർ തീരത്തുള്ളവയാണ്. അതുകൊണ്ടുതന്നെ മലിനീകരണബാധിത പ്രദേശവുമാണ്. വാഴയൂർ പഞ്ചായത്തിലെ 9 വാർഡുകളിൽ ഓരോന്നിലും ഓരോ ഗ്രാമശാസ്ത്ര സമിതികൾ രൂപീകരിച്ചു. എല്ലാ വാർഡുകളിൽ നിന്നുമായി 120–ഓളം പേരടങ്ങിയ ഒരു സ്ക്വാഡുണ്ടാക്കി. അവർക്ക് സർവെ സംബന്ധമായ പരിശീലനം നൽകി. ഈ സ്ക്വാഡംഗങ്ങളാണ് വീടുവീടാന്തരം കയറി സർവെ നടത്തിയത്. ഒരു ദിവസം ഒരു വാർഡ്. ഫോറങ്ങൾ ഉപയോഗിച്ചില്ല. നോട്ടുപുസ്തകങ്ങൾ ഉപയോഗിച്ചു. ചോദ്യാവലി നേരത്തെ തയ്യാറാക്കിയിരുന്നു. അതിലില്ലാത്ത വിവരങ്ങളും ചോദിച്ചറിഞ്ഞു. അവാസ്തവമായ വിവരങ്ങൾ നൽകാൻ വീട്ടുകാർ ധൈര്യപ്പെട്ടില്ല. കാരണം സ്വന്തം നാട്ടുകാർ, എല്ലാമറിയുന്ന നാട്ടുകാർ, ആണവന്നിരിക്കുന്നത്. വൈകുന്നേരം എല്ലാവരും ഒത്തുകൂടുന്നു. ശാസ്ത്രപ്രഭാഷണങ്ങൾ, ശാസ്ത്രകലാപരിപാടികൾ, അതിനുശേഷം എല്ലാവരും ഒത്തുചേർന്നുള്ള കൂട്ടായചർച്ച. നാട്ടുകാരും കൂടെ ചേർന്ന് നോട്ടുപുസ്തകത്തിലെ വിവരങ്ങൾ ഫോറത്തിലാക്കി. ആ പഞ്ചായത്തു മുഴുവനും പങ്കെടുത്തു. ഈ സർവെ പ്രവർത്തനം ശരിക്കും ജനകീയമായ ഒരു പരിപാടിയായിരുന്നു, ഇത്തരത്തിലൊരു സർവെ പ്രവർത്തനം മുമ്പ് നടന്നിട്ടില്ല. ശരിക്കും സത്യസന്ധമായ വിവരങ്ങൾ കിട്ടുന്നതിനും പൂർണമായ ജനപങ്കാളിത്തം ഉറപ്പു വരുത്തുന്നതിനും പററിയ ഒരു സമ്പ്രദായമാണിത്.

സർവെയുടെ ഫലങ്ങൾ അപഗ്രഥിച്ച് പഞ്ചായത്തിന്റെ വികസനത്തിന് ഒരു രൂപരേഖ ഉണ്ടാക്കി. എന്നാൽ അതിൽ ഒന്നുപോലും നടപ്പാക്കാൻ സാധിച്ചിട്ടില്ല. കാരണം ഗവണ്മെൻറാണല്ലൊ അതിനുവേണ്ട വിഭവങ്ങൾ നൽകേണ്ടത്. എന്തുകൊണ്ടാണ് നടക്കാത്തത് എന്ന് ജനങ്ങളെ ബോധ്യപ്പെടുത്തുന്നതിനും നമുക്ക് കഴിഞ്ഞു എന്ന് പറയുക വയ്യ. പ്രത്യേകിച്ചും പഞ്ചായത്തിന്റെ വൈദ്യുതീകരണത്തിനായി നാമെടുത്ത നടപടികളെ ആര് എങ്ങിനെ തുരങ്കംവച്ചു എന്നത് ജനങ്ങളെ മനസ്സിലാക്കാൻ ഒരു ക്യാമ്പെയിൻ സംഘടിപ്പിക്കാനും നമുക്ക് കഴിഞ്ഞില്ല. കേഡർബലത്തിന്റെ അഭാവമാണ് ഒരു പ്രധാനകാരണം.

## വിദ്യാഭ്യാസം

പരിഷത്തിലെ കേഡർമാരിൽ അറുപതുശതമാനം പേരും വിദ്യാഭ്യാസമേഖലയിൽ നിന്നുള്ളവരാണ്. മാത്രമല്ല പരിഷത് പ്രവർത്തനങ്ങളിൽ നല്ലൊരു ശതമാനം വിദ്യാർഥികളുമായി ബന്ധപ്പെട്ടുകൊണ്ടുള്ളതുമാണ്. സ്വാഭാവികമായും അതിന് വിദ്യാഭ്യാസത്തെക്കുറിച്ച് ചിലത് പറയാനുണ്ടാകും. കഴിഞ്ഞ എട്ടുപത്തുകൊല്ലത്തെ വിവിധങ്ങളായ അനുഭവങ്ങളുടെ അടിസ്ഥാനത്തിൽ പരിഷത് ഒരു 'വിദ്യാഭ്യാസരേഖ' തയ്യാറാക്കുകയുണ്ടായി. മുഖ്യമായും സ്ക്കൂൾ വിദ്യാഭ്യാസരംഗത്തെക്കുറിച്ചാണ് അതിൽ പരാമർശിച്ചിട്ടുള്ളത്. അതിൽ ഉയർത്തിയിട്ടുള്ള പ്രധാന പ്രശ്നങ്ങൾ ചുവടെ കൊടുക്കുന്നു.

(i) സമൂഹം ഏൽപ്പിക്കുന്ന ചുമതലകൾ കാര്യക്ഷമമായി ചെയ്തു തീർക്കാനും സമൂഹത്തിന്റെ മുന്നോട്ടുള്ള പ്രയാണത്തിന് സംഭാവന നൽകാനും സ്വന്തം ജനങ്ങളുടെ, മാനവരാശിയുടെ ആകെ തന്നെയും സാംസ്ക്കാരിക പൈതൃകത്തെ ഉൾക്കൊള്ളാനും ആസ്വദിക്കാനും ഈ ലക്ഷ്യങ്ങൾ നേടുന്നതിന് തടസ്സമായി നിൽക്കുന്ന ശക്തികളെ ചെറുത്തു തോൽപ്പിക്കാനും ഉള്ള അവന്റെ കഴിവ് വർദ്ധിക്കുമാറ് വ്യക്തിയെ പരമാവധി വളർത്തുക എന്നതാണ് വിദ്യാഭാസത്തിന്റെ ലക്ഷ്യം.

ii) ഇന്നത്തെ വിദ്യാഭ്യാസം ഈ ലക്ഷ്യം നേടാൻ ഉതകുന്നില്ല. സമൂഹത്തിന്റെ വികാസത്തെ സഹായിക്കുന്നതിനു പകരം വിദ്യാർഥികളെ ഉല്പാദന പ്രവർത്തനത്തിൽ നിന്നും, സ്വന്തം, സംസ്ക്കാരത്തിൽ നിന്നും, അന്യവൽക്കരിക്കരിക്കുകയാണ് വിദ്യാഭ്യാസം ചെയ്യുന്നത്.

(iii) അധ്യാപന സമ്പ്രദായം കുട്ടികളുടെ തൃഷ്ണ നശിപ്പിക്കുന്നു. പരീക്ഷകളാകട്ടെ ദരിദ്രരെയും പിന്നണിയിൽ കിടക്കുന്നവരെയും ചികഞ്ഞു മാററാൻ വേണ്ടി അഭികല്പന ചെയ്തിട്ടുള്ളതാണ്. പ്രൈമറി ക്ളാസുകളിലെ വിദ്യാർഥി ചേരുവയും കോളേജുകളിലെ പ്രത്യേകിച്ചും പ്രൊഫഷണൽ കോളേജുകളിലെ വിദ്യാർഥി ചേരുവയും

തമ്മിൽ താരതമ്യപ്പെടുത്തിയാൽ ഇത് വ്യക്തമാകും. താഴെ ക്ളാസുകളിൽ സമൂഹത്തിലെ എല്ലാ വിഭാഗക്കാരേയും കാണാം. എന്നാൽ സർവകലാശാലകളിൽ ബഹുഭൂരിപക്ഷവും പണക്കാരുടേയും ഉദ്യോഗസ്ഥന്മാരുടേയും മക്കളാണ്.

(iv) വിദ്യാഭ്യാസം നൽകുന്നത് അരാജകത്വമൂല്യങ്ങളാണ്. മത്സരാത്മകമായ ഒരു സമൂഹത്തിൽ നിലനിൽക്കാനും അതിനെ നിലനിർത്താനും ഉതകുന്ന ഒരു വിദ്യാഭ്യാസമാണ് ഇന്നു ലഭ്യമായിട്ടുള്ളത്. നമ്മുടെ സമൂഹം അതിമഹത്തായ ഒരു പരിവർത്തനത്തിൻെറ ഘട്ടത്തിലാണു നിൽക്കുന്നത്. വിദ്യാഭ്യാസം ഈ പരിവർത്തനത്തെ സഹായിക്കുന്നതിനു പകരം അതിനെ എതിർക്കുകയാണ് ചെയ്യുന്നത്.

രേഖയിൽ നമ്മുടെ സമൂഹത്തിന് ആവശ്യമായ ഒരു സ്ക്കൂൾ കരിക്കുലം എങ്ങനെ തയ്യാറാക്കാം എന്നതിന് ഒരു ഉദാഹരണം കൊടുത്തിട്ടുണ്ട്. അതുപോലെ തന്നെ വിദ്യാഭ്യാസ ഘടന, പരീക്ഷാസമ്പ്രദായം എന്നിവയെക്കുറിച്ചുള്ള ചില നിർദ്ദേശങ്ങൾ കൂടി മുന്നോട്ടു വച്ചിട്ടുണ്ട്. വിവിധ ധാരകൾ ആവശ്യമാണ്. പക്ഷേ ഒന്നിൽ നിന്ന് മറെറാന്നിലേക്ക്, ഉദാഹരണത്തിന് സാമൂഹ്യ വിദ്യാഭ്യാസത്തിൻെറ ധാരയിലേക്കും തിരിച്ചും ഉള്ള ചലനം സ്വതന്ത്രമാണ്. അധ്യയന മാധ്യമം മാതൃഭാഷയായിരിക്കണം എന്ന് പരിഷത്ത് ശക്തിയായി വാദിക്കുന്നു. വ്യാപകമായി വളർന്നുവരുന്ന 'റെക്കഗ്നൈസ്ഡ് സ്ക്കൂൾ' സമ്പ്രദായത്തെയും അവിടെ പകർന്നു കൊടുക്കുന്ന 'മമ്മി–ഡാഡി' സംസ്ക്കാരത്തെയും പരിഷത്ത് എതിർക്കുന്നു. കാരണം ഈ സമ്പ്രദായം കുട്ടികളെ സമൂഹത്തിൽനിന്ന് അന്യവൽക്കരിക്കുന്നു. മാതൃഭാഷയാവണം അധ്യയന മാധ്യമം എന്നു പറയുമ്പോൾ, ഇംഗ്ളീഷ് പഠിപ്പിക്കേണ്ട എന്നു പരിഷത്ത് അർത്ഥമാക്കുന്നേയില്ല. വിദ്യാർത്ഥിയുടെ മാനസികവും ബുദ്ധിപരവുമായ വളർച്ചക്ക് മാതൃഭാഷയാണ് ഉത്തമം. എന്നാൽ പരസ്പരസമ്പർക്കത്തിനും വിജ്ഞാനമേഖല വികസിപ്പിക്കുന്നതിനും ഇംഗ്ളീഷടക്കമുള്ള മററുഭാഷകൾ കൂടി പഠിക്കേണ്ടിയിരിക്കുന്നു. അവ ഭാഷ എന്ന നിലയിൽ പഠിച്ചാൽ മതിയാകും. അധ്യയനമാധ്യമമാക്കേണ്ടതില്ല.

വിദ്യാഭ്യാസരേഖയിൽ കൊടുത്തിട്ടുള്ള നിർദേശങ്ങൾ ഉടനടി നടപ്പിലാവുമെന്ന്, ആരെങ്കിലും അവ ഉടനെ നടപ്പിലാക്കാൻ ശ്രമിക്കുമെന്ന്, പരിഷത്തിനു വ്യാമോഹമില്ല. പക്ഷേ വിദ്യാഭ്യാസരംഗത്ത് ഇന്ന് നിലവിലുള്ള അശാസ്ത്രീയതകൾ ജനങ്ങൾക്കിടയിൽ വ്യാപകമായി ചർച്ച ചെയ്യപ്പെടുമ്പോൾ, കൂടുതൽ കൂടുതലാളുകൾക്ക് മാററത്തിൻെറ ആവശ്യകതയെക്കുറിച്ച്, മാററത്തിന് വിഘാതം സൃഷ്ടിക്കുന്ന ശക്തികളെക്കുറിച്ച്, അറിയാനവസരമുണ്ടാകും. വിദ്യാഭ്യാസത്തെക്കുറിച്ച് കൂടുതൽ ഗൗരവപൂർവം ആലോചിക്കുന്ന ഒരു സമ്പ്രദായം നിലവിൽ വരും. അത് മാററങ്ങൾക്ക് തിരി കൊളുത്തും. ഇത്തരമൊരു ചർച്ച എവിടെ തുടങ്ങണം? എങ്ങനെ തുടങ്ങണം എന്ന പ്രശ്നം എല്ലായ്പ്പോഴുമുണ്ടാകാറുണ്ട്. അധ്യാപകരുടെ തലത്തിലാണ് ചർച്ച ആരംഭിക്കേണ്ടത് എന്ന് പരിഷത്ത് കരുതുന്നു. ശാസ്ത്രത്തെ സാമൂഹ്യ വിപ്ളവത്തിനുള്ള കരുവാക്കി മാററുന്നതിൽ തങ്ങൾക്കുള്ള പങ്ക് കണ്ടെത്താൻ ഈ ചർച്ചയിലൂടെ അവർക്കു കഴിയണം. നിലവിലുള്ള പാഠങ്ങളെ പുതിയ രീതിയിൽ വ്യാഖ്യാനിച്ചുകൊണ്ട്, തങ്ങളിൽ അടിച്ചേൽപ്പിക്കപ്പെട്ടിട്ടുള്ള പരിമിതികളെ, മാററത്തിനു പ്രതിബന്ധം സൃഷ്ടിക്കുന്ന ഘടകങ്ങളെ, മറി കടക്കുന്ന ശൈലി അവർ അവിഷ്ക്കരിച്ചെടുക്കണം. സമാന്തരമായി വിദ്യാർത്ഥികളിലേക്കും ബഹുജനങ്ങളിലേക്കും ഈ ചർച്ച വ്യാപിക്കുകയും വേണം.

## ആരോഗ്യം

ആരോഗ്യമേഖലയിൽ പരിഷത്ത് സജീവമായി പ്രവർത്തിക്കാനരംഭിച്ചിട്ട് നാലഞ്ചുവർഷമേ ആയിട്ടുള്ളു. ഇത്രയും കാലത്തെ അനുഭവങ്ങളിൽ ഒരു കാര്യം വ്യക്തമായിട്ടുണ്ട്. നമ്മുടെ സമൂഹത്തിലെ ഏററവും വലിയ ആരോഗ്യപ്രശ്നം ദാരിദ്ര്യമാണ്. ദാരിദ്ര്യത്തിനുള്ള മുഖ്യ ഔഷധമാകട്ടെ ഭക്ഷണമാണ്. അത്ര തന്നെ പ്രധാനമാണ് ശുദ്ധമായ കുടിനീർ. നമ്മുടെ നഗരങ്ങളിലും നാട്ടിൻപുറങ്ങളിലും പൊട്ടിപ്പുറപ്പെടുന്ന പകർച്ച വ്യാധികളിൽ ഭൂരിഭാഗവും ശുദ്ധജല ലഭ്യത ഉറപ്പുവരുത്തുന്നതുവഴി ഒഴിവാക്കാവുന്നതാണ്. വ്യക്തിപരമായ ശുചിത്വത്തിൻെറ കാര്യത്തിൽ, കൂടുതൽ ശുചിത്വം പാലിക്കുന്നവരാണ് കേരളീയർ. പക്ഷേ പരിസര ശുചിത്വത്തിൻെറ കാര്യത്തിൽ, മറെറല്ലാവരെയും പോലെയോ, അതിൽ കൂടുതലോ അശുദ്ധരാണ് നാം. നമ്മുടെ അസാമൂഹ്യമായ ജീവിത ശൈലിയുടെ ഫലമാണിത്. ആവശ്യ

ത്തിനു ഭക്ഷണം, ശുദ്ധമായ കുടിവെള്ളം വൃത്തിയുള്ള പരിസരം—ഇത്രയും ഉറപ്പുവരുത്താൻ കഴിഞ്ഞാൽ ഇവിടത്തെ രോഗങ്ങളുടെയും രോഗികളുടെയും എണ്ണത്തിൽ ഗണ്യമായ കുറവുണ്ടാകും; ആശുപത്രികൾ കവിഞ്ഞൊഴുകുന്ന അവസ്ഥമാറും, അനാവശ്യമായ മരുന്നുകൾ കഴിച്ച് ആരോഗ്യം നശിപ്പിക്കേണ്ട ഗതികേടിൽനിന്നു നമുക്ക് വിമുക്തി ലഭിക്കും.

പക്ഷേ ഇതത്ര എളുപ്പമുള്ള കാര്യമല്ല. ആരോഗ്യരംഗത്ത് പ്രവർത്തിക്കുന്നവരുടെയും, മൊത്തം സമൂഹത്തിന്റെയും കാഴ്ചപ്പാടിൽ സമൂല പരിവർത്തനമുണ്ടാകേണ്ടതുണ്ട്. അത്തരമൊരു പരിവർത്തനത്തിലേക്ക് നയിക്കുന്ന ചർച്ചകൾക്കും പ്രവർത്തനങ്ങൾക്കും തുടക്കം കുറിക്കാനുള്ള പരിശ്രമമാണ് ഈ രംഗത്ത് പരിഷത് നടത്തിവരുന്നത്,

ആരോഗ്യരംഗത്ത് പരിഷത്ത് ഇന്ന് സംഘടിപ്പിച്ചുവരുന്ന പ്രവർത്തനങ്ങളിൽ ഒന്ന് ആരോഗ്യ ക്യാമ്പുകളാണ്. പരിഷത്തിന്റെ ആരോഗ്യ ക്യാമ്പുകൾ വെറും രോഗശുശ്രൂഷാ ക്യാമ്പുകളല്ല; ആരോഗ്യ പഠനക്യാമ്പുകളാണ്. നൂറുകണക്കിന് ഡോക്ടമാർ ഈ ക്യാമ്പുകളിൽ പങ്കെടുത്തിട്ടുണ്ട്. അതുപോലെ ആരോഗ്യവിഷയങ്ങൾക്ക് പരിഷത് പ്രസിദ്ധീകരണങ്ങളിൽ പ്രധാന സ്ഥാനം കൊടുത്തുവരുന്നുണ്ട്. പരിഷത്തിന്റെ സജീവപ്രവർത്തകരിൽ കുറേപേർ ഡോക്ടർമാരാണ്. ആരോഗ്യരംഗത്ത് പ്രവർത്തിച്ചുവരുന്ന 'മെഡിക്കോസ് ഫ്രൻഡ്സ് സർക്കിൾ', 'വളൻററി ഹെൽത്ത് അസോസിയേഷൻ ഓഫ് ഇന്ത്യ' തുടങ്ങിയ സംഘടനകളുമായി നാം ബന്ധപ്പെട്ടുവരുന്നുണ്ട്.

ഇതേവരെയുള്ള പ്രവർത്തനത്തിന്റെ അടിസ്ഥാനത്തിൽ ജനകീയാരോഗ്യത്തോടുള്ള പരിഷത്തിന്റെ സമീപനം ഇങ്ങനെ ക്രോഡീകരിക്കാം:

അസുഖമുള്ളവർക്ക് ചികിത്സാസൗകര്യം കൊടുക്കുക എന്നതല്ല, സമൂഹത്തിലെ മുഴുവൻ അംഗങ്ങളെയും ശാരീരികവും മാനസികവുമായ ആരോഗ്യമുള്ളവരാക്കി നിലനിർത്തുക എന്നതായിരിക്കണം ആരോഗ്യസേവനത്തിന്റെ അടിസ്ഥാനലക്ഷ്യം.

ആരോഗ്യസേവനം ഓരോ പൗരന്റെയും മൗലികാവകാശമാണ്, സർക്കാരിന്റെയോ മററ് സംഘടനകളുടെയോ ദയാദാക്ഷിണ്യമല്ല അത്.

ആരോഗ്യത്തെ, മരുന്ന്, ആശുപത്രി എന്നിവയുമായി മാത്രം ബന്ധപ്പെടുത്തി കാണുന്ന രീതി പാടേ മാറണം.

ഇന്ന് ഇന്ത്യയിലെ ആരോഗ്യസേവന വ്യൂഹത്തെയാകെ നിയന്ത്രിക്കുന്നത് ബഹുകോടി ബഹുരാഷ്ട്രക്കുത്തകകളാണ്. അവരുടെ ഉല്പന്നങ്ങൾക്കുള്ള മാർക്കററായി മാത്രമാണ് നമ്മുടെ ആശുപത്രികളിൽ ഭൂരിഭാഗവും ആരോഗ്യസേവന പരിപാടികളിൽ ഏറിയകൂറും പ്രവർത്തിക്കുന്നത്.

v) മിക്കവികസിത രാജ്യങ്ങളിലും നിരോധിക്കപ്പെട്ടിട്ടുള്ള ഉപദ്രവകാരികളും ഉപയോഗശൂന്യങ്ങളുമായ മരുന്നുകൾ, ബഹുരാഷ്ട്രക്കുത്തകകൾ നമ്മുടെ രാജ്യത്ത് വിററഴിക്കുന്നു. ഇവയിൽനിന്ന് രക്ഷപ്രാപിക്കുന്നതിന് ബഹുജനങ്ങളും ബഹുജനപ്രസ്ഥാനങ്ങളും അവർക്കെതിരെ അണിനിരക്കേണ്ടിയിരിക്കുന്നു.

vi) ആരോഗ്യസേവനമെന്നത് ആരോഗ്യവകുപ്പിന്റെ മാത്രം ചുമതലയാവരുത്. വിദ്യാഭ്യാസവകുപ്പിനും പൊതുജനാരോഗ്യ എൻജിനീയറിങ്ങ് വകുപ്പിനും അതിൽ ചുമതലയുണ്ട്. അവരുടെ കൂട്ടായ പ്രവർത്തനം ആസൂത്രണം ചെയ്യേണ്ടിയിരിക്കുന്നു രോഗപ്രതിരോധം, സാമൂഹ്യ ആരോഗ്യം എന്നിവക്കായിരിക്കണം മുൻതൂക്കം.

vii) നമ്മുടെ പരമ്പരാഗത വൈദ്യസമ്പ്രദായത്തിൽ, പ്രത്യേകിച്ചും ആയുർവേദത്തിൽ എത്രയോ വിലപ്പെട്ട ഔഷധങ്ങളുണ്ട്. എത്രയോ വിലപ്പെട്ട വിജ്ഞാനമുണ്ട്. അവയെല്ലാം ആധുനിക സമ്പ്രദായവുമായി ഉദ്ഗ്രഥിക്കണം. അങ്ങനെ ഒരു ഉദ്ഗ്രഥിത സമ്പ്രദായം വളർത്തിയെടുക്കണം. ആയുർവേദക്കാരുടെയും ആധുനികക്കാരുടെയും സ്ഥാപിത താല്പര്യങ്ങൾക്കെതിരെ സമരം ചെയ്യുകയും വേണം.

viii) ഇന്ന് കേരളത്തിൽ 900 കുട്ടികൾ ജനിക്കുമ്പോൾ ഒരു ഡോക്ടർ ഉണ്ടാകുന്നുണ്ട്. പക്ഷേ ഇവരുടെ സേവനം പ്രയോജനപ്രദമായ രീതിയിൽ സമൂഹത്തിന് ലഭിക്കുന്നേയില്ല. ആരോഗ്യ സേവനരംഗത്തെ അനിവാര്യ ഘടകങ്ങളായ നഴ്സ്മാരോ മററ് ആരോഗ്യ പ്രവർത്തകരോ വേണ്ടത്ര ഉണ്ടാകുന്നില്ല. ആരോഗ്യ വിദ്യാഭ്യാസ രംഗത്തെ വൈകല്യങ്ങളിലേക്കാണ് ഇത് വിരൽ ചൂണ്ടുന്നത്. ഡോക്ടർമാർക്ക് നൽകിവരുന്ന പരിശീലനത്തിന്റെ ഉള്ളടക്കത്തിലും ഈ വൈകല്യങ്ങളുടെ പ്രതിഫലനം കാണാം.

ആരോഗ്യരംഗത്തെ അശാസ്ത്രീയതകൾക്കെതിരെ ജനങ്ങളെ ബോധവാന്മാരാക്കുന്നതിനും ബഹുരാഷ്ട്രക്കുത്തകകളുടെ ആക്രമണം ചെറുക്കുന്നതിനും ക്യാമ്പുകൾ, പുസ്തകങ്ങൾ, ക്ലാസുകൾ, പ്രകടനങ്ങൾ എന്നിവയ്ക്കു പുറമെ ജനകീയ കലാരൂപങ്ങളും മററു പ്രചരണ മാധ്യമങ്ങളും പരിഷത്ത് ഉപയോഗിച്ചുവരുന്നുണ്ട്. ഈ സമരത്തിൽ കൂടുതൽ കൂടുതൽ ഡോക്ടർമാരെയും ആരോഗ്യ പ്രവർത്തകരെയും അണിനിരത്താൻ കഴിയണം. ബഹുരാഷ്ട്രക്കുത്തകകൾക്കെതിരായുള്ള സമരത്തിൽ മെഡിക്കൽ റെപ്രസെൻേററീവുകൾ രംഗത്തിറങ്ങിയിട്ടുണ്ട്,

## സമൂഹവും ശാസ്ത്രജ്ഞരും

ശാസ്ത്രം സാമൂഹ്യ വിപ്ളവത്തിനുള്ള ശക്തമായൊരു കരുവാക്കി മാററുന്നതിൽ ശാസ്ത്രജ്ഞർക്ക് സുപ്രധാനമായൊരു പങ്കു വഹിക്കുവാനുണ്ടെന്ന് പരിഷത്ത് വിശ്വസിക്കുന്നു. ഇക്കാര്യത്തിൽ സമൂഹത്തിൻെറ നാനാമേഖലകളിലുള്ള പ്രവർത്തനങ്ങൾക്കു പുറമെ, ശാസ്ത്രത്തിൻെറ മേഖലയിലുള്ള പ്രവർത്തനവും വളരെ പ്രധാനമാണ്.

ഓരോ രാജ്യത്തിനും അതിൻേറതായ ഒരു ശാസ്ത്രനയമുണ്ട്. അതിന് രണ്ടുവശങ്ങളുണ്ട്— പ്രത്യക്ഷവും പരോക്ഷവും. ഇന്ത്യയുടെ ശാസ്ത്ര നയത്തിൻെറ പ്രത്യക്ഷ വശം ഒരു ക്ഷേമരാഷ്ട്രത്തിൽ നിന്നു പ്രതീക്ഷിക്കാവുന്നതു തന്നെയാണ്. എന്നാൽ നടപ്പിലാകുന്ന നയം അതല്ല. ഈ സാഹചര്യത്തിൽ കടലാസിലുറങ്ങുന്ന പ്രത്യക്ഷ നയത്തെക്കുറിച്ച് ഏറെ പറയുന്നതിലർത്ഥമില്ല. പരോക്ഷനയം, നടപ്പിലാകുന്ന നയം, അതാണ് പ്രധാനം.

ശാസ്ത്രത്തിൻെറയും ശാസ്ത്രജ്ഞരുടെയും വളർച്ചക്ക് അവശ്യം വേണ്ടുന്ന രണ്ടു ഘടകങ്ങളുണ്ട്. ഭൗതിക വിഭവങ്ങളും സമാനരായ സഹശാസ്ത്രജ്ഞൻമാരുടെ അംഗീകാരവും. ഇതുമായി ബന്ധപ്പെടുത്തിയാണ് നടപ്പിലാവുന്ന ശാസ്ത്രനയത്തിൻെറ യഥാർത്ഥ രൂപം വെളിവാകുന്നത്. എവിടെ (a) ഫണ്ട്, ഉപകരണങ്ങൾ, ഉദ്യോഗക്കയററം, അധികാരം ആദിയായ പ്രചോദനങ്ങളും (b) വിദേശജേർണലുകളിൽ പ്രസിദ്ധീകരണം, സർക്കാർ അവാർഡുകൾ, ഉദ്യോഗങ്ങൾ തുടങ്ങിയ അംഗീകാരങ്ങളുമാണ് ഭൂരിഭാഗം ശാസ്ത്രജ്ഞൻമാരെയും മുന്നോട്ടു നയിക്കുന്നത്.

ഇന്ത്യയിലെ ഗവേഷണ ഫണ്ടിൻെറ 90 ശതമാനവും അണു, ബഹിരാകാശം, പ്രതിരോധം, കൃഷി എന്നീ മേഖലകളിലാണ് ചെലവഴിക്കപ്പെടുന്നത്. ഈ മേഖലകളിൽ പ്രവർത്തിക്കുന്ന ഗവേഷണ പ്രവർത്തകർ തങ്ങളുടെ ഗവേഷണ വിഷയങ്ങൾ തെരഞ്ഞെടുക്കുന്നതെങ്ങനെയാണ്? ഭൂരിഭാഗം പേരും അന്താരാഷ്ട്രീയ പ്രസിദ്ധീകരണങ്ങളിൽ നിന്നാണ് ഈ തെരഞ്ഞെടുപ്പു നടത്തുന്നത്. വികസിത രാഷ്ട്രങ്ങളിൽ, അതത് രാജ്യങ്ങളിലെ സമ്പദ്‌വ്യവസ്ഥയാണ് ഗവേഷണ വിഷയങ്ങളുടെ തെരഞ്ഞെടുപ്പിന് അടിസ്ഥാനം. ഇന്ത്യൻ ശാസ്ത്രജ്ഞൻമാർക്ക് വികസിത രാജ്യങ്ങളിലെ ഗവേഷണ പ്രശ്നങ്ങളെക്കുറിച്ച് സാമാന്യം വ്യക്തമായ ധാരണയുണ്ട്. അവർക്ക് അമേരിക്കയിലും ഇംഗ്ലണ്ടിലും മററും കൂടുതൽ സ്വതന്ത്രമായി ശ്വസിക്കുവാൻ കഴിയുന്നു. ജീവിതരീതിയേക്കാൾ ഏറെ ചിന്താരീതിയിലാണ് ഈ താദാത്മ്യം. അതിനവരെ കുററം പറഞ്ഞിട്ടു കാര്യമില്ല.

ഇന്ത്യൻ സമൂഹത്തിൻെറ ഒരു പ്രതിഫലനം മാത്രമാണത്. ഉയർന്ന ടെക്നോളജിയുള്ള, ഉയർന്ന തോതിൽ ഉപഭോഗം നടത്തുന്ന സമ്പന്നരായ ന്യൂനപക്ഷവും താണ ടെക്നോളജിയും കുറഞ്ഞ ഉപഭോഗവുമുള്ള ദരിദ്രരായ മഹാഭൂരിപക്ഷവുമാണ് ഇന്ത്യൻ സമൂഹത്തിലുള്ളത്. ആദ്യത്തെ ഗ്രൂപ്പ് തങ്ങളെ കാണുന്നത് വികസിത രാജ്യങ്ങളിലെ പൗരന്മാരെപ്പോലെയാണ്. അവരുടെ ആവശ്യങ്ങളും ജീവിത വീക്ഷണങ്ങളും വ്യത്യസ്തങ്ങളല്ല. വിവിധരംഗങ്ങളിലെ ഉത്പാദന പ്രക്രിയയും ഭരണസംവിധാനവും അവരുടെ നിയന്ത്രണത്തിലാണ്. ശാസ്ത്ര—സാങ്കേതിക രംഗങ്ങളിൽ എന്തെന്തു ഗവേഷണങ്ങളാണ് നടത്തേണ്ടതെന്ന് പരോക്ഷമായും ചിലപ്പോൾ പ്രത്യക്ഷമായും തീരുമാനിക്കുന്നത് അവരാണ്. ദരിദ്രരായ ബഹുഭൂരിപക്ഷത്തിൻെറ ആവശ്യങ്ങൾ അവരുടെ അജണ്ടയിലില്ല.

ഫലത്തിൽ ഇന്ന് നാം കാണുന്നതിതാണ്. കുറച്ചു ശാസ്ത്രജ്ഞന്മാർ 'അന്താരാഷ്ട്രീയ ഗവേഷണ ക്ളബി'ൽ ചേരുന്നു. ബഹുഭൂരിപക്ഷമാകട്ടെ 'ഗവേഷണ ഗുമസ്തർ' ആയി കഴിയുന്നു. ഈ പരിതസ്ഥിതികളിൽ അസംതൃപ്തരായ ശാസ്ത്രജ്ഞർക്ക് രണ്ട് മാർഗങ്ങൾ സ്വീകരിക്കാം. ഒന്നുകിൽ സ്വയം പിൻവാങ്ങി ഏതെങ്കിലും ഒരു ഗ്രാമത്തിൽ പോയി അല്ലറ ചില്ലറ ജനസേവനം നടത്തി ആത്മസംതൃപ്തി നേടാം. അല്ലെങ്കിൽ നിലവിലുള്ള അശാസ്ത്രീയവും

നീതിരഹിതവും ആയ സാമൂഹ്യ വ്യവസ്ഥക്കെതിരായുള്ള കുരിശു യുദ്ധത്തിന് സ്വയം തയ്യാറെടുക്കാം. ഈ രണ്ടാമത്തെ മാർഗം സ്വീകരിച്ചാൽ തന്നെ അതിസാഹസികത കൊണ്ട് സ്വയം നശിപ്പിക്കാം. അതു സംഭവിക്കാതെ നോക്കേണ്ടതും വളരെ പ്രധാനമാണ്, ഈ പശ്ചാത്തലത്തിലാണ് ശാസ്ത്രത്തെ ജനങ്ങളിലേക്ക് എത്തിക്കുക എന്ന മുദ്രാവാക്യത്തിന്റെ പ്രാധാന്യം. ഇതിങ്ങനെ പൊതുവായി പറഞ്ഞതുകൊണ്ടു മാത്രം കാര്യമില്ല. മൂർത്തമായ പ്രശ്നങ്ങളിലെല്ലാം, മലിനീകരണമോ, ജലസേചനമോ, ആരോഗ്യമോ, വിദ്യാഭ്യാസമോ, ഊർജമോ ഏതുമാവട്ടെ, ഇടപ്പെടുകയും ഇടപെട്ടു സ്വന്തം ഭാവി നിർണയിക്കാനും നിയന്ത്രിക്കുവാനുമുള്ള ജനങ്ങളുടെ യത്നത്തിൽ അവരോടൊപ്പം നിൽക്കുകയും ചെയ്യണം. ഇതിന് ഏറെ വിഭവങ്ങൾ വേണമെന്നൊന്നുമില്ല. തങ്ങളെ ഔദ്യോഗികമായി ഏൽപിക്കുന്ന ജോലികളിലൂടെത്തന്നെ ശാസ്ത്രജ്ഞന്മാർക്ക് ഇത് നിർവഹിക്കാം, ഇതവർക്ക് സംതൃപ്തി നൽകും. ജനങ്ങളുടെയും സമാനരുടെയും അംഗീകാരവും.

# ശാസ്ത്രം സാമൂഹ്യ വിപ്ളവത്തിന്

ഇങ്ങനെ നാനാമേഖലകളിലെ അനുഭവങ്ങളിലൂടെയും, വ്യത്യസ്ത രംഗങ്ങളിൽ രൂപീകരിച്ച ധാരണകളിലൂടെയുമാണ് 'ശാസ്ത്രം സാമൂഹ്യവിപ്ളവത്തിന്'' എന്ന മുദ്രാവാക്യത്തിന് മജ്ജയും മാംസവും ലഭിച്ചത്. സമൂഹം ഏകാത്മകമായ ഒന്നല്ലല്ലോ. സമൂഹത്തെ ഭാഷയുടെ, മതത്തിന്റെ, തൊഴിലിന്റെ ഒക്കെ അടിസ്ഥാനത്തിൽ വിഭജിക്കാറുണ്ട്. അതുപോലെ ദാരിദ്ര്യരേഖക്ക് മുകളിലുള്ളവർ, താഴെയുള്ളവർ എന്നും വിഭജിക്കാറുണ്ട്. ഇന്നലെ വരെ ദാരിദ്ര്യരേഖക്കു മുകളിലായിരുന്ന പലരും ഇന്ന് താഴെയാകുന്നുണ്ട്. നമ്മുടെ സമൂഹം തുടർച്ചയായി ഒരു ദരിദ്രവൽക്കരണ പ്രക്രിയക്കു വിധേയമായിക്കൊണ്ടിരിക്കുന്നു. ദാരിദ്ര്യരേഖക്കു കീഴിലുള്ളവരുടെ എണ്ണം കേവലവും ആപേക്ഷികവുമായി വർധിക്കുന്നു. നേരത്തെ ദരിദ്രരല്ലാത്തവർ കൂടി ക്രമത്തിൽ ദരിദ്രരായിത്തീരുന്നു. അതേ സമയം ഒരു ചെറുന്യൂനപക്ഷം തുടർച്ചയായി ധനികവൽക്കരിക്കപ്പെടുന്നു. അവരുടെ നിയന്ത്രണത്തിലാണ് ഉത്പാദന പ്രക്രിയകൾ. ഭരണസംവിധാനവും അവരുടെ കയ്യിൽ തന്നെ. സ്ഥിതിഗതികൾ ഇങ്ങനെയായിരിക്കെ ശാസ്ത്രവും അവരെയാണ് സേവിക്കുക, അവർക്കാണ് ഉപകരിക്കുക; സാമൂഹ്യവിപ്ളവമെന്നാൽ ഈ അവസ്ഥ ഇതിനു കളമൊരുക്കുന്ന വ്യവസ്ഥ, മാററലാണ്. ദരിദ്രവൽക്കരണവും ധനികവൽക്കരണവും ഇല്ലാതാക്കലാണ്. ഇത് എളുപ്പത്തിൽ പറയാനാവുമെങ്കിലും സാക്ഷാത്കരിക്കുവാൻ ഏറെ പ്രയാസമുള്ളതാണ്. ഇന്നത്തെ അവസ്ഥയും അതിനു നിദാനമായ വ്യവസ്ഥയും മാററിത്തീർക്കുന്നതിൽ ശാസ്ത്രത്തിന്, ശാസ്ത്രബോധത്തിന് നിർണായകമായ പങ്കാണ് വഹിക്കാനുള്ളത് എന്നു പരിഷത്ത് കരുതുന്നു. ജീവിതത്തിന്റെ സമസ്ത മണ്ഡലങ്ങളിലും കാണുന്ന താളപ്പിഴകൾക്കെതിരെ, ബഹുഭൂരിപക്ഷത്തിന്റെ പുരോഗതിക്കു വിലങ്ങുകൾ തീർക്കുന്ന മാമൂലുകൾക്കും വിധി വിശ്വാസങ്ങൾക്കുമെതിരെയുള്ള സമരത്തിൽ അവർക്കു ആയുധമാവാനും ആത്മവിശ്വാസം പകരുവാനും ശാസ്ത്രത്തിനുകഴിയണം. സ്വന്തം പ്രശ്നങ്ങളുടെ യഥാർഥ സ്വഭാവം അപഗ്രഥിച്ചു കണ്ടുപിടിക്കുവാനും അവ പരിഹരിക്കുന്നതിനുള്ള മാർഗങ്ങൾ കണ്ടെത്താനും ശാസ്ത്രം, സമഗ്രമായൊരു ശാസ്ത്രബോധം, ജനങ്ങളെ സഹായിക്കും. ഈ വിശ്വാസമാണ് സമൂഹത്തിലെ മുഴുവൻ ജനങ്ങളിലേക്കും, സമസ്ത ജനകീയ പ്രസ്ഥാനങ്ങളിലേക്കും ശാസ്ത്രത്തിന്റെ യഥാർഥ സന്ദേശം. ശാസ്ത്രത്തിന്റെ രീതി–ശാസ്ത്രബോധം എത്തിക്കുന്നതിനുള്ള പരിശ്രമത്തിന് പരിഷത്തിനു പ്രചോദനം നൽകുന്നത്.

ജനങ്ങളിൽനിന്ന് അന്യമായ ഒന്നല്ല ശാസ്ത്രം. ജനജീവിതമാണ് ശാസ്ത്രത്തിന്റെ അടിത്തറ. പക്ഷേ ഇന്നത്, ജനങ്ങളിൽനിന്ന് അന്യവൽക്കരിക്കപ്പെട്ട സ്ഥിതിയിലാണ്. അതവരിലേക്ക് തിരിച്ചെത്തണം. സമൂഹത്തെ രൂപാന്തരപ്പെടുത്തുന്നതിനുള്ള ബഹുമുഖമായ സമരത്തിൽ ശാസ്ത്രം അവർക്ക് ആയുധമായിത്തീരണം. ഈ പശ്ചാത്തലത്തിൽ 'ശാസ്ത്രം സാമൂഹ്യവിപ്ളവത്തിന്'' എന്ന മുദ്രാവാക്യത്തിന് പണ്ടൊരിക്കലുമില്ലാത്ത പ്രസക്തിയുണ്ടെന്ന് പരിഷത്ത് കരുതുന്നു; ഈ മുദ്രാവാക്യമുയർത്തിപ്പിടിച്ചുകൊണ്ട് കാലഘട്ടവും സമൂഹവും അർപ്പിച്ചിട്ടുള്ള മഹത്തായൊരു ചുമതല പരിഷത്തിന് നിറവേററാനുണ്ട്.

# പരിഷത്ത് വർഷങ്ങളിലൂടെ

| | |
|---|---|
| 1962 ഏപ്രിൽ 8 | കോഴിക്കോട്ടുവച്ച് ഒരു സംഘം ശാസ്ത്ര സാഹിത്യകാരന്മാർ കേരള ശാസ്ത്ര സാഹിത്യ പരിഷത്ത് രൂപീകരിക്കുന്നു. |
| 1962 സെപ്തംബർ 10 | കേരള ശാസ്ത്ര സാഹിത്യ പരിഷത്തിന്റെ ഔപചാരികമായ ഉൽഘാടനം; |
| 1963 നവംബർ 24 | കോഴിക്കോട്ടുവച്ച് ജനറൽ ബോഡി യോഗം പുതിയ നിർവാഹക സമിതിയെ തിരഞ്ഞെടുക്കുന്നു. |
| 1963 ഡിസംബർ 28,29,30 | കോഴിക്കോട്ട് ശാസ്ത്ര ചലച്ചിത്ര പ്രദർശനം |
| 1966 ജനുവരി | ബോംബേയിൽ ശാസ്ത്രസാഹിത്യ പരിഷത്ത്(മലയാളം) രൂപീകരിക്കുന്നു. |
| 1966 മാർച്ച് | കോഴിക്കോട്ട് വച്ച് ജനറൽ ബോഡിയോഗം പുതിയ നിർവാഹകസമിതിയെ തിരഞ്ഞെടുക്കുന്നു. |
| 1966 മേയ് | ഒലവക്കോട്ട്വച്ച് മൂന്നാംവാർഷിക സമ്മേളനം ശാസ്ത്രഗതി ത്രൈമാസികം ആരംഭിക്കാൻ തീരുമാനിക്കുന്നു. |
| 1966 നവംബർ 28 | കോഴിക്കോട്ട വച്ച് 'ശാസ്ത്രഗതി'യുടെ ഒന്നാം ലക്കം കെ. പി. കേശവമേനോൻ പ്രകാശനം ചെയ്യുന്നു. |
| 1966 ഡിസംബർ | ഷൊർണൂർ യൂണിററ് രൂപീകരണം. |
| 1967 മേയ് | തൃശ്ശൂർ വച്ച് നാലാം വാർഷികചർച്ചാ യോഗം—സാങ്കേതിക പദ പ്രശ്നം—പരിഷത് ഭരണഘടന അംഗീകരിക്കുന്നു. |
| 1967 | കോഴിക്കോട്, തിരുവനന്തപുരം, തൃശൂർ, കൊല്ലം ജില്ലാക്കമ്മററികളും അവയുടെ കീഴിൽ യൂണിററുകളും രൂപീകരിക്കുന്നു. ശാസ്ത്രഗതി, കോഴിക്കോട്ടുനിന്നു പ്രസിദ്ധീകരിച്ചു തുടരുന്നു. |
| 1968 ഫെബ്രുവരി | പരിഷത് ബാംഗളൂർ യൂണിററ് രൂപീകരണം |
| 1968 ജൂലായ് | സൊസൈററീസ് ആക്ട് അനുസരിച്ച് പരിഷത്ത് രജിസ്ററർ ചെയ്യുന്നു. |
| 1968 സെപ്തംബർ14, 16 | തിരുവനന്തപുരത്തു വച്ച് അഞ്ചാം വാർഷികം. |
| 1969 ജൂൺ 1 | ശാസ്ത്രകേരളം 1-ാം ലക്കം, പ്രകാശനം ചെയ്യുന്നു |
| 1969 ജൂൺ 15 | കോഴിക്കോട്ട് വച്ച് ആറാം വാർഷികം |
| 1969 ഒക്ടോബർ | മലപ്പുറം ജില്ലാകമ്മററി രൂപീകരണം |
| 1969 ഡിസംബർ 26,27,28 | ഷൊർണൂർ ഏഴാംവാർഷികം |
| 1970 ജൂൺ 1 | യുറീക്ക ഒന്നാം ലക്കം പ്രകാശനം 'സയൻസ് 1968' ലേഖന സമാഹാരം പ്രസിദ്ധീകരിക്കുന്നു. |
| 1970 ഡിസംബർ 19, 20 | എറണാകുളത്തു് എട്ടാം വാർഷികം |
| 1971 ജനുവരി | 'ശാസ്ത്രഗതി' ദ്വൈമാസികയാക്കുന്നു. |
| 1971 ആഗസ്ററ് 29 | പരിഷത്തിന്റെ എംബ്ലം അംഗീകരിക്കുന്നു. |
| 1971 ഒക്ടോബർ | 'സ്റ്റെപ്സ്' പ്രസിദ്ധീകരണശാല പ്രവർത്തനം ആരംഭിക്കുന്നു. |
| 1971 നവംബർ 12, 13, 14 | കോഴിക്കോട് ആർ. ഇ. സി. യിൽ ശാസ്ത്ര സാഹിത്യവർക്ക്ഷോപ്പ് |
| 1972 ജനുവരി 6, 7, 8 | തിരുവല്ല ഒമ്പതാം വാർഷികം മൂന്നു ശാസ്ത്ര പ്രചരണ ജാഥകൾ |
| 1972 ഒക്ടോബർ | 'ശാസ്ത്രകേരളം ക്വിസ്' |
| 1973 ജനുവരി 1, 7 | ശാസ്ത്രവാരം 'പ്രപഞ്ചത്തിന്റെ വികാസം'; 'സമൂഹത്തിന്റെ വികാസം'; 'ശാസ്ത്രത്തിന്റെ വികാസം' ഇവയെപ്പററി ക്ലാസ്സുകൾ |
| 1973 ജനുവരി 12, 13, 14 | കോഴിക്കോട്ട് വച്ച് പത്താം വാർഷികം |
| 1973 ജനുവരി 26, 27, 28 | കൊല്ലത്തു് ശാസ്ത്ര സാഹിത്യ വർക്ക്ഷോപ്പ് |
| 1973 മേയ് | പരിഷത് ബുള്ളററിൻ ഒന്നാം ലക്കം പ്രസിദ്ധീകരിക്കുന്നു. |
| 1973 ഡിസംബർ 8, 9 | തിരുവനന്തപുരത്ത് 11-ാം വാർഷികം |
| | ശാസ്ത്രം സാമൂഹ്യ വിപ്ലവത്തിനു" എന്ന മുദ്രാവാക്യം അംഗീകരിക്കുന്നു |
| 1974 ജനുവരി | 1000 സയൻസ് ക്ലബ്ബുകൾ ഉണ്ടാക്കാൻ തീരുമാനം സ്കൂൾ ലിയയസോൺ കമ്മിററി രൂപീകരണം |
| 1974 ഫെബ്രുവരി 2 | കോഴിക്കോട്ബീച്ചിൽ സയൻസ്സെൻററിന്, പരിഷത്തിന് 32 സെൻററ് കോഴിക്കോട് കോർപ്പറേഷൻ നൽകുന്നു. |
| 1974 ഒക്ടോബർ | തൃശ്ശൂർ ജില്ലയിൽ പൈലററ് പ്രോജക്ടായി യു. പി. സ്കൂൾ വിദ്യാർത്ഥികൾക്ക് യുറീക്ക വിജ്ഞാനപരീക്ഷ |
| 1974 ഡിസംബർ 14, 15 | എറണാകുളത്തു് 12-ാം വാർഷികം |
| 1975 മേയ് 9, 10, 11 | പീച്ചിയിൽ ഒന്നാം സംസ്ഥാന ക്യാമ്പ് |
| 1975 ഡിസംബർ | ശാസ്ത്രഗതി വിജ്ഞാന പരീക്ഷ |

| | |
|---|---|
| 1976 ജനുവരി | 3000 ശാസ്ത്രക്ലാസുകൾ നടത്താൻ തീരുമാനിക്കുന്നു. പന്തീരായിരം ക്ലാസുകൾ നടത്തുന്നു. |
| 1976 മാർച്ച് 6, 7 | കണ്ണൂരിൽ 13-ാം വാർഷികം |
| 1976 മേയ് | ഇടുക്കിയിൽ രണ്ടാം സംസ്ഥാന ക്യാമ്പ് |
| 1977 ജനുവരി | ഗ്രാമശാസ്ത്രസമിതി ബുള്ളററിൻ പ്രസിദ്ധീകരിച്ചു തുടങ്ങുന്നു പരിഷത്ത് ഡയറി പ്രസിദ്ധീകരിച്ചു തുടങ്ങി. |
| 1977 ഫെബ്രുവരി 11,12,13 | കൊല്ലത്തു് വച്ചു് 14-ാം വാർഷികം |
| 1977 ഫെബ്രുവരി 27 | ശിവപുരം ഗ്രാമശാസ്ത്രസമിതി, കാഞ്ഞിലേരിയിൽ ഞാറുനടൽ, ഓല മടയൽ, മരച്ചീനി ചെത്തൽ, തെങ്ങു കയററം, മുതലായവയിൽ മത്സരങ്ങൾ നടത്തുന്നു. |
| 1977 മേയ് 12, 13 | കാലടി ബാലശാസ്ത്ര ശില്പശാല |
| 1977 മേയ് 14, 15, 16 | കാലടി മൂന്നാം സംസ്ഥാന പ്രവർത്തക ക്യാമ്പ് |
| 1977 ഒക്ടോബർ 2 മുതൽ നവംബർ 7 വരെ | ശാസ്ത്ര സാംസ്കാരിക ജാഥ കുടവരി മുതൽ പൂവച്ചൽ വരെ |
| 1977 ഡിസംബർ 9,10,11 | കഞ്ചിക്കോട് വച്ചു് കൃഷി പഠന ക്യാമ്പ് |
| 1978 ജനുവരി | പരിഷത്തിന്റെ ആഭിമുഖ്യത്തിൽ ഒരു വിദഗ്ദ്ധ സംഘം കുട്ടനാടിനെപ്പററി പഠനം നടത്തുന്നു. |
| 1978 ഫെബ്രുവരി 10,11,12 | കോട്ടയത്ത് 15-ാം വാർഷികം. കുട്ടനാടിനെപ്പററിയുള്ള പഠന റിപ്പോർട്ട് അവതരിപ്പിച്ചു. 'നാടിനു് ചേർന്ന സാങ്കേതിക വിദ്യ'യെപ്പററി സെമിനാർ |
| 1978 ഏപ്രിൽ | പരിഷത്ത് വാർത്ത പ്രസിദ്ധീകരണം ആരംഭിച്ചു |
| 1978 ഏപ്രിൽ 28,29,30 | കൽപ്പററയിൽവച്ചു് നാലാമത്തെ സംസ്ഥാന പ്രവർത്തക ക്യാമ്പ്, |
| 1978 ഒക്ടോബർ 2,3,4 | കുട്ടനാട് ശാസ്ത്ര സാംസ്കാരിക ബോട്ടുജാഥ |
| 1978 ഒക്ടോബർ | 'സൈലൻറ്വാലി' പ്രമേയം |
| 1978 നവംബർ 10,11,12 | തിരുവനന്തപുരത്ത് ജനകീയ ശാസ്ത്ര പ്രസ്ഥാനങ്ങളുടെ ഒന്നാം അഖിലേന്ത്യാ സമ്മേളനം |
| 1979 ജനുവരി | ലോവർ പ്രൈമറി വിദ്യാർത്ഥികൾക്കുള്ള ചുമർപത്രമായ 'ബാലശാസ്ത്രം' പ്രസിദ്ധീകരണം തുടങ്ങുന്നു. |
| 1979 ജനുവരി | പരിഷത്തിന്റെ വിദഗ്ദ്ധ സംഘം ഇടുക്കി ജില്ലയിൽ പഠന പര്യടനം നടത്തുന്നു |
| 1979 ഫെബ്രുവരി 9, 10,11 | തൊടുപുഴയിൽ 16-ാം വാർഷികം ഇടുക്കിയുടെ പ്രശ്നങ്ങളെപ്പററി സെമിനാർ |
| 1979 ഏപ്രിൽ 27-29 | തവനൂരിൽ അഞ്ചാമത്തെ സംസ്ഥാന പ്രവർത്തക ക്യാമ്പ് |

| | |
|---|---|
| 1979 നവംബർ | തൃശ്ശൂർ-ഗ്രാമശാസ്ത്രസമിതി പ്രവർത്തക ക്യാമ്പ് |
| 1980 ജനുവരി 1 | അന്താരാഷ്ട്രശിശുവർഷം പ്രമാണിച്ച് 'സയൻസ് ക്രീം' പുസ്തകങ്ങളുടെ ആദ്യത്തെ സെററ് പ്രസിദ്ധീകരിക്കുന്നു |
| 1980 ഫെബ്രുവരി 29, മാർച്ച് 1, 2 | തൃശ്ശൂരിൽ വച്ച് 17-ാം വാർഷികം |
| 1980 മേയ് | ഗ്രാമവികസന ചർച്ച |
| 1980 സെപ്തംബർ | മാന്നാർ ആറാമത്തെ സംസംസ്ഥാനക്യാമ്പ് |
| 1980 ഒക്ടോബർ 2 മുതൽ നവംബർ 7 വരെ | ശാസ്ത്രകലാജാഥ കാരക്കോണത്ത് ആരംഭിച്ച് കാസർകോട്ട സമാപിക്കുന്നു. |
| 1981 ഫെബ്രു. 13, 14,15 | പാലക്കാട്ടുവച്ച് 18-ാം വാർഷികം |
| 1981 ജൂൺ 1 | 'പ്രൈമറി സയൻസ്' പ്രസിദ്ധീകരിക്കുന്നു |
| 1991 ജൂലായ് | 'ഗ്രാമപത്രം' വിവിധഗ്രാമങ്ങളിൽ പരിഷത് പ്രവർത്തകർ എഴുതിവയ്ക്കാൻ തുടങ്ങുന്നു |
| 1981 ജൂലായ് 11, 12 | മണ്ണുത്തി ഗ്രാമശാസ്ത്രസമിതി പ്രവർത്തകക്യാമ്പ് |
| 1981 ആഗസ്റ്റ് 17-30 | കൊല്ലം ക്യാമ്പിൽ വച്ച് ശാസ്ത്രകലാജാഥ റിഹേഴ്സൽ |
| 1971 സെപ്തംബർ 20, 21 | കളമശ്ശേരിയിൽ ഏഴാമത്തെ സംസ്ഥാന പ്രവർത്തക ക്യാമ്പ് |
| 1981 ഒക്ടോബർ 2 മുതൽ നവംബർ 7 വരെ | ശാസ്ത്രകലാജാഥ കെടാകുളത്തുനിന്നും പയ്യന്നൂർ നിന്നും ആരംഭിക്കുന്നു. തൃശൂരിൽ സമാപിക്കുന്നു |
| 1982 ഫെബ്രുവരി 11-24 | മഞ്ചേരിയിൽ 19-ാം വാർഷികം. വിദ്യാഭ്യാസരേഖയെപ്പററി ചർച്ച |
| 1982 മാർച്ച് | വൈക്കത്ത് മലിനീകരണ വിരുദ്ധ ജാഥ |
| 1982 ഏപ്രിൽ | കല്ലടയാറിന്റെ തീരത്തു് മലിനീകരണ വിരുദ്ധ ജാഥ |
| 1982 ഏപ്രിൽ | ചാലിയാർ മലിനീകരണ വിരുദ്ധ ജാഥ |
| 1982 ജൂലായ് | വിവിധ കേന്ദ്രങ്ങളിൽ ശാസ്ത്രകൗതുകം പ്രകാശനം |
| 1982 ആഗസ്ററ് 21-31 | ഗ്രാമശാസ്ത്ര കാൽനട ജാഥ; |
| 1982 സെപ്തംബർ 19-21 | പെരുങ്ങാമുഴി-സംസ്ഥാന പ്രത്തക ക്യാമ്പ് |
| 1982 ഒക്ടോബർ 2 നവംബർ 7 | ശാസ്ത്രകലാ ജാഥ ഉടുമ്പന്തലിൽ നിന്നും കല്പററ നിന്നും ആരംഭിക്കുന്നു. ചെറായിയിൽ സമാപിച്ചു. |
| 1982 നവംബർ 1 | മുറിഞ്ഞപുഴ ഗ്രാമശാസ്ത്രസമിതി റോഡുവെട്ടുന്നു- പരിഷത് റോഡ്- |
| 1982 നവംബർ 7 | ചെറായിൽ 2000 കുട്ടികൾ പങ്കെടുത്ത ബാലവേദി ദിനം |
| 1983 ജനുവരി | പ്രകൃതി, സമൂഹം, ശാസ്ത്രം, പ്രകൃതി സംരക്ഷണം, വഞ്ചിക്കപ്പെടുന്ന ഉപഭോക്താവ് ഇവയെപ്പററി ക്ലാസുകൾ |
| 1983 ഫെബ്രുവരി 9,10 | തിരുവനന്തപുരത്ത് ജനകീയ ശാസ്ത്ര പ്രസ്ഥാനങ്ങളുടെ രണ്ടാം അഖിലേന്ത്യാ സമ്മേളനം |
| ഫെബ്രു; 10,11,12, | തിരുവനന്തപുരത്ത് പരിഷത്തിന്റെ 20-ാം വാർഷികം |

## കാർഷിക സമൃദ്ധിയ്ക്ക് സങ്കലിത കൃഷി

തെങ്ങിൻ തോപ്പിലും
കമുകിൻ തോട്ടത്തിലും
ഇടവിളകൾ കൃഷിചെയ്യുക.
മരച്ചീനി കൃഷിയിടങ്ങളിൽ
നിലക്കടല ഇടവിളയായി
കൃഷിയിറക്കുക.

ക്ഷീരോല്പാദനം ആദായകരമാക്കാൻ
പോഷക സമൃദ്ധമായ തീററപ്പുല്ലും
പയറുവർഗ്ഗങ്ങളും കൃഷിചെയ്യുക.
മുട്ടയ്ക്കും ഇറച്ചിക്കും—വർദ്ധിച്ചുവരുന്ന
ആവശ്യം കണക്കിലെടുത്ത്—കോഴി
വളർത്തൽ കൃഷിപ്പണിയുടെ ഭാഗമാക്കുക.

ഇതു സംബന്ധിച്ചുള്ള ഉപദേശങ്ങൾക്കും, ശാസ്ത്രീയനിർദ്ദേശങ്ങൾക്കും കൃഷി, മൃഗസംരക്ഷണം, ക്ഷീരവികസനം, 'സാഡു', 'മിൽമ', മിൽക്ക് മാർക്കററിംഗ് ഫെഡറേഷൻ എന്നിവയിലെ ഉദ്യോഗസ്ഥൻമാരെ സമീപിക്കുക.

കൃഷി, മൃഗസംരക്ഷണം, കോഴിവളർത്തൽ തുടങ്ങിയവയെക്കുറിച്ചുള്ള വിവരങ്ങൾ ലഭിക്കുവാൻ 'കേരളകർഷകൻ' ദ്വൈവാരിക തുടർച്ചയായി വായിക്കുക.

വാർഷിക വരിസംഖ്യ 6 രൂപാമാത്രം (24 ലക്കങ്ങൾ)

# ഫാം ഇൻഫർമേഷൻ ബ്യൂറോ-
# കേരള സർക്കാർ

# കൈത്തറി വ്യവസായം

വികസിപ്പിക്കുവാനും നവീകരിക്കുവാനും വിവിധ പദ്ധതികൾ സംസ്ഥാന ഗവൺമെന്റ് ആവിഷ്ക്കരിച്ചു നടത്തിവരുന്നു.

കൈത്തറി തുണികളുടെ ഗുണനിലവാരം മെച്ചപ്പെടുത്തുന്നു.

വിവിധ മാതൃകയിലുള്ള മേൽത്തരം തുണിത്തരങ്ങൾ നെയ്യുവാൻ തറികളെ നവീകരിക്കുന്നു.

സഹകരണ മേഖലയെ ബലവത്താക്കുന്നു.

പട്ടികജാതി – പട്ടികവർഗ്ഗക്കാരുടെ അഭിവൃദ്ധിയെ ലക്ഷ്യമാക്കി പ്രത്യേക പദ്ധതികൾ നടപ്പാക്കുന്നു.

സർക്കാർ ഉദ്യോഗസ്ഥർക്ക് 300 രൂപാവരെ വിലയുള്ള കൈത്തറി തുണികൾ കടമായി ഹാൻടെക്സ് ഡിപ്പോകൾ വഴി നൽകുന്നു.

പൊതുമേഖലാ സ്ഥാപനങ്ങളിലെയും ഗവൺമെന്റ് കോർപ്പറേഷനുകളിലേയും മററ് പ്രശസ്ത സ്ഥാപനങ്ങളിലേയും ജീവനക്കാർക്ക് കേരളാ സ്റേററ് കൈത്തറി വികസന കോർപ്പറേഷൻ കൈത്തറി തുണികൾ കടമായി നൽകുന്നു.

കൂടാതെ കൈത്തറി നെയ്ത്തു തൊഴിലാളികളുടെ സാമൂഹ്യവും സാമ്പത്തികവുമായ അഭിവൃദ്ധിക്കായി വിവിധ പദ്ധതികൾ

എല്ലാ വിശദ വിവരങ്ങൾക്കും ജില്ലാ വ്യവസായ കേന്ദ്രം ജനറൽ മാനേജർമാരെ സമീപിക്കുക

കേരളാസ്റേററ് കൈത്തറി ഡയറക്ടറേററ് പ്രസിദ്ധീകരിക്കുന്നത്.

*Published by K. K. Krishnakumar, General Secretary, Kerala Sastra Sahitya Parishad and Printed by him at Swaraj Press & Publications, Trivandrum.*